# ബ്രഹ്മാണ്ഡപുരാണം

## കിളിപ്പാട്ട.

ഹരിഃ ശ്രീഗണപതയെനമഃ

അവിഘ്നമസ്തു.



# ബ്രഹ്മാണ്ഡപുരാണം

## കിളിപ്പാട്ടു.

ഹരിഃ ശ്രീഗണപതയെനമഃ

അവിഘ്നമസ്തു.

നാരായണായനമൊ നാരായണായനമൊ നാരായണായനമൊനാരായണായനമഃ * ശ്രീരാമശിവരാമശ്രീകൃഷ്ണവാസുദെവ ശ്രീരാമരാമചന്ദ്രശ്രീരാമരഘുപതെ * ശ്രീരാമരാമഭദ്രസീതാഭിരാമരാമ ശ്രീരാമരാമരാമലൊകാഭിരാമജയ * വാരണവദനനുംവാണിയും ഗൊവിന്ദനും വാരിജാസനനാദിയാകിയവാനവരും * വാരണാസുരവൈരിയാകിയഗിരീശനും വാരിജമകൾതാനുംഗൌരിയുംതുണെക്കണം * നാരദന്താനുംവെദവ്യാസനുംവാല്മീകിയും കാരുണ്യാലയനാകുമാചാൎയ്യന്താനുംമമ * കാരണഭൂതന്മാരാംഭൂദെവൊത്തമന്മാരും നെരൊടെതൊന്നിപ്പാനെന്മാനസെവസിക്കണം * സത്യജ്ഞാനാനന്താനന്ദാദ്വയാമൃതമെകം നിത്യനിൎമ്മലംപ്രത്യക്ജ്യൊതിരാദ്യന്തഹീനം * സത്താമാത്രകംപരംചിന്മയംജഗന്മയം ചിത്തത്തിലുണൎന്നിരുന്നരുളീടുകവെണം — ശൌനകാദികളായ മുനികൾസൂതനൊടു മാനസാനന്ദംപൂണ്ടുപിന്നെയുംചൊദ്യംചെയ്തു * ആനന്ദമെറുംതവവചനാമൃതരസം പാനംചെയ്തൊളമലംഭാവവും വരായെല്ലൊ * ചൊല്ലുചൊല്ലിനിയുംനീനല്ലസൽക്കഥയെല്ലാം കല്യാണംവരുവതിനെത്രമെമടിയാതെ * ചൊല്ലെറുംനൃപെന്ദ്രനാം ഹിരണ്യനാഭൻപിന്നെ നല്ലജൈമിനിയൊടുചൊദിച്ചതെന്തൊന്നെടൊ * സൂതനുമതുകെട്ടുശൌനകാദികളൊടു സാദരംചൊല്ലീടിനാൻഭൂപതിചൊദ്യമെല്ലാം * നിന്തിരുവടിയൊടുചൊദിച്ചതെല്ലാംമമ സന്തൊഷംവളരുമാറരുളിച്ചെയ്തുവെല്ലൊ * മഹത്തത്വാദിജഗൽസൃഷ്ടിലക്ഷണംപിന്നെ മഹത്വമെറുംജ്യൊതിശ്ചക്രത്തിൻ ഗതിഭെദം * നക്ഷത്രഗ്രഹമരുന്മനുദെവാനാമഥ യക്ഷരാക്ഷസ ദൈത്യഗന്ധൎവ്വവിദ്യാധര * സപ്തതാപസവരഗതിഭെദവുംപിന്നെ സപ്തദ്വീപങ്ങൾതത്രവൎഷഭെദങ്ങളും * സപ്തസാഗരങ്ങളുംസപ്തപൎവ്വതങ്ങളും * നദികൾനാദങ്ങളെന്നിവററിൻനാമങ്ങളും കഥിതമായിതെല്ലൊഭവതാസകലവും * സൽക്കഥാമൃതംഭവദ്വക്ത്രപത്മ

ത്തിങ്കൽനി ന്നൽഗളിച്ചീടുന്നതുസന്തതംപാനംചെയ്താൽ * തൃ
പ്തിവന്നീടുകെന്നതെന്നുമെവന്നുക്കൂടാ ലബ്ധമായിതുപരമാനന്ദമെ
ന്നുംവന്നു * ഇച്ഛയുണ്ടിനിക്കിനിയൊന്നുകെൾപ്പതിനിപ്പൊൾ
സച്ഛമായരുളിച്ചെയ്തീടുകവഴിപൊലെ * ഖണ്ഡങ്ങളുണ്ടതി
ലുമുത്തമംഭാരതമാം ഖണ്ഡമെന്നെല്ലൊകെട്ടുകെവലംപലററി
ലും * കർമ്മികളാകുന്നതുംഭാരതഖണ്ഡന്തന്നിൽ ജന്മികളായീ
ടുന്നമാനുഷരത്രയെല്ലൊ * നിർമ്മലമായപുരുഷാൎത്ഥത്തെസ്സാധി
പ്പാനും കർമ്മക്ഷെത്രങ്ങളെക്കൊണ്ടിവിടെത്തന്നെയാവു * അങ്ങി
ന്നെമരുവുന്നഭാരതഖണ്ഡത്തിൽനി ന്നെങ്ങിനെചതുശ്ശതയൊജന
മാത്രംപുന * രണ്ണവന്തന്നിൽക്കൂട്ടിസഗരതനയന്മാർ വർണ്ണിച്ചീ
ടണമതുവഴിയെയറിവാനായ് * പശ്ചിമസമുദ്രത്തിൽഭൂതലംയൊ
ജിപ്പാനെ ന്തിച്ഛയായതുസഗരാത്മജന്മാൎക്കുമുന്നം * ഏതൊരു
വംശത്തിങ്കലുണ്ടായിസഗരനാം മെദിനീശപരനതുമരുളിച്ചെയ്തീട
ണം * എത്രയൊജനാഭൂമിപൊയിതുസമുദ്രത്തി ലെത്രയൊജന
പിന്നെഭാൎഗ്ഗവൻവാങ്ങിക്കൊണ്ടു * ഭഗവാൻഭാൎഗ്ഗവനായ്വന്നവത
രിച്ചതും സകലക്ഷത്രാന്വയമറുതിപ്പെട്ടത്തതും * സഗരമഹിപ
തിജന്മകർമ്മാദികളും അഖിലമടിയനൊടരുളിച്ചെയ്തീടണം — ഹി
രണ്യനാഭനിത്ഥംചൊദ്യംചെയ്തതുനെര മരുളിച്ചെയ്തീടിനാൻജൈ
മിനിമഹാമുനി * കെട്ടുകൊണ്ടാലുമെങ്കിൽവഴിയെചൊല്ലാമെല്ലൊ
കെട്ടാലെത്രയുംമനൊമൊഹനംകഥാസാരം * ഭാരതഖണ്ഡമുദ്ദെ
ശിച്ചചൊദിച്ചതെല്ലാം പാരാതെപറഞ്ഞീടാംസഗരകഥകളും *
ആദിയിൽവൈവസ്വതനാകിയമനുവിനു മൊദെനതനയനാമിക്ഷ്വ
ാകുവുണ്ടായെല്ലൊ * മെദിനീശന്മാരിലാദ്യനായതുമവൻ മെ
ദിനിചക്രംപുരാപരിപാലിച്ചുചിരം * സരയൂതീരത്തിങ്കലുണ്ടാക്കി
വിചിത്രയാം പുരിയുമയൊദ്ധ്യയെന്നെത്രയുംപ്രസിദ്ധയായ് * അ
ഷ്ടദിൿപാലകന്മാർതമ്മുടെപുരികളും സൃഷ്ടികൎത്താവാംബ്രഹ്മൻത
ന്നുടെനഗരിയും * ഇത്രനന്നല്ലെന്നത്രെവിദ്വാന്മാർപുകഴ്ത്തുന്നു ചി
ത്രമെത്രയുമതുവർണ്ണിപ്പാനരുതെന്നാൽ * അപ്പുരിതന്നിൽവസിച്ചി
ക്ഷ്വാകുനൃപശ്രെഷ്ഠൻ സൽപ്രജകളെപ്പരിപാലിച്ചുധർമ്മത്തൊ
ടെ * അക്കാലംനൂറുപുത്രന്മാരുമുണ്ടായാരതിൽ വിഖ്യാതന്മാരാ
യ്വന്നുമൂവരെന്നറിഞ്ഞാലും * വികുക്ഷിനിമിദണ്ഡന്മാരിവർമൂവരിലും
വികുക്ഷിയായനൃപനഗ്രജൻവാണുരാജ്യം * അക്കാലംദെവാസുര
യുദ്ധവുമുണ്ടായിതു ദുഃഖിച്ചുചമഞ്ഞിതുദെവകൾതൊൽക്കയാലെ *
ദണ്ഡമുണ്ടായതെല്ലാംദെവകളറിയിച്ചു ദണ്ഡനെസ്സഹായവുമാക്കി
ക്കൊണ്ടെററുയുദ്ധം * ദണ്ഡനൊടെററുമരിച്ചീടിനാരസുരകൾ ഖ
ണ്ഡിതദെഹന്മാരായൊടിപ്പൊയിതുചിലർ * ശെഷിച്ചദൈത്യക

ളുംപാതാളംചെന്നുപുക്കാർ തൊന്നത്തെപ്പൂണ്ടുചമഞ്ഞീടിനാരമര
ന്മം * നഷ്ടശത്രുക്കളായിച്ചമഞ്ഞുദെവകളും തുഷ്ടമാനസന്മാരായ്
സ്വൎഗ്ഗലൊകവുംപുക്കാർ * ദെവകൾപ്രസാദിച്ചുദണ്ഡനുനൽകീ
ടിനാർ ദെവലൊകവുമനെകായിരംസംവത്സരം * അതിനാൽ
സുഖിച്ചമരാലയെവാണുദണ്ഡൻ മതിമാനായനൃപനാകിയനിമി
പിന്നെ * വസിഷ്ഠശാപംകൊണ്ടുദെഹവുമുപെക്ഷിച്ചു വസിച്ചു
സകലപ്രാണികൾനെത്രങ്ങൾതൊറും * തല്പരമ്പരജാതന്മാരായ
നൃപന്മാരെ പില്പാട്ടുവിദെഹരാജാക്കന്മാരെന്നുചൊല്ലൂ * ദിവ്യന്മാ
രവരെല്ലാംകൎമ്മയൊഗെനതന്നെ നിൎവ്വാണംപ്രാപിച്ചിതു സപ്തസ
പ്തതിനൃപർ * വികുക്ഷിഭൂമണ്ഡലംരക്ഷിച്ചാനയൊദ്ധ്യയിൽ സുഖി
ച്ചുപലകാലംധൎമ്മതല്പരനായെ * വസിച്ചുഹയമെധാദ്ധ്യഖിലയ
ജ്ഞംചെയ്തു വസിഷ്ഠനിയൊഗവുംധരിച്ചുഭക്തിയൊടെ * പുത്ര
നായ്ശശദനെന്നുണ്ടായാനവനുടെ പുത്രനായ്പുരഞ്ജയനെന്നഭൂ
പനുമുണ്ടായ് * തൽപ്പുത്രനനെനസ്സുമുണ്ടായാൻപ്രസിദ്ധനായ്
തൽപുത്രൻപൃഥുനൃപൻതൽപ്പുത്രൻപൃഥുലാശ്വൻ * തൽപുത്രനാ
ദ്രാഭിധൻതൽപുത്രൻശ്രാവസ്ഥനും * ശ്രാവസ്ഥനുണ്ടാക്കിയനഗരി
യാകമൂലം ശ്രാവസ്ഥീപുരിയെന്നുചൊല്ലുന്നിതെല്ലാവരും * തൽ
പുത്രൻബൃഹദശ്വൻകുവലയാശ്വനെല്ലൊ തൽപുത്രൻദൃഢാശ്വ
നാകുന്നതുമവൻമകൻ * തൽപുത്രൻഹൎയ്യശ്വനുംതൽപുത്രൻനി
കുംഭനും തൽപുത്രനാകുന്നതുസംഹിതാശ്വനുംപിന്നെ * തൽപു
ത്രൻപ്രസെനജിന്നാമാവെന്നറിഞ്ഞാലും തൽപുത്രിയായുണ്ടായി
രെണുകാകന്യാരത്നം * തൽപ്പതിജമദഗ്നിയാകിയമുനിശ്രെഷ്ഠൻ *
ആൎച്ചീകിയുടെകഥാമെലിൽഞാൻചൊല്ലീടുവ നാശ്ചൎയ്യമതുകെട്ടാ
ലെത്രയുംമനൊഹരം * ചൊല്ലെഴുംപ്രസെനജിന്നന്ദനൻയുവനാ
ശ്വൻ നല്ലസൽക്കീൎത്തിമാനായ്ത്തൽസുതൻമാന്ധാതാവും * ത
ൽപുത്രന്മാരായ്മൂവരുണ്ടായിതറിഞ്ഞാലും സൽപുമാൻപുരുകുത്സ
നംബരീഷനുമഥ * മുചുകുന്ദനുംഭുവിസുപ്രസിദ്ധനുമായെ * ഏ
ന്നതിൽമുചുകുന്ദനാകിയനൃപവര നിന്ദ്രാദിദെവഗണംവന്ന
പെക്ഷിക്കയാലെ * ചെന്നിതുദെവാസുരയുദ്ധത്തിന്നതുകാല മി
ന്ദ്രശത്രുക്കളെയുംജയിച്ചാനറിഞ്ഞാലും * ദിവ്യവത്സരംസഹസ്രംകാ
ലംയുദ്ധംചെയ്തു സൎവ്വദാനവദൈത്യൻമാരെയുംജയിക്കയാൽ * കീ
ൎത്തിമാനായനൃപൻദെവാനുഗ്രഹത്താലെ ചിൎത്തനിദ്രയുംപൂണ്ടു
കിടന്നുചിരകാലം * അംബരീഷനുമന്നുഭൂപതിയായിവാണാ നം
പുജെക്ഷണഭക്തശ്രെഷ്ഠനായെന്നുകല്പു * സമരെമൂന്നുകൊടിഗ
ന്ധൎവ്വവീരൻമാരെ ശ്ശമനപുരംപ്രാപിപ്പിച്ചിതുപുരുകുത്സൻ * പാ
താളെചെന്നനാഗെന്ദ്രാൎത്ഥമായതുമൂലം പ്രീതിപൂണ്ടനുഗ്രഹിച്ചീ

ടിനാരവർകളും * പുരുകുൽസനുപുത്രനായതുംത്രസദസ്യനരപാലക
നവന്തൻമകനനരണ്യൻ * കൊന്നിതുദശാനനനനരണ്യനെര
ണെ പിന്നെമന്നവനായാൻതൽസുതൻഹൎയ്യശ്വനും * ഹൎയ്യശ്വാ
ത്മജനായിട്ടുണ്ടായാൻവസുമന സ്സരികൾകുലകാലനമിതപരാക്രമ
ൻ * ഭദ്രശ്രേണ്യാദികളാംഹൈഹയൻമാരായുള്ള പൃത്ഥ്വീപാലക
ൻമാൎക്കാശീഭൂപാലരൊടു * വൈരമായ്ചമഞ്ഞിതുകൊസലെന്ദ്ര
ൻമാരൊടും ശൂരനാംവസുമനസ്സിൻമകൻത്രിധന്വാഖ്യൻ * ത്രി
ധന്വാവിനുസുതനായതുംത്രയ്യാരുണൻ സുതനായ്സത്യവ്രതന
വനുമുണ്ടായ്വന്നു * ത്രിശംകുവെന്നനാമമുണ്ടായിസത്യവ്രത നശം
കംചണ്ഡാലതാംപ്രാപിച്ചാനവൻപിന്നെ * ഭജിച്ചാനവൻവി
ശ്വാമിത്രനെയതുമൂലം യജിപ്പിച്ചിതുമുനി കൌശികനതിനാ
ലെ * വസിച്ചിട്ടുന്നിതിന്നുംകൌശികാജ്ഞയാദിവി വസിഷ്ഠശാ
പംതീൎന്നുകൌശികതപൊബലാൽ * ത്രിശംകുതനയനായുണ്ടാ
യീഹരിശ്ചന്ദ്ര നസംഖ്യംയാഗാദികൎമ്മങ്ങളുംചെയ്താനവൻ * രൊ
ഹിതാശ്വനുമുണ്ടായ്വന്നിതുപുത്രനായി രൊഹിതാശ്വനുപുത്രനായ
തുഹരിതാഖ്യൻ * തൽപുത്രനെല്ലൊചുഞ്ചുതൽപ്പുത്രൻവിജയാ
ഖ്യൻ തൽപ്പുത്രൻതരുകനുംതൽപ്പുത്രൻസുബാഹുവും * തൽപ്പു
ത്രൻസഗരനാംനൃപതികുലവരൻ * ഔൎവ്വഹവെകൊന്നുതാലജംഘന്മാ
രെയുമവൻ ഹൈഹയന്മാരിലുള്ളവൈരവുംശാന്തമായി * സഗര
നായനൃപൻപാലിച്ചുധരാതലം സകലഗുണത്തൊടുംവസിച്ചു
ചിരകാലം * ബ്രഹ്മാണ്ഡമെൺപത്തഞ്ചുസഹസ്രംപദ്യമതിൽ നി
ൎമ്മലതരയായജൈമിനിസംഹിതയാം * മദ്ധ്യമഭാഗമെററമുത്തമമായു
ള്ളതിൽ അദ്ധ്യായമൊന്നിലുള്ളകഥകളിവയെല്ലാം *

---

## രണ്ടാം അദ്ധ്യായം

ഹിരണ്യനാഭനിവകെട്ടുജൈമിനിയൊടു പരിതൊഷെണഭക്ത്യാ
വന്ദിച്ചുചൊദ്യംചെയ്തു * ഹൎയ്യശ്വയനുഭദ്രശ്രേണ്യനാംനൃപനൊ
ടു വൈരമുണ്ടാവാൻമൂലമെന്തുരചെയ്തിടെണം * ഏതൊരുവംശത്തി
കലുണ്ടായിഭദ്രശ്രേണ്യൻ താതനാരെന്നുമവൻതന്നുടെഗുണങ്ങളും *
ഹൈഹയനൃപന്മാരെസ്സഗരമഹീവര നാഹവെവധിച്ചതുമരുൾ
ചെയ്യണമെല്ലൊ * ജൈമിനിമഹാമുനീഹിരണ്യനാഭനൊടു സാദരമ
രുൾചെയ്തുകെട്ടുകൊണ്ടാലുമെങ്കിൽ — ഹൈഹയനൃപന്മാരുമിക്ഷ്വാ
കുവീരന്മാരു മാഹവമുണ്ടായ്വന്നതാദിയെചൊല്ലാമെല്ലൊ * സ്രഷ്ടാ
വുതങ്കൽനിന്നുഷഷ്ഠനാമായുസ്സാമാ പുഷ്ടസൽകീൎത്തിമാനായുണ്ടായി
സൊമാന്വയെ * പുത്രനായ്നഹുഷനുമുണ്ടായിതായുസ്സിനു പൃ

ത്രനായ്നഹുഷനുണ്ടായിതുയയാതിയും * പുത്രനായുണ്ടായ്വന്നുയ
ദുവുംയയാതിക്കു പുത്രനായ്സഹസ്രജിത്തുണ്ടായിയദുവിനും *
സഹസ്രജിത്തിൻപുത്രനായതുശതജിത്തും മഹത്വമുള്ളശതജിത്സു
തൻഹൈഹയനും * ഹൈഹയസന്തത്യന്മാരാകിയനൃപന്മാരെ ഹൈ
ഹയന്മാരെന്നുചൊല്ലുന്നിതുതൽക്കാരണം * ധൎമ്മനെത്രനുമുണ്ടാ
യ്വന്നിതുഹൈഹയനും നിൎമ്മലനായകൃതിധൎമ്മനെത്രന്റെപുത്രൻ *
കൃതിനന്ദനനെല്ലൊസഹജിത്തായനൃപൻ സുതനായ്സഹജിത്തി
നുണ്ടായിമഹിഷ്മാനും * മഹിഷ്മാനുണ്ടാക്കിയരാജധാനിയെയി
ന്നു മഹദ്വൎയ്യന്മാർമാഹിഷ്മതിയെന്നെല്ലൊചൊല്ലു * നൎമ്മദയാ
യപുണ്യവാഹിനീതീരത്തിങ്കൽ നിൎമ്മലരാജധാനിതന്നിൽവാണി
തുചിരം * ധന്യനാംമഹിഷ്മാനുംപാലിച്ചുഭൂമണ്ഡല മന്യഭൂപൻ
മാരെയുംജയിച്ചുകീൎത്തിയൊടെ * ഭദ്രനായുണ്ടായ്വന്നുപുത്രനുമതുകാ
ലം ഭദ്രശ്രേണ്യാഖ്യനായിവിശ്രുതകീൎത്തിയൊടെ * ഭദ്രശ്രേണ്യനു
പുനരഭിഷെകവുംചെയ്തു യുക്തനായ്മഹിഷ്മാനുംസാധിച്ചുപുരുഷാ
ൎത്ഥം * ദിഗ്വിജയവുംചെയ്തുഭദ്രശ്രേണ്യനുംപിന്നെ മുഖ്യഭൊഗെ
നപരിപാലിച്ചു ധരാതലം — അക്കാലംകുശാംബന്റെ പുത്രിയാം
ചാൎവ്വംഗിയെ കയ്ക്കൊണ്ടുധൎമ്മങ്ങളുംചെയ്തുസൽകീൎത്തിയൊടെ *
സുന്ദരിമാരായ്മറ്റുമുള്ളപത്നികളിലും നന്ദനന്മാരുണ്ടായിനൂറുപെ
രൊരുപൊലെ * ശസ്ത്രാസ്ത്രശാസ്ത്രയുദ്ധനിപുണന്മാരായതി ശ
ക്തന്മാരായുണ്ടായപുത്രന്മാരൊടുംകൂടി * പൃത്ഥ്വീമണ്ഡലംനിജഹ
സ്തസംസ്ഥിതമാക്കി കൃത്യാകൃത്യങ്ങൾവിചാരിച്ചുരക്ഷിക്കുംകാലം *
കാശീശനായനൃപൊത്തമൻദിവൊദാസൻ ശംഭുഭക്തന്മാരിൽവെ
ച്ചുത്തമനായുണ്ടായാൻ * അവനുംവാരാണസിയാകിയപുരിതന്നി
ലവനീഭരണവുംചെയ്തുവാണിതുചിരം * ശിവദംവാരാണസീസ
വിധെശിവക്ഷെത്ര മവിമുക്താഖ്യംഭക്തലൊകാനാംമുക്തിപ്രദം *
ക്ഷെമകനായനക്തഞ്ചരനായകനുന്നം കൊമളമായവാരാണസി
യാംപുരത്തിങ്കൽ * വന്നുപുക്കിരുന്നുകൊണ്ടീടിനാനവനെയും
കൊന്നൊരുരാജധാനിയാക്കിനാൻദിവൊദാസൻ * തനിക്കുവസി
പ്പാനായ്ചമച്ചുവിചിത്രമായ് മനസ്സൊഷവുംപൂണ്ടുസുഖിച്ചുവസി
ക്കുന്നാൾ * കുംഭകനായമുനിശ്രേഷ്ഠനുംയദൃച്ശയാ സംപ്രാപിച്ചി
തുതത്രവസിപ്പാനൊരുദിനം * അഗ്നിഹൊത്രവുംരക്ഷിച്ചുഗ്രമാംത
പസ്സൊടു മഗ്നിസന്നിഭൻമഹത്തെജസാതപൊധനൻ * എത്ര
യുംകൊപശീലനാകയുമുണ്ടുപിന്നെ ചിത്രമായൊരുമഹാവ്രതമുണ്ടു
വന്നുകെൾ * യാതൊരുദെശെസായംകാലെചെല്ലുന്നതെന്നാൽ
പ്രീതനായ്വാഴുംതത്രവത്സരംസഹസ്രകം * ആയിരംസംവത്സര
മവിടെത്തന്നെവാണാൽ പൊയിടുംവനാന്തരെധൎമ്മദാരങ്ങളൊ

ട്ടം * അഗ്നിയെമനസ്സിങ്കലാക്കിക്കൊണ്ടരണ്യത്തിൽ പുക്കിരുന്നി
ട്ടംപിന്നെഗ്രാമവജ്ജകനായി * തത്രവാണീട്ടംപുനരായിരംസം
വത്സരം വൃദ്ധമാംതപൊബലംകൈക്കൊണ്ടുവഴിപൊലെ * അ
ങ്ങിനെവാരാണസീസന്നിധൌതപൊവനെ മംഗലംപൂണ്ടുവസി
ച്ചീടിനാനതുമൂലം * ക്രൂരസത്വങ്ങളൊന്നുംമൂന്നുയൊജനയട്ട
ത്താരുമെചെല്ലുകയില്ലമ്മുനിതപൊബലാൽ * ക്ഷുൽപ്പിപാ
സാദി ഭയം ശൊകവും നിദ്രാ തന്ദ്രീ ദുഃഖാധിജരാമൃതിവാതവ
ർഷാദികളും * ഘർമ്മസന്താപമതിശീതരൊഗാദികളും കർമ്മ
വിച്ഛേദങ്ങളുമദ്ദിക്കിലുണ്ടായ്വരാ * വൃക്ഷങ്ങൾവല്ലികളുംസുഗന്ധ
പുഷ്പങ്ങൾപൂണ്ടൊക്കവെമധുരസ്വാദുക്കളാംഫലങ്ങളും * പക്വ
ങ്ങളൊടുംചെന്തളിർത്തുകളൊത്തെങ്ങും പക്ഷികൾമൃഗങ്ങളുംവൈരം
കൂടാതെതമ്മിൽ * ദുഃഖമെന്നുള്ളതറിയാതെവാഴുന്നുനിത്യം നിഷ്കട
സമങ്ങളാമരണ്യദെശംതൊറും— അക്കാലമവഗ്രഹപീഡയാകാ
ശിരാജ്യ മൊക്കവെഘർമ്മാതപംവർദ്ധിച്ചുചമഞ്ഞിതു * മർത്ത്യാദിജ
ന്തുക്കളുംക്ഷുൽപ്പിപാസാദിമുഴുത്തെത്രയുമാർത്തിപൂണ്ടുചമഞ്ഞുപശു
ക്കളും * കുംഭകതപൊധനൻവാഴുന്നതപൊവനം സമ്പദാംനില
യനമായ്വരുവീടുന്നിതു * മൂന്നുയൊജനാവഴിസുഭിക്ഷപരിപൂർണ്ണം ധാ
ന്യങ്ങൾഫലമൂലപക്വപയൊംബുമയം * അക്കാലംവാരാണസിയാ
കിയപുരിയിൽനിന്നൊക്കവെപശുക്കളെമെയ്ക്കുന്നഗൊപാലന്മാർ*
കാനനത്തിങ്കലാക്കിമെച്ചിൽപൂകിക്കന്നെരം വെനലാലുണ്ടായൊരു
പീഡയാപശുക്കളും * പുല്ലുംതണ്ണീരുമില്ലാഞ്ഞുഴൽപൂണ്ടൊരുനെ
രം നല്ലൊരുദെശംതത്രകുളുർത്തുകാണായ്വന്നു * കുംഭകതപൊധന
ൻതന്നുടെതപൊവന മംഭസ്സംപൂർണ്ണംതൃണപത്രസച്ഛന്നദെശം*
ഗൊക്കളുംതൃണലൊഭംകയ്ക്കൊണ്ടുതത്രചെന്നു മെയ്ക്കുന്നഗൊപന്മാ
ർക്കുംസന്തൊഷമുണ്ടായ്വന്നു * സന്ധ്യാകാലത്തൊളവുംതത്രമെ
ഞ്ഞൊക്കത്തക്ക സ്സന്തൊഷത്തൊടെചെന്നുഗൊശാലപുക്കീടിനാ
ർ * പിന്നെനിത്യവുംതത്രചെന്നുമെഞ്ഞന്തിയായാൽ ചെന്നുശാ
ലകൾതൊറുംവസിക്കമാറാകുന്നു * അങ്ങിനെചിലദിനംകഴിഞ്ഞൊ
രനന്തരം മംഗലാത്മാവായൊരുകുംഭകതപൊധനൻ * തന്നുടെ
പശുവിനെഗൊപന്മാരറിയാതെ ഒന്നിച്ചുകൂട്ടത്തൊടെതെളിച്ചുകൊ
ണ്ടുപൊയാർ * കണ്ടിലഹൊമധെനുതന്നെയെന്നതുനെരം ഉണ്ടാ
യിമുനീന്ദ്രനുസന്താപമകക്കാമ്പിൽ * അഗ്നിഹൊത്രവുമിപ്പൊൾ
വെണ്ടതിന്നിതിനിപ്പൊൾ വിഘ്നംവന്നീടുമെല്ലൊകഷ്ടമിന്നയ്യൊ
പാപം * എന്തൊരുമൂലംവന്നിടാഞ്ഞതുമമപശു ചിന്തിച്ചീടണ
മെന്നുകല്പിച്ചുതപൊധനൻ * ദിവ്യലൊചനംകൊണ്ടുനൊക്കിയ
നെരംകണ്ടു ദുർന്നീതന്മാരാംഗൊപന്മാർചെഷ്ടിച്ചതെല്ലാം*മല്പശു

തന്നെക്കൊണ്ടുപൊയകാരണംപുന രിപ്പുരംശൂന്യമായ്പൊകായിര
ത്താണ്ടെക്കെന്നാൻ * ശാപവുംചെയ്തുവഹ്നികുണ്ഡസന്നിധൌത
ത്ര താപസനറിഞ്ഞാതെമെവിനാനുദിപ്പൊളം * മാർത്താണ്ഡനുദിച്ച
പ്പൊൾകാണായിപശുവിനെ പ്രീത്യാഹൊമവുംകഴിച്ചീടിനാൻത
പൊധനൻ * അങ്ങിനെകാലമൊട്ടുചെന്നൊരുശെഷത്തിങ്കൽ മം
ഗലഹാനികളാംദുൎന്നിമിത്തങ്ങളെല്ലാം * കാണായിരാജ്യത്തിങ്കൽ
നാശകാരണങ്ങളായ് നാനാലൊകരുമെല്ലാംദീനമാനസരായാർ *
ഭൂമിയിങ്കലുംപുനരംബരത്തിലുമെല്ലാം ക്ഷെമഹീനങ്ങളായിക്കാണാ
യിനിമിത്തങ്ങൾ * മാനുഷന്മാൎക്കമഹാവ്യാധികളുണ്ടാകയും ആന
കൾകുതിരകൾകണ്ണുനീർവിഴ്ത്തുകയും * ജംബുകവൃന്ദംപകലെകര
ഞ്ഞീടുകയും ബിംബമൎക്കന്നുപാരംകറുത്തുതൊന്നുകയും * തൊരണ
പ്രാസാദഭൂമണ്ഡലാദികളെല്ലാം കാരണംകൂടാതെകണ്ടിളകിച്ചമക
യും * ഗന്ധമുള്ളവററിനുസുഗന്ധമില്ലായ്കയും ബന്ധമെന്നിയെപി
ശാചങ്ങൾസഞ്ചരിക്കയും * അഭ്രദക്ഷിണംവിതാനാഗ്നിജ്വാലക
ൾപൊങ്ങി സുപ്രഭവെറിട്ടൊക്കപ്പുകഞ്ഞുപൊരികയും * ധൂമകെതു
വുംപടിഞ്ഞാറുദിച്ചീടുകയും ശ്യാമളവൎണ്ണംപ്രദീപപ്രഭകൾക്കമെ
ല്ലാം * ഇത്തരമൊരൊതരംദുൎന്നിമിത്തങ്ങൾകണ്ടു പൃത്ഥ്വീശൻമ
ന്ത്രികളൊടീവണ്ണമുരചെയ്താൻ * ഇപ്പുരത്തിങ്കൽവസിച്ചീടരുതിനി
നമ്മു ക്കിപ്പൊഴെപുറപ്പെട്ടുകന്യദെശംനൊക്കിനാം * എന്നുരചെയ്തു
നൃപൻമന്ത്രിമാരൊടുംകൂടെ ചെന്നുടനന്വെഷിച്ചാൻനല്ലദെശങ്ങ
ളെല്ലാം * അന്നെരംമഹാരാജധാനിക്കയൊഗ്യമായി ധന്യമായൊ
രുദെശംഗൊമതിതീരെകണ്ടാൻ * അത്യച്ഛജലപൂൎണ്ണമുത്തമവൃക്ഷാ
ന്വിതം വിസ്തൃതമായവനമായ്കിടപ്പതുകണ്ടു * തക്ഷന്മാർപലരെ
യുംതൽക്ഷണംകൂട്ടിക്കൊണ്ടു വൃക്ഷങ്ങൾവെട്ടിക്കളഞ്ഞൊക്കവെസ
മമാക്കി * നല്ലൊരുരാജധാനിയാക്കുവാനൊരുമ്പെട്ടു കല്യാണാല
യംതീൎപ്പാൻപണിയുംതുടങ്ങിനാൻ * ധൎമ്മനെത്രാഖ്യനായമെ
ഹയനരപതി ധൎമ്മെണവാണുപുരംമുന്നമസ്ഥലമെടൊ * മഹി
ഷ്മാനായനൃപനവിടമുപെക്ഷിച്ച മഹതാംവളന്നൊരുരാജധാനി
യുംതീൎത്താൻ * നിൎമ്മലതരയായനഗരീമാഹിഷ്മതീ നൎമ്മദാതീരെ
തത്രവസിച്ചാൻമഹിഷ്മാനും * അന്നുതൊട്ടരണ്യമായ്വന്നിതുപൂൎവ്വ
പുര മെന്നുള്ളവൃത്താന്തങ്ങളറിഞ്ഞുഭദ്രശ്രെണ്യൻ * തന്നുടെപുത്ര
ന്മാരൊടെല്ലാമെചൊല്ലീടിനാൻ ഇന്നിപ്പൊൾദിവൊദാസൻനമ്മു
ടെപൂൎവ്വരാജ്യം * തന്നുടെരാജധാനിയാക്കുവാൻതുടങ്ങുന്നു ചെന്നു
തുമുടക്കെണംനിങ്ങളെന്നതുനെരം * ചെന്നുയുദ്ധവുംതുടങ്ങീടിനാർ
കുമാരന്മാർ ഉന്നതൻദിവൊദാസൻചെന്നവർപടയൊടും * കൊ
ന്നിതുഭദ്രശ്രെണ്യനന്ദനന്മാരെയെല്ലാ മന്നെരംഭദ്രശ്രെണ്യനെ

റിയപടയൊടും * ചെന്നുടൻദിവൊദാസൻതന്നൊടുയുദ്ധംചെ
യ്തു പിന്നെയുംഭദ്രശ്രേണ്യൻതൊററുപൊന്നടങ്ങിനാൻ * കെ
ല്പെഴുംദിവൊദാസൻതൽക്കാലെവിരവൊടു ശില്പമായിരിപ്പൊരുന
ൽപ്പുരംതീത്താനെല്ലൊ * രമ്യഗൊപുരപുരൊദ്യാനപ്രാകാരങ്ങളും
ഹമ്മ്യപ്രസാദങ്ങളുംദെവതാലയങ്ങളും * പരിഘപണ്യാപണച
ത്വരവീഥികളും പരിശൊഭിതമായിപ്പണിതീത്തനന്തരം * ചാതുവ്വ
ണ്ണ്യാലയങ്ങൾകൊണ്ടുസംപൂണ്ണമതിൽ ചാതുയ്യംപൂണ്ടുവസിച്ചീടി
നാൻദിവൊദാസൻ * ഗൊമതിതീരെകാശിരാജ്യമെന്നെല്ലാടവും
നാമധെയംപൂണ്ടതിവിശ്രുതമായപുരം * തത്രതന്നമാത്യസൈന്യാ
ധിപന്മാരുമായി ശത്രുഭൂപന്മാരെയുംജയിച്ചുകീത്തിയൊടെ * മി
ത്രവഗ്ഗത്തൊടുമുൾച്ചെന്നുവാണീടുംകാലം പുത്രനുംപ്രതർദ്ദനനെ
ന്നുടനുണ്ടായ്വന്നു * നഹുഷനൃപനുടെദൌഹിത്രനായിട്ടതി മഹിമ
യൊടുംസത്യധമ്മതല്പരനായി— ഇങ്ങിനെരണ്ടദ്ധ്യായംതന്നിലെക
ഥയെല്ലൊ നിങ്ങളൊടറിയിച്ചുകെട്ടുകൊള്ളുവിനിന്നും *



## മൂന്നാം അദ്ധ്യായം.

ഭദ്രശ്രേണ്യനുംദിവൊദാസനൊടെററുതൊററു പുത്രന്മാർമരി
ച്ചൊരുദുഃഖവുംപൂണ്ടുപിന്നെ* പത്തനംതന്നിൽവസിച്ചീടിനാനനു
ദിനം പുത്രന്മാരില്ലാഴ്കയാൽചിത്തസന്താപത്തൊടും * പത്തുപുത്ര
ന്മാരുണ്ടായ്വന്നിതുപിന്നെയവ നസ്സുജന്മാരായ്ബലവീയ്യവിക്രമ
ത്തൊടും*അക്കാലംവിദെഹരാജ്യത്തിങ്കലുണ്ടായ്വന്നുവിഖ്യാതകീത്തി
യൊടുംവെഗവാനായനൃപൻ * പുത്രിയുംഹരിണിയെന്നുണ്ടായ്വന്നി
തുപുന രെത്രയുംരൂപശീലൌദായ്യാദിഗുണത്തൊടും * ഉന്മദയെ
ന്നുപെരായുള്ളൊരുവിദ്യാധരി നിമ്മലഗാത്രിയെല്ലൊപണ്ടവളെ
ന്നുകെൾപ്പു * ഉവ്വശീശാപത്തിനാൽമാനുഷയൊനിതന്നി ലുവ്വി
യിൽപ്പിറന്നിതുവെഗവാന്മകളായി· * എന്നതുകെട്ടുരാജാചൊദി
ച്ചുമുനീന്ദ്രനൊ ടിന്നതിൻമൂലമെല്ലാമെന്നൊടുചൊല്ലീടെണം —
എങ്കിലൊകെട്ടുകൊൾകപൂവ്വവൃത്താന്തമെല്ലാം പങ്കജനെത്രസമനാ
കിയനരപതെ * ദുമ്മദനെന്നുപെരായുള്ളൊരുഗന്ധവ്വെശൻ ദുമ്മ
തിയായുണ്ടായാനെത്രയുംബലവാനായ് * ഗന്ധവ്വരാജാവായഹം
സൻെറസെനാപതി സന്തതംനാരീജനനിജ്ജിതനതിശഠൻ * ക
ണ്ടിതുപെരുവഴിതന്നിൽനിന്നൊരുദിനം കണ്ടിക്കാർകുഴലാളാമുവ്വ
ശിപൊകുന്നെരം * മന്മഥശരപരവശനായ്ചമഞ്ഞിതു ദുമ്മദനു
വ്വശീയെക്കണ്ടതുകാരണമായ് * ഭൊഗാത്ഥംപുരൂരവാതന്നുടെഗൃ
ഹത്തിങ്കൽ വെഗെനപൊകുന്നെരംപിന്നാലെചെന്നാനവൻ *

കാക്കൽവീണപെക്ഷിച്ചാൻതന്നുടെമനൊരഥം ചെൽക്കണ്ണാൾക
ണ്ടീലെന്നുഭാവിച്ചുനടകൊണ്ടാൾ * അന്നുതൊട്ടനെകംനാൾപി
ന്നെയുംസെവിച്ചിട്ടും തന്വംഗിയാകുമവൾബഹുമാനിച്ചീലെത്രും *
ദുൎല്ലഭാംഗനമാരെക്കാമിക്കുംചപലന്മാ ൎക്കില്ലെന്നിയെപുനരൊന്നു
ണ്ടാലഭിക്കുന്നു * അങ്ങിനെപലകാലംകഴിഞ്ഞൊരനന്തരം മംഗ
ലംവളൎന്നീടുംദെവെന്ദ്രസഭാന്തരെ * ദെവകൾപിതൃക്കളുംസിദ്ധചാ
രണന്മാരും ദെവസ്ത്രീകളുംമുനിവൎഗ്ഗവുമൊരുദിനം * ദെവെന്ദ്രൻ
തന്നെസ്സെവിച്ചീടുവാൻയൊഗംവന്നു സെവയുംകഴിഞ്ഞവർപൊ
വാനായൊരുമ്പെട്ടാർ * അന്നെരമവിടെയൊരവസ്ഥയുണ്ടായതു
നന്നായിധരിച്ചിതുമെധാവിദുൎമ്മദനും * ഉൎവ്വീന്ദ്രൻപുരൂരവാതന്നു
ടെകടാക്ഷവും ഉൎവ്വശീകടാക്ഷവുംതമ്മിൽകൈതൊട്ടതെല്ലാം *
സങ്കെതസ്ഥലത്തെയൊന്നന്ദനവനത്തിങ്കൽ ശങ്കകൂടാതെകുറിച്ചൊര
വരെന്നതെല്ലാം * ദുൎമ്മദനുൎവ്വശിയെവഞ്ചിപ്പാനതുനെരം ഉന്മദ
യൊടുപറഞ്ഞീടിനാൻമധുരമായ് * ഭദ്രെകെൾമനൊഹരെരുദ്രവല്ല
ഭസമെ മദ്വചനംനീചെവിതന്നുശാന്തമായിപ്പൊൾ * ഉണ്ടൊ
രുകാംക്ഷയുള്ളിൽസന്തതംവൎദ്ധിക്കുന്നു പണ്ടെയതെന്നാൽതന്നെ
സാധിച്ചുകൂടായ്കയാൽ * മാനസഖെദമെററംമുഴുത്തുചമയുന്നു * സ്നാ
നഭൊജനമുഖ്യവിഷയങ്ങളിലെത്രും മാനസത്തിങ്കലില്ലൊരുദ്യൊ
ഗമൊരിക്കലും * തൽക്കാൎയ്യമനുദിനംചിന്തിച്ചുചിന്തിച്ചുള്ളിൽ മ
ൽക്കായമെല്ലാമെററംമെലിഞ്ഞുചമഞ്ഞിതു * നീയൊരുസഹായമാ
യ്യെവുകിലിനിക്കിപ്പൊൾ കാൎയ്യസാദ്ധ്യത്തിന്നെത്രും ദണ്ഡമില്ല
റികെടൊ * സങ്കടംമാമകംനീതീൎക്കണമിതുബാലെ പങ്കെരുഹാ
ക്ഷികാൎയ്യംനിനക്കുംവരുമെല്ലൊ * ഉന്മദയതുകെട്ടുസന്തൊഷത്തൊടും
കൂടെ ദുൎമ്മദനൊടുമന്ദഹാസവുംപൂണ്ടുചൊന്നാൾ * എന്തൊന്നു
നിനക്കഭിമതമാകുന്നതെന്നാ ലെന്തൊന്നുകൎത്തവ്യമാകുന്നതെന്നാ
തുംചൊൽനീ * ശക്യമെന്നാകിൽമടിക്കുന്നതില്ലെത്രുംഞാനൊ ദുഷ്കര
മെങ്കിലതുംപറഞ്ഞീടുകഭവാൻ * ഉന്മദവാക്യമെവംകെട്ടനെരത്തുമു
ദാ ദുൎമ്മദനെകാന്തമായ്ചൊല്ലിനാൻകനിവൊടെ * ഉൎവ്വീശപ്രവര
നാകുംപുരൂരവാതാനു മുൎവ്വശിതാനുംതമ്മിൽവാസവസഭാന്തരെ *
നിന്നപാംഗങ്ങൾകൊണ്ടുസങ്കെതമാക്കീടിനാർ നന്ദനംവനമെന്നാ
തറിഞ്ഞുസുഖമെഞാൻ * ഒട്ടനാളുണ്ടുഞാനുമുൎവ്വശിതന്നെക്കണ്ടു മട്ട
ലർബാണമാൽകൊണ്ടെത്രയുമുഴലുന്നു * ഞാനനെകംനാളപെക്ഷി
ക്കയുംചെയ്തെന്നെല്ലൊ മാനിനീതാനുംബഹുമാനിച്ചതില്ലയെത്രും *
ധിക്കാരമെന്നെക്കുറിച്ചുൎവ്വശിക്കുണ്ടുപാരം ദുഃഖമുണ്ടതുകൊണ്ടിങ്ങെ
ത്രയുംമനക്കാമ്പിൽ * നിന്നുടെകാരുണ്യമിന്നെന്നിലുണ്ടാകുന്നാകിൽ
വന്നുകൂടീടുംമമവാഞ്ഛിതംമനൊഹരെ * ദുൎമ്മദൻവാക്കുകെട്ടുകൌതു

കത്തൊട്ടുംപുനരുന്മദതാനുംപറഞ്ഞീടിനാൻമധുരമായ് * എന്തൊന്നുവെണ്ടതുഞാനതിനെന്നതുമെല്ലാ ഞ്ചിന്തിച്ചചൊല്ലീടുകകാന്തമെന്തെന്നുംഭവാൻ * എന്നതുകെട്ടനെരംദുൎമ്മദൻചൊല്ലീടിനാൻ സുന്ദരകളെന്നരെകെട്ടാലുമുപായംനീ * ഉൎവ്വശീരൂപമവലംബ്യനീമനൊഹര മുൎവ്വശിസങ്കെതദെശംപ്രവെശിച്ചീടെണം * രൌഹിണെയാത്മജനെനന്നായിരമിപ്പിക്ക മൊഹമെത്രയുംപാരംവളൎന്നവരുംവണ്ണം * സൌന്ദൎയ്യനന്ദനരൂപംപൂണ്ടുഞാനുൎവ്വശിയാം കാമ്യാംഗിതന്നെപ്രാപിച്ചീടുവനതുനെരം * ഉൎവ്വീന്ദ്രൻതന്നെയനുഭവിക്കാംനിനക്കെന്നാ ലുൎവ്വശിതന്നെയനുഭവിക്കാമിനിക്കപ്പൊൾ * ഉന്മദയതുനെരമുൎവ്വശീവെഷംകയ്ക്കൊ ണ്ടുന്മദത്തൊടുംചെന്നുനന്ദനവനംപുക്കാൾ * കാഞ്ചനശിലാതലെചെന്നിരുന്നവളതി വാഞ്ഛയാമധുരമായ്ഗാനവുംചെയ്തുമുദാ * നന്ദനവനെലതാമണ്ഡപാന്തികെതത്ര മന്ദമാരുതമനൊമൊഹനെദിവ്യസ്ഥലെ * വാണീടുംനെരമവനീശ്വരനുൎവ്വശിയെ ക്കാണാഞ്ഞുപരിഭ്രമിച്ചന്വെഷിച്ചീടുന്നെരം * ഗീതവുംകെൾക്കായ്വന്നുമൊഹനമാമ്മാറപ്പൊൾ ചെതസിനൃപശ്രെഷ്ഠനുൎവ്വശിയെന്നൊൎത്തുടൻ * പുഷ്പസൌഗന്ധ്യാകൃഷ്ടഭൃംഗമെന്നതുപൊലെ തൽപ്രദെശത്തെപ്രവെശിച്ചിതുനൃപെന്ദ്രനും * ഉൎവ്വശീരൂപംപൂണ്ടൊരുന്മദാതന്നെക്കണ്ടാ യുൎവ്വീശൻമദനമാൽകൊണ്ടുമൂൎഛിതനായി * സങ്കെതസ്ഥലമ്മാറിപ്പൊയതുമറിയാതെ പങ്കജശരമെററുസംഭ്രമത്തൊടുമപ്പൊൾ * ഗാഢമായാലിംഗനംചെയ്കയുംചുംബിക്കയും ഊഢകൌതുകംകൈക്കൊണ്ടന്യൊന്യംരമിക്കയും * ഓരൊരൊരമണൊരഥംമുന്നമുള്ളവയെല്ലാ മ്മാരബാണങ്ങളെററുംസാധിച്ചുംപരസ്പരം * ചുംബനാശ്ലെഷാലാപാലൊകനഹാസഭാവ ബിംബൊകാദികളൊടുംസുഖിച്ചുവാഴുംവിധൌ — ദുൎമ്മദൻപുരൂരവാതന്നുടെവെഷംപൂണ്ടു സമ്മൊദത്തൊടുംചെന്നുസങ്കെതസ്ഥലംപുക്കാൻ * അന്നെരമുൎവ്വശിയുന്ദിവ്യരൂപവുംപൂണ്ടു വന്നിതുനൃപവരസംഗമൊത്സുകയായി — ഇങ്ങിനെമൂന്നദ്ധ്യായംതന്നിലെക്കഥയെല്ലാം നിങ്ങളൊടറിയിച്ചെനെത്രയുംചുരുക്കിഞാൻ — കെട്ടുകൊള്ളുവിനിനിയുംചൊല്ലുവൻസംക്ഷെപിച്ചു കെട്ടൊളംകൌതുഹലംവദ്ധിക്കുംകഥാസാരം *



## നാലാം അദ്ധ്യായം.

എത്രയുംവിമൊഹനമായൊരുരൂപംപൂണ്ടു തത്രൈവവന്നീടിനാളുൎവ്വശീസസംഭ്രമം * ഉൎവ്വീന്ദ്രരൂപംപൂണ്ടദുൎമ്മദനതുനെര മുൎവ്വശിതന്നെക്കണ്ടുകാമപീഡിതനായി * ചുംബനാശ്ലെഷാദികൾകൊണ്ടനുഭവിച്ചുടൻ ബിംബപക്വാഭാധരപാനവുംചെയ്തീടിനാ

ൻ * തന്നുടെരൂപംനന്നായ്മറച്ചുവിധുസുതൻ മുന്നംചെന്നമൃതപാ
നംചെയ്തൊനത്തുപൊലെ * അന്യൊന്യമൊരുമിച്ചുരമിച്ചുവാണീടി
നാ നന്നെരമൊന്നുതൊന്നിദ്ദുർമ്മദൻമനക്കാമ്പിൽ എന്നെയൊ
ട്ടഴലിച്ചാളുർവ്വശീയതിനിപ്പൊൾ നന്നായ്വഞ്ചിച്ചെൻഞാനുമിവളെ
യെന്നൊർത്തുള്ളിൽ * ഉണ്ടായകൌതൂഹലംകൊണ്ടവൻചിരിച്ചു
പ്പൊൾ വണ്ടാർകുഴലാളാമുർവ്വശിചൊദ്യംചെയ്താൾ * എന്തു
കാരണമായതെററവുംചിരിച്ചതി നന്തരംകൂടാതായതെന്നൊടു
പറയണം * എന്നതുകെട്ടനെരംദുർമ്മദനതുമറ ച്ചന്യകാരണം
ചൊന്നനെരമുർവ്വശിതാനും * അപ്പറഞ്ഞതുനെരല്ലെന്നൊടുപ
രമാർത്ഥ മിപ്പൊഴെപറയെണമെന്നുരച്ചവളപ്പൊൾ * ചഞ്ചല
ഹൃദയനായ്ചമഞ്ഞൊനതുകൊണ്ടു ചഞ്ചലാപാംഗിതാനുംബാഷ്പ
വുംവാർത്തുവാർത്തു * കെളിപത്മവുംഭ്രമിപ്പിച്ചതിവെഗത്തൊടെ
വ്യാളിയെപ്പൊലെകൊപിച്ചുത്ഥാനംചെയ്തുശീഘ്രം * ദുർമ്മദാന്തിക
ത്തിങ്കൽനിന്നുപൊയതുനെരം ദുർമ്മദൻതാനുംഭയപ്പെട്ടുടൻനട
കൊണ്ടാൻ — മായാവൈഭവംകൊണ്ടുഭ്രമിപ്പിച്ചു പൊയാ
ളുന്മദയുമത്യന്തസന്തൊഷത്തൊടെ * ദുർമ്മദന്തന്നെക്കാണായ്വന്നി
തന്നെരമത്ര സമ്മൊദംവളർന്നിതുദുർമ്മദന്തനിക്കപ്പൊൾ * ഉ
ർവ്വശിതാനുമപ്പൊളുൾക്കാമ്പിൽനിരൂപിച്ചാൾ ഉർവ്വീന്ദ്രനെന്തുമമ
പിന്നാലെപൊരാഞ്ഞതും * മുന്നമങ്ങിനെയല്ലനിത്യവുംകണ്ടു
പൊരു മന്നവനെന്നിലൊട്ടുവാൽസല്യംകുറകയൊ * പ്രെമകൊ
പത്തൊടുഞാൻവെഗെനപൊകുന്നാകിൽ സാമവാക്യങ്ങളൊടും
പിന്നാലെകൂടവന്നു * കാക്കൽവീഴ്കയുംകണ്ണിലശ്രുക്കൾപൊഴിക
യും വിക്കയുംവിയർക്കയുംകൊൾമയിർക്കൊള്ളുകയും * കാമബാണ
ങ്ങളെററുദൈന്യഭാവവുംപൂണ്ടു ഭൂമിപാലെന്ദ്രനെന്നെവന്നനുസരി
ച്ചിടും * എന്തൊരുമൂലമിന്നുശാന്തമായ്വന്നതെന്നു ചിന്തിച്ചുർവ്വശിമ
രുവീടിനാളതുനെരം * ഉന്മദാവരുന്നതുദൂരവെകാണായ്വന്നു ദുർമ്മ
ദനെയുമപ്പൊളന്നെരമുർവ്വശിയും * വൃത്താന്തമെല്ലാമറിഞ്ഞൊളനു
മാനംകൊണ്ടു തത്രദുർമ്മദനുടെഭാവവെഷങ്ങൾകണ്ടും * ദുർമ്മദന
തിശഠൻവഞ്ചിച്ചാനെന്നെയിപ്പൊൾ ഉന്മദന്നൃപനെയുംവഞ്ചിച്ചാ
ളെത്രകഷ്ടം * ഇത്തരമൊരൊന്നെയൊർത്തുർവ്വശിനിൽക്കുന്നെരം ത
ത്രവന്നിതുബുധപുത്രനാംനൃപശ്രെഷ്ഠൻ * വിദ്രുമാധരിയൊടുചൊ
ദിച്ചാൻനൃപെന്ദ്രനും ഭദ്രെകളെന്തുതവവദനംവാടീടുവാൻ *
കാരണമെന്നുകെട്ടുചൊല്ലിനാളുർവ്വശിയും വീരകെളുണ്ടായൊരുവൃ
ത്താന്തമെല്ലാംഭവാൻ * നിന്നുടെരൂപംപൂണ്ടുദുർമ്മദൻചതിച്ചുവ
ന്നെന്നെപ്രാപിച്ചീടിനാൻതന്നുടെമായത്താലെ * എന്നുടെരൂ
പംധരിച്ചുന്മദയാമവൾ നിന്നെയുംവഞ്ചിച്ചുടൻപ്രാപിച്ചാളറി

ഞ്ഞാലും * ദുൎമ്മദനെയുംപുനരുന്മദാതന്നെയുംഞാൻ നമ്മെവ ഞ്ചിച്ചമൂലംശപിച്ചീടുവനെല്ലൊ * ദുൎമ്മദൻഭൂമൌരാത്രിഞ്ചരനായ്പിറക്കപൊയ്* ഉന്മദയൊരുരാജപുത്രിയായ്പിറക്കണം * അന്നൊരുത്തനെക്കാമിച്ചാലതുലഭിയാതെ പിന്നെമറ്റൊരുത്തനെപ്രാപിച്ചുപൊകബലാൽ * ശാപമുണ്ടായതറിഞ്ഞവർകളിരുവരും താപമുൾക്കൊണ്ടുശാപമൊക്ഷത്തെയപെക്ഷിച്ചാർ * കൊപവുംശമിച്ചുടൻകാക്കൽവീണതുകണ്ടു ശാപമൊക്ഷവുംകൊടുത്തീടിനാളുൎവ്വശിയും * പുത്രനായ്പിറക്കണമിവളിലിവനെന്നു ഭൎത്തൃപുത്രന്മാരുടെമരണംകണ്ടുപാരം * ദുഃഖത്തൊടഗ്നിപ്രവെശം ചെയ്തുവിശുദ്ധയായ് സ്വൎഗ്ഗലൊകവുംപ്രാപിച്ചീടുകസന്തുഷ്ടയായ് * ശത്രുഭൂപാലനൊടുപൊർചെയ്തുദുൎമ്മദനും മൃത്യുവന്നുടൻവീണ്ടുസ്വൎഗ്ഗവുംപ്രാപിച്ചാലും * ശാപമൊക്ഷവുംകൊടുത്തുൎവ്വശിതാനംപിന്നെ ഭൂപതിയൊടുംകൂടിരമിച്ചുവാണീടിനാൾ — രാകെന്ദുവദനയാമുന്മദാപിറന്നിതു വെഗവാനായവിദെഹാധിപാത്മജയായി * ദുൎമ്മദൻപിറന്നിതുഹിരണ്യപുരംവാഴും ദുൎമ്മതിയായദീൎഘജംഘനുപുത്രനായി * പിംഗാക്ഷനെന്നുപെരിട്ടിതുദീൎഘജംഘൻ മംഗലംമറഞ്ഞിതുമൂന്നുലൊകത്തിങ്കലും * ദുഷ്ടാത്മാപിംഗാക്ഷനാലുള്ളനാശങ്ങൾകൊണ്ടു നഷ്ടമായ്ചമഞ്ഞിതുധൎമ്മകൎമ്മങ്ങളെല്ലാം * തുഷ്ടനാംവിദെഹനുംതന്നുടെമകൾക്കുപെരിട്ടിതുഹരിണിയെന്നെത്രയുംകൌതുഹലാൽ * ദിവ്യകന്യകയായഹരിണിക്കൃതുകാലം യൌവനമാരംഭിച്ചുതുടങ്ങിമന്ദംമന്ദം * അക്കാലമൊരുദിനമാളികളൊടുമവൾ പുക്കിതുവിദെഹരാജ്യാരാമെകളിപ്പാനായ് * പിംഗാക്ഷനതുനെരംവന്നിതുയദൃച്ഛയാ മംഗലാംഗിയെക്കണ്ടുമൊഹിച്ചുപിംഗാക്ഷനും * കന്യകാരത്നത്തെയുമെടുത്തുകൊണ്ടുപൊയാ നന്നെരമാകാശമാൎഗ്ഗത്തൂടെനിശാചരൻ * ഭീതിപൂണ്ടവളെറ്റംകരഞ്ഞുതുടങ്ങിനാ ളാതുരമാരായിതുരക്ഷിവൎഗ്ഗവുമെല്ലാം — എത്രയുംസംക്ഷെപിച്ചുചൊല്ലിയെൻകഥകൾഞാ നത്രൈവനാലദ്ധ്യായംകഴിഞ്ഞുമനൊഹരം *



## അഞ്ചാം അദ്ധ്യായം.

ആശരാധീശൻനൃപപുത്രിയെയെടുത്തുകൊ ണ്ടാശുമെതങ്ങാഗെക്കുടിപ്പൊകുമ്പൊൾപരിശ്രമാൽ * പാരമാൎത്ത്യെഴുമവൾതന്നുടെദുഃഖംകണ്ടു പാരതിലൊരുവനാന്തന്നിലങ്ങിറക്കിനാൻ * നല്ലൊരുശിലാതലത്തിങ്കൽവെച്ചവളൊടു ചൊല്ലിനാൻമധുരമായാശ്വസിപ്പിപ്പാനായി * എന്തുമെദുഃഖിക്കെണ്ടഞാൻനിനക്കുടയ

വൻ ഭീതിയുമുണ്ടാകെണ്ടരാജനന്ദനെന്നപൊലെ * യാതുധാനാ
ധീശ്വരനിങ്ങിനെപറയുമ്പൊൾ ഭീതിപൂണ്ടെറ്റംമുറയിട്ടിതുകന്യ
കയും * അന്നെരംവസുമനസ്സാകിയനൃപശ്രെഷ്ഠൻ ചെന്നിതു
നായാട്ടിന്നായ്തത്രകാനനദെശെ * ഭൂമിപാലനുമന്നം വരുണ
ൻകൊടുത്തൊരു ജീമൂതനാമാവായൊരശ്വമുണ്ടതിന്മെലെ *
വെഗെനനരവരൻകാനനെനടക്കുമ്പൊൾ ആകുലംകലൎന്നൊരു
രൊദനംകെൾക്കായ്വന്നു * ആൎത്തനാദത്തെകെട്ടുകാരുണ്യവിവശ
നായ് പാൎത്ഥിവനടുത്തുചെന്നീടിനാനന്നെരം * കാണായിക
രയുന്നകന്യകാരത്നത്തെയും കൌണപാധിപനെയുമഞ്ജനാചലം
പൊലെ * രക്ഷിപ്പൻബാലെനിന്നൊദുഃഖവുംകളഞ്ഞാലും രക്ഷ
സാംപ്രവരനെനിഗ്രഹിച്ചീടുവൻഞാൻ * എന്നുരചെയ്തുബാണ
മെടുത്തുതൊടുത്തുടൻ മന്നവനയച്ചതുകൊണ്ടുപിശാചനപ്പൊ
ൾ * ചെന്നുപുക്കിതുകൃതാന്താലയംനൃപെന്ദ്രനു മന്നെരമശ്വത്തി
ന്മെൽനിന്നുകീഴിറങ്ങിനാൻ * കന്യകാരത്നത്തൊടുപിന്നെമന്നവ
ൻചൊന്നാൻ ധന്യെനീദുഃഖംകളഞ്ഞാശ്വസിച്ചാലുമെടൊ * വി
ശ്വസിച്ചാലുമെന്നെപ്പെടിയുംകളഞ്ഞാലും വിശ്വമൊഹനെചൊ
ല്ലീടാരുനീമനൊഹരെ * താതനാരാകുന്നതുംമാതാവാരെടൊ
തവ യാതുധാനെശൻകൊണ്ടുപൊവാനെന്തവകാശം * എന്നെ
ല്ലാംനരവരൻചൊദിച്ചനെരമവൾ മന്നവനൊടുപറഞ്ഞീടിനാൾ
പരമാൎത്ഥം * ബന്ധുമാനായവിദെഹാധിപപുത്രിഞാനൊ ബ
ന്ധുവത്സലനാമംഹരണിയെന്നാകുന്നു * ആളികളൊടുംകൂടി
കെളിപൂണ്ടാരാമെഞാൻ വാഴുമ്പൊളെന്നെക്കൊണ്ടുപൊന്നാനി
നിശാചരൻ * ദുഷ്ടനെവധിച്ചെന്നെരക്ഷിച്ചമൂലന്തവ സ്പഷ്ടമായ്
ചമഞ്ഞിതുജഗതിയശസ്സെല്ലാം * അത്യാപത്തിങ്കൽദൈവംര
ക്ഷിക്കുമെല്ലാരെയും പൃഥ്വീപാലകമൌലെദെവാംശമെല്ലൊഭവാ
ൻ * താതനുംജനനിയുംബന്ധുവൎഗ്ഗവുമെല്ലാം ഖെദിച്ചുവരുവു
ന്നിതെന്നെക്കാണാഞ്ഞുമൂലം * ഞാനവരെയുംചെന്നുകണ്ടുസന്താ
പംതീൎത്തു മാനവവീരഭവത്സന്നിധൌവന്നീടുവൻ * എന്നുമ
ന്മനൊഗതമെന്നുരചെയ്തീടിന കന്യകയൊടുനൃപതീശ്വരൻ
ചൊല്ലീടിനാൻ * നിന്നെഞാൻമാതാപിതൃഭ്രാതാബന്ധുക്കളുടെ മു
ന്നിലാമ്മാറാക്കുവനെതുമെവൈകീടാതെ * എന്നുടെകുതിരയിതെ
ത്രയുംദിവ്യമിതു നിന്നെയങ്ങാക്കിപ്പുനരിങ്ങുവന്നീടുവൊളം * അ
ത്രെവവനാന്തെഞാൻപാൎപ്പനിപ്പടയൊടും സത്വരംപിന്നെച്ചെ
ന്നുരാജ്യവുംപ്രാപിച്ചീടാം * ബന്ധുവൎഗ്ഗത്തെക്കണ്ടുസന്താപമെ
ല്ലാംതീൎത്തു സന്തതംവസിക്കനീസന്തൊഷിച്ചിനിമ്പാലെ * പി
ന്നെനിൻപാണിഗ്രഹണത്തിനുകൊപ്പിട്ടിടും നിന്നുടെതാതനന്നു

ഞാനുംവന്നീടുമെടൊ ✱ മന്നവന്മാരുംവരുമന്യന്മാരെല്ലാവരു മെന്നെ
നീവരിച്ചുകൊൾകന്നെരംമനൊഹരെ ✱ പിന്നെനിന്നെയുംകൊണ്ടു
പൊയ്ക്കൊൾവൻബാലെഞാനു മുന്നതമായതുരഗത്തിന്മെലെറി
ക്കൊൾകനീ ✱ ഇങ്ങിനെപറഞ്ഞയച്ചീടിനാൻനരെന്ദ്രനും തിങ്ങിന
മൊദംപൂണ്ടുപൊയാളകന്യകയും ✱ കൊണ്ടുപൊയ്ക്കുതിരയും
മൈഥിലരാജ്യാന്തികെ കണ്ടിവാർകുഴലിയെപ്പാരതിലിറക്കിനാൻ ✱
താനുടൻനൃപൻവാഴുംകാനനദെശംപുക്കാൻ മാനവെന്ദ്രനുംകുതിര
പ്പുറത്തെറീടിനാൻ ✱ തന്നുടെപടയൊടുംകൂടിപ്പൊയ്പുരിപുക്കു
മന്നവൻവസിച്ചിതുരാജഭൊഗങ്ങളൊടും— ആരാമെകളിച്ചവാണീ
ടിനഘരിണിയെ ചൊരനാംനിശാചരൻകൊണ്ടുപൊയൊരുശെ
ഷം ✱ കാണാഞ്ഞുസഖികളുംരക്ഷിവർഗ്ഗവുമെല്ലാം ക്ഷൊണിപാല
കനൊടുവൃത്താന്തമറിയിച്ചാർ ✱ ദുഃഖിച്ചുപരവശനായഭൂപനെക
ണ്ടു ദുഃഖിതന്മാരായിതുപൌരവർഗ്ഗവുമെല്ലാം ✱ മന്ത്രികൾപുരൊ
ഹിതൻബന്ധുക്കളായുള്ളൊരും സന്താപംപൊക്കീടുവാൻപറഞ്ഞു
പലതരം ✱ പിന്നെയങ്ങെല്ലാവരുംകാനനദെശംതൊറും മന്നവ
നൊടുകൂടിതിരഞ്ഞുതുടങ്ങിനാർ ✱ അന്വെഷിച്ചൊരെടത്തുംകാ
ണാഞ്ഞുപലരൊടും കന്യകാതന്നെച്ചൊദിച്ചാകുലപ്പെട്ടുപാരം ✱
ദൈവത്തെപ്രാർത്ഥിച്ചുവാണീടിനാൻവിദെഹനും ദൈവജ്ഞന്മാരും
കണ്ടുകിട്ടുമെന്നുരചെയ്താർ— ചൊല്ലിയെനഞ്ചാമദ്ധ്യായംതന്നിലെക
ഥയിപ്പൊൾ ചൊല്ലുവനിനിയുംഞാൻകെൾക്കണമെന്നാകിലൊ ✱

## ആറാം അദ്ധ്യായം

ഗൊപുരദ്വാരത്തുങ്കൽനില്ക്കുന്നഘരിണിയെ ഭൂപതിഭടന്മാർ
കണ്ടെത്രയുംസന്തൊഷത്താൽ ✱ മന്നവൻതന്റെമുമ്പിൽകൊണ്ടു
ചെന്നതുനെരം തന്നുടെമകളെക്കണ്ടാനന്ദവിവശനായ് ✱ ഗാഢമാ
യാശ്ലെഷിച്ചുമാതാവുംസഖികളും കൂടവന്നുടനുടൻപുണർന്നുതുടങ്ങി
നാർ ✱ സന്തൊഷാശ്രുക്കളൊടുംമറ്റുള്ളജനങ്ങളും സന്താപമകന്നു
ള്ളിലാനന്ദംപൂണ്ടുവാണാർ ✱ പുത്രിയൊടവസ്ഥകൾമന്നവൻചൊ
ദ്യംചെയ്താൻ വൃത്താന്തമെല്ലാമവളച്ഛനൊടറിയിച്ചാൾ ✱ കന്യ
കാതന്നൊമനൾകണ്ണാംവസുമന സ്സിന്നെന്നുനിരൂപിച്ചുകൊപ്പിട്ടുക
ല്യാണവും ✱ പൂജ്യനാംബന്ധുമാനുംതീർത്തിതുരംഗംനന്നായ് രാജ്യ
വുമലങ്കരിച്ചീടിനാൻവിചിത്രമായ് ✱ ഭൊജനാദികൾബഹുദാന
വുംതുടങ്ങിനാൻ രാജാക്കന്മാൎക്കുമടക്കോലയുമെഴുതിനാൻ ✱ വിദ
ർഭകുരുപതിപാഞ്ചാലർസിന്ധുരാജൻ വിദഗ്ദ്ധൻസൌവീരനുംകെ
കയൻസൌരാഷ്ട്രനും ✱ കാശ്മീരാവന്തികാശികൊസലമാഗധന്മാർ

മാദ്രഹെഹയകാത്രശാനത്ത്രിഗത്തന്മാർ * നൈഷധകുണിന്ദന്മാർ കുന്തിദാശാർണ്ണന്മാരും വംഗനുംകലിംഗനുമംഗനുംവിരാടനും * ഇത്യാദിജഗതീപതെശന്മാർമറ്റുള്ളോരും സത്വരംവിദെഹരാജ്യംപ്രവെശിച്ചീടിനാർ * ആനതെർകുതിരകാലാളായപടയൊടു മാനകപടഹശംഖാദിവാദ്യങ്ങളൊടും * ആനന്ദംകലൎന്നുള്ളോരാഭരണങ്ങളൊടു മാനന്ദംനിറഞ്ഞെററംവഴിഞ്ഞമനസ്സൊടും * കന്യകാരത്നെസിദ്ധിച്ചീടണമിനിക്കെന്നു തന്നുടെതന്നുടെഭാവത്തൊടുംമദത്തൊടും * വന്നുവന്നകംപുക്കമന്നവന്മാരെയെല്ലാം ചെന്നുസല്ക്കാരംചെയ്തുബന്ധുമാന്യഥായൊഗ്യം * വന്നിതുമുഹൂൎത്തവാസരവുംനൃപാജ്ഞയാ ചെന്നുരംഗത്തെപ്രവെശിച്ചിതുനൃപന്മാരും * സൊദരീതന്നെപ്പുരസ്കരിച്ചുവെഗവാനും സാദരംചെന്നുരംഗംപ്രാപിച്ചോന്നതുനെരം * ധാത്രിയുമൊരൊനൃപന്മാരുടെനാമങ്ങളും കീൎത്തിയുംഗുണങ്ങളുംവെവ്വെറെയറിയിച്ചാൾ * ഇക്കണ്ടനൃപന്മാരിലെകനെത്തെളിഞ്ഞുനീ നൽക്കാമ്പിലവനെനീമാലയിട്ടാലുംബാലെ * എന്നവൾപറഞ്ഞപ്പൊൾമന്നവൻഭദ്രശ്രെണ്യൻ കന്യകാരത്നത്തെയുമെടുത്തുതെരിലെററി * മററുള്ളനൃപന്മാരെപ്പല്ലൊളംമാനിയാതെ ഉററഭൂപാലന്മാരുമായ്നടകൊണ്ടീടിനാൻ— ഇങ്ങിനെചൊന്നെനാറദ്ധ്യായത്തിലുള്ളകഥാ നിങ്ങളൊടിനിയുംഞാൻചൊല്ലുവൻവെണമെങ്കിൽ *



## എട്ടാം അദ്ധ്യായം.

കന്യകാരത്നത്തെയുംകൊണ്ടുഭദ്രശ്രെണ്യൻ സന്നദ്ധനായിത്തെരിലെറിപ്പൊയീടുംനെരം * ക്രുദ്ധന്മാരായനൃപശ്രെഷ്ഠന്മാരൊരുമിച്ചു യുദ്ധസന്നദ്ധന്മാരായ്വെല്ലുന്നനെരത്തവൻ * തന്നുടെപടയുമായ്ത്തിരിഞ്ഞുനിന്നീടിനാൻ പിന്നെയുണ്ടായയുദ്ധമെങ്ങിനെചൊല്ലുന്നുഞാൻ * അന്യൊന്യംവരിഷിച്ചാരസ്ത്രശസ്ത്രങ്ങളെല്ലാം സന്നമായ്വന്നുഭദ്രശ്രെണ്യനുമഹാബലം * തന്നുടെപടയ്ക്കുററംനാശംവന്നതുകണ്ടു വന്നകൊപത്തൊടടുത്തീടിനാൻഭദ്രശ്രെണ്യൻ * ചാപബാണങ്ങളൊടുമടുത്തുയുദ്ധംചെയ്തു ഭൂപാലന്മാരെജ്ജയിച്ചീടിനാനെല്ലാരെയും * തൊറെറാഴിച്ചൊരുനരപാലകന്മാരെക്കണ്ടു കാററിനെവെല്ലുംവെഗമുള്ളതെരൊടുംകൂടി * തന്നുടെരാജ്യത്തിനുതിരിച്ചുഭദ്രശ്രെണ്യൻ പിന്നാലെചെന്നുവസുമനസ്സാംനൃപേന്ദ്രനും * തങ്ങളിലുണ്ടായൊരുസംഗരകൊലാഹലമിങ്ങിനെയെന്നുചൊൽവാനെത്രയുംപണിയത്രെ * ആനതെർകു

തിരകാലാളായപടകളെല്ലാം ഹാനിവന്നിതുപുനരന്നേരമിരുവർക്കും *
അന്നേരംവസുമനസ്സാകിയനൃപശ്രേഷ്ഠൻ തന്നുടെവില്ലുംകുഴിയക്ക
ലച്ചട്ടത്തുടൻ * അസ്ത്രശസ്ത്രങ്ങൾകൊണ്ടുവിദ്രുതംപ്രയോഗിച്ചാൻ ഭ
ദ്രശ്രേണ്യനെയപ്പോൾക്രുദ്ധനായ്ചിരിച്ചേററം * ഹസ്തശൈപയനെ
പ്രയോഗിച്ചിതുമർമ്മംതോറും ധൈര്യമുൾക്കൊണ്ടുവസുമനസ്സുംകൊ
പത്തോടെ * ഭദ്രശ്രേണ്യാസ്ത്രങ്ങളെവിച്ഛേദിച്ചനക്ഷണം പ
ത്തുബാണങ്ങൾകൊണ്ടുഭദ്രശ്രേണ്യനെയെയ്താൻ * പിന്നെച്ചാപ
വുംമുറിച്ചീടിനാൻസൂതനെയും കൊന്നിതുനാരാചങ്ങൾകൊണ്ടുവെ
ഗത്തോടവൻ * എട്ടുകൊണ്ടെയ്തുതുരഗങ്ങളെക്കലചെയ്തു പൊട്ടി
ച്ചുകൊടിമരമൊന്നുകൊണ്ടനന്തരം * വക്ഷോദേശവുംഭേദിച്ചീടി
നാൻബാണങ്ങളാൽ സക്ഷതനായഭദ്രശ്രേണ്യനുമതുനേരം * മ
റെറാരുവില്ലുംകുഴിയക്കലച്ചട്ടത്തുചെ ന്നററിപ്പാതവണ്ണംബാണ
ങ്ങൾതൂകിടിനാൻ * വില്ലെയ്തുമുറിച്ചുസാരഥിയെക്കലചെയ്തു നല്ലവാ
ജികളെയുംകൊന്നിതുശരങ്ങളാൽ * ഉന്നതമായകൊടിയുംമുറിച്ചന
ന്തരം മന്നവനുടെമാറുംപിളർന്നുശരംകൊണ്ടു * മൂർച്ഛിതനായവസു
മനസ്സുംവീണുഭുവി രാജ്യത്തിന്നാശുഭദ്രശ്രേണ്യനുംനടകൊണ്ടാൻ *
പിന്നെമോഹവുംതീർന്നുമറെറാരുതേരിലേറി ച്ചെന്നയോദ്ധ്യയുംപു
ക്കശേഷിച്ചപടയോടും * അന്നേരംദിവോദാസനാകിയകാശീനൃ
പൻ പിന്നാലെചെന്നുഭദ്രശ്രേണ്യനോടേററീടിനാൻ * പണ്ടു
ള്ളവൈരമോർത്തുഭദ്രശ്രേണ്യനുമപ്പോൾ ഉണ്ടായകോപത്തോടും
തിരിഞ്ഞുനിന്നീടിനാൻ * ആശുഗങ്ങളെക്കൊണ്ടുവേഗേനഭദ്ര
ശ്രേണ്യൻ കാശീഭൂപാലസൈന്യംകൊന്നതുകണ്ടനേരം * ആശു
ഗവേഗംപൂണ്ടതേരതിലേറിച്ചെന്നു കാശീഭൂപനുംബാണംപൊഴി
ച്ചുതുടങ്ങിനാൻ * ഹൈഹയസൈന്യമേററംമരിച്ചാരതുനേരം ഹാ
ഹാകാരേണപേടിച്ചോടിനാർശേഷിച്ചവർ * ഭദ്രശ്രേണ്യനുമതി
ക്രുദ്ധനായതുനേരം വിദ്രുതമെടുത്തുതൂകിടിനാൻബാണങ്ങളെ * സ
ത്വരംദിവോദാസൻതന്നുടെവക്ഷോദേശം വിദ്ധമായിതുനിശിത
ങ്ങളാംശരങ്ങളാൽ * ക്രുദ്ധനായ്ദിവോദാസൻപത്രികൾകൊണ്ടു
തന്നെ ഭദ്രശ്രേണ്യന്റെചാപംമുറിച്ചുസൂതനെയും * കൊന്നിതു
ഹയങ്ങളെയുംകലചെയ്തുപുന ഉന്നതമായകൊടിമരവുംമുറിച്ചിതു *
ഹൈഹയാധിപനുടെമാർപ്പിടംപിളർന്നിതു മോഹേനഭൂമിതന്നിൽവീ
ണിതുഭദ്രശ്രേണ്യൻ * എന്തിനുമാനധനമെന്നിയെമാനിക്കെന്നു ചി
ന്തിച്ചുദിവോദാസൻവേഗേനനടകൊണ്ടാൻ * ധർമ്മവുമല്ലപരാജി
തനെക്കൊല്ലുന്നതു രമ്യാംഗിയായനാരിതന്നെയുംവേണ്ടയല്ലോ *
ഇത്തരംനിരൂപിച്ചുചെന്നുടൻദിവോദാസൻ പത്തനമകംപുക്കുസു
ഖിച്ചുവാണീടിനാൻ * ഹൈഹയൻപിന്നെക്കാശിഭൂപതിപോയ

നെരം മൊഹാലസ്യവുംതീൎന്നമററൊരുതെരിലെറി * ശെഷമുള്ളൊ
രുപടയൊടും തൻപ്രാണനൊടും യൊഷമാർമണിയൊടും കൂട
ത്തൻപുരിപുക്കാൻ * കരണീയങ്ങളായകൎമ്മങ്ങളെല്ലാംചെയ്തു ഹ
രിണീയുടെപാണിഗ്രഹണമതുംചെയ്തു * രാജഭൊഗത്തൊടിരുന്നീ
ടിനാൻചിരകാലം രാജീവനെത്രയായഹരിണികളുകാലം * ഗൎഭ
വുമുണ്ടായ്വന്നുസന്തൊഷംവാച്ചുംവണ്ണം ഉൽഭവിച്ചിതുശുഭലഗ്നെന
കുമാരനും * ദുൎമ്മദൻപിംഗാക്ഷനാപ്പിറന്നുമരിച്ചവൻ ജന്മംചെയ്തി
തുപിന്നെഹരണീതനയനായ് * ജാതകൎമ്മാദികളും ചെയ്തിതുഭദ്ര
ശ്രെണ്യൻ ജാതമൊദെന വസിച്ചീടിനാൻമകനുമായ് * ദുൎമ്മദ
നെന്നുപെരുമിട്ടിതു തനയനു സമ്മൊദത്തൊടുമുപനിച്ചിതു യഥാ
വിധി * ഗൎഗ്ഗനൊടഷ്ടാദശവിദ്യകൾപാഠംചെയ്തു ഭൎഗ്ഗശിഷ്യനുസ
മനായിതസ്ത്രങ്ങൾക്കെല്ലാം * അമ്മാമനുടെമകളാകിയചിത്രാംഗി
യെ സമ്മൊദത്തൊടുബലാല്ക്കൊണ്ടുപൊന്നവളെയും * വെട്ടിതു
ചിത്രാംഗിപെറുണ്ടായിതനയനും നാട്ടിലുള്ളവൎക്കാനന്ദമുണ്ടായി
തെററം * പുത്രപൌത്രന്മാരൊടുംസുഖിച്ചുഭദ്രശ്രെണ്യ നെത്രയും
കീൎത്തിയൊടുംവസിക്കുംകാലത്തിങ്കൽ * രാജഭൊഗങ്ങളിലുംവൈരാ
ഗ്യംഭവിച്ചിതൊ രാജ്ഞിയിൽപരാജിതനായതൊൎത്തൊൎത്തുനിത്യം *
ബന്ധുഭൂപാലന്മാരെ വരുത്തിസ്സമ്മാനിച്ചു ചിന്തിതമവരൊടുകെൾ
പ്പിച്ചുരഹസ്യമായ് * അന്തമില്ലാത പടക്കൊപ്പൊടുമൊരുമിച്ചു സ
ന്തൊഷംപൂണ്ടുനിജ നന്ദനനൊടുംകൂടി * കാശിരാജ്യത്തിന്നാക്കൊ
ണ്ടാഹന്തകൂട്ടിപട നാശങ്ങൾചെയ്തുദിവൊദാസനെജയിപ്പാനാ
യ് * അഞ്ജനശൈലംപൊലെപൊന്നണിഞ്ഞനവധി കുഞ്ജരങ്ങ
ളുംമുസലായുധധരന്മാരും * മഞ്ജുളതരങ്ങളാം മശ്വങ്ങളഗണിത
മഞ്ജസാരഥങ്ങളും മററമില്ലാതെയുണ്ടു * പത്തികളുണ്ടുപുനരററ
മില്ലാതവണ്ണം പത്താശാന്തവുംനിറഞ്ഞുച്ചനാദങ്ങളൊടും * സത്യ
ലൊകത്തൊളമെത്തീടിനവാദ്യധ്വനി ശത്രുഭൂപന്മാരുടെചിത്ത
ങ്ങൾപിളൎക്കുന്നു * വെഗെനകാശിരാജ്യംവളഞ്ഞുഭദ്രശ്രെണ്യൻ
പ്രാകാരാട്ടാലങ്ങളുംതകൎത്തുകിടങ്ങുകൾ * നിരത്തിക്കടന്നടുത്തീടി
നപടകണ്ടു കരുത്തൊടാശ്ശുപുറപ്പെട്ടിതുദിവൊദാസൻ * തിരക്കി
മുമ്പിൽക്കടന്നടുത്തപടകണ്ടു ശരത്താലൊടുക്കിനാൻവെഗെനഭദ്ര
ശ്രെണ്യൻ * മരിച്ചുശെഷിച്ചുള്ളകാശിഭൂപാലസൈന്യം തിരിച്ചു
നടന്നിതുഭയത്തൊടതുനെരം * ഏററിതുദിവൊദാസൻതന്നൊടു
ഭദ്രശ്രെണ്യൻ കൂററനെപ്പൊലെദിവൊദാസനുമടുത്തിതു * തങ്ങ
ളിലുണ്ടായൊരുയുദ്ധവൈചിത്ര്യമെല്ലാം മിങ്ങിനെയെന്നുപറഞ്ഞീട
രുതിനിക്കെതും * സാഹസത്തൊടുശരംതൂകിനാൻമഴപൊലെ ഹൈ
ഹയാധിപനവയെററൊരുദിവൊദാസൻ * രക്തവുമണിഞ്ഞതി

ന്നെതുമൊന്നിളകാതെ ശക്തിയോടെററമണഞ്ഞത്യന്തംകോപ
ത്തോടും * ശംഖദേശത്തിങ്കലെയ്തീടിനാനതുകൊണ്ടു സങ്കട
ത്തോടുമാൎത്തിപൂണ്ടിതുഭദ്രശ്രേണ്യൻ * വേദനയോടുംപുനരഞ്ചു
നാരാചങ്ങളാൽ ക്രോധേനദിവോദാസൻതന്നെയുമെയ്തീടിനാ
ൻ * നാരാചഗണമേററുപീഡിതനാകയാലെ പോരിനുനില്ലനി
ല്ലെന്നുരചെയ്തിതുരുഷാ * ശൌൎയ്യമേറീടുംദിവോദാസനുമടുത്തിതു
ധൈൎയ്യമോടനന്തരമന്തകനെന്നപോലെ * കെല്പേറുംഭദ്രശ്രേണ്യ
ൻതന്നുടെവക്ഷോഭാഗേ കല്പാന്താനലതുല്യമായൊരുശരമെയ്താ
ൻ * ചട്ടയുംമാറുംഭേദിച്ചുൎവ്വിയെപ്രവേശിച്ചു പെട്ടെന്നുബാണമതു
കൊണ്ടതിവ്യഥയോടും * ഹൈഹയനരപതിതേരതിൽവീണീടി
നാൻ മോഹവുംകലൎന്നുകണ്ടൊരുകാശിനൃപൻ * സൂതനെയൊ
രുശരംകൊണ്ടുകൊന്നശ്വങ്ങളെ ക്രോധേനനാലുബാണമെയ്തുടൻ
കൊന്നീടിനാൻ * ഭദ്രശ്രേണ്യനെപ്പിന്നെക്കൊന്നീലദിവോദാസ
ൻ ഉത്തമമായധൎമ്മമല്ലിതെന്നറികയാൽ * ശത്രുക്കൾക്കുപജയമെ
ത്തിയാലവരിലു മൈത്ര്യംകൃപയുണ്ടുസാധുക്കൾക്കറിഞ്ഞാലും —
ചൊല്ലിയെനെഴദ്ധ്യായംതന്നിലെകഥയിന്നു ചൊല്ലുവൻചുരുക്കി
ഞാൻകേട്ടുകൊള്ളുവിൻനിങ്ങൾ *

———

## എട്ടാം അദ്ധ്യായം

താതൻവീണതുകണ്ടനേരത്തുദുൎമ്മദനും ക്രോധേനതേരിലെ
റിവേഗത്തിലടുത്തിതു * പാവകജ്വാലകണ്ടുപതംഗമെന്നപോ
ലെ ദൈവേന്ദ്രനോടുവലനെന്നപോലെയുമപ്പോൾ * ബാണങ്ങൾ
കൊണ്ടുതൂകിത്തുടങ്ങിദുൎമ്മദനും ക്ഷോണീന്ദ്രനായദിവോദാസനുമതു
നേരം * സൂതാശ്വധ്വജരഥജാലങ്ങൾമുറിച്ചിതു ജാതരോഷേണ
ഭദ്രശ്രേണ്യപുത്രനുമപ്പോൾ * ശസ്ത്രങ്ങൾകൊണ്ടുദിവോദാസനെ
പ്രയോഗിച്ചാൻ ക്രുദ്ധനായടുത്തിതുകാശിഭൂപനുമപ്പോൾ * ദുൎമ്മ
ദനുടെപാൎഷ്ണിഗ്രാഹകവീരന്മാരിൽ പത്തുതേരാളികളുമൊന്നിച്ചു
ശൌൎയ്യത്തോടെ * യുദ്ധവുംതുടങ്ങിനാരന്നേരംദിവോദാസൻ ബ
ദ്ധകോപത്തോടടുത്തസ്ത്രങ്ങൾതൂകീടിനാൻ * ദുൎമ്മദനപ്പോൾമി
ത്രശക്തിയോടടുത്തെയ്തു വിദ്രുതമശ്വധ്വജസാരഥിരഥങ്ങളെ *
പത്രികൾകൊണ്ടുമൂടിച്ചമച്ചുനിമിഷത്തിൽ വധിച്ചുകോപത്തോടും
മൂന്നുബാണങ്ങളെയ്തു * സത്വരംഖണ്ഡിച്ചിതുകാശീശചാപത്തെ
യു മത്തൽപൂണ്ടപ്പോൾദിവോദാസനുംവേഗത്തോടെ * ഖൾ
ഗചൎമ്മങ്ങൾകൈക്കൊണ്ടുദുൎമ്മദന്തന്നൊ ടുഗ്രനാംദിവോദാസ

നടത്താനതുനേരം * പത്തുതേരാളികളുമൊന്നിച്ചുമഴപോലെ ശ
സ്ത്രങ്ങൾതൂകീടിനാനന്നേരംദിവോദാസൻ * വാൾകൊണ്ടുബാ
ണങ്ങളെച്ഛേദിച്ചുകളഞ്ഞതി വേഗേനപത്തുമഹാരഥന്മാരെയുംകൊ
ന്നാൻ * ദുൎമ്മദന്റെസൂതന്തന്നെയുംവെട്ടിക്കൊന്നു മൎദ്ദിച്ചുകളഞ്ഞി
ത്തുതേൎക്കുതിരകളെയും * ചാപതൂണീരവൎമ്മാദികളെയെല്ലാംവെട്ടി
ക്കൊപേനനുറുങ്ങിനാനെണ്മണിപ്രായംനൃപൻ * തേരുമായുധങ്ങ
ളുംപോയൊരുദുൎമ്മദനും പാരമായ്മുറിഞ്ഞേററംചോരയുമണി
ഞ്ഞുടൻ * പാരതിൽപേടിച്ചോട്ടംനേരത്തുദിവോദാസൻ പാ
രാതെപിന്നാലെപാഞ്ഞടുത്തുപിടിപെട്ടാൻ * കേശപാശവുംചു
റെറപ്പിടിച്ചുതൂക്കിവാളു മാശുപൊങ്ങിച്ചുകഴുത്തറുപ്പാൻതുടങ്ങുമ്പോ
ൾ * ബാലനാമിവനെത്തന്താതൻെറമുമ്പിലിട്ടു കാലനുക്കയക്കു
ന്നതൊട്ടുമേധൎമ്മമല്ലാ * കൊല്ലുന്നേനില്ലപാപമുണ്ടാമെന്നോൎത്തു
പിന്നെ തുല്യമാനസനയച്ചീടിനാനവനെയും * മറെറാരുതേരി
ലേറിതാതനുംതാനുംകൂടി തെറെറന്നുമരിച്ചുശേഷിച്ചുള്ളപടയുമായ് *
ദൎപ്പാഭിമാനങ്ങളുംവെടിഞ്ഞീശ്വരനുടെ കല്പിതമെല്ലാമെന്നുകല്പിച്ചു
പുരംപുക്കാർ * കാശിഭൂപനുംപ്രബലാരിയെജ്ജയിച്ചുപോ യാ
ശ്രുതൻപുരംപുക്കുസുഖിച്ചുമരുവിനാൻ — അക്കാലമയോദ്ധ്യാധിപ
തിയാംവസുമന സ്സുൾക്കാമ്പിൽപരിഭവംചിന്തിച്ചുചിന്തിച്ചിനി *
ഭദ്രശ്രേണ്യനെജ്ജയിച്ചീടണമെന്നുകല്പി ച്ചുദ്യോഗംചെയ്താൻനിജബ
ന്ധുഭൂപാലരൊടും * വാഹനായുധച്ഛത്രചാമരാദികളൊടും വാ
ഹിനിയൊടുംപൂൎവ്വവൈരമോൎത്തുസാഹത്താൽ നൎമ്മദാതീരംനിറ
ഞ്ഞൊരുവൻപടചെന്നു സമ്മൎദ്ദിച്ചിതുമാഹിഷ്മതിയാംപുരിയെ
ല്ലാം * ഉദ്യാനംപൊടിച്ചുടൻനിരത്തികിടങ്ങുകൾ ഉദ്യോഗത്തോ
ടുഭദ്രശ്രേണ്യനുമതുനേരം * ഹസ്ത്യശ്വരഥങ്ങളുംപത്തിയുംദുൎദ്ദമ
നാം പുത്രനുംകൂടിപുറപ്പെട്ടിതുയുദ്ധത്തിനായ് * അന്നേരംദേവാ
സുരയുദ്ധമെന്നതുപോലെ സന്നാഹത്തോടുമതിഘോരമായിതു
പോരും * അന്യോന്യമിടകലൎന്നുണ്ടായയുദ്ധത്തിങ്കൽ പിന്നെയും
ഭദ്രശ്രേണ്യൻജ്ജയിച്ചാനതുനേരം * ചെന്നുപുക്കിതുവസുമനസ്സുമ
യോദ്ധ്യയിൽ വന്നൊരുപരിഭവംചിന്തിച്ചുവിരക്തനായ് * മാന
ഹാനിയിൽവലുതായൊരുദുഃഖമില്ല മാനികൾക്കകതാരിലെന്നുള്ള
തുണ്മയെല്ലോ * പിന്നെയുംചിലമാസംകഴിഞ്ഞൊരനന്തരം തന്നു
ടെമന്ത്രികളുമായുടൻ നിരൂപിച്ചു സന്നാഹത്തോടും സമരത്തിനാ
യ്സുമന സ്സന്നതഗജരഥവാജിപത്തികളോടും * കാളിന്ദീനദി
യെയുംകടന്നുവേഗത്തോടെ കാലംവൈകാതെമാഹിഷ്മതിയെവളു
ഞ്ഞുടൻ * ഗോപുരോദ്യാനങ്ങളുംപൊടിച്ചുകിടങ്ങുകൾ കോപേ
നനിരത്തി പ്രാകാരവുംകളഞ്ഞിതു * കോട്ടയുംതകൎത്തടുത്തീടിന

പടകണ്ടു വാട്ടമെന്നിയെപുറപ്പെട്ടിതുഭദ്രശ്രേണ്യൻ * പുത്രനും
താനുമററമില്ലാതപടയുമായ് ശത്രുസൈന്യത്തൊടെററുയുദ്ധവുംതു
ടങ്ങിനാൻ * ഭീരുക്കൾക്കെല്ലാമുള്ളിൽഭീതിയുണ്ടാകുംകണ്ടാൽ ശൂ
രന്മാൎക്കെല്ലാമതിപ്രീതിയുമുണ്ടായ്വരും * ആനകളെല്ലാമിരുമ്പുലക്ക
യെടുത്തു ത്താനകളൊടുകലഹിക്കുന്നുപരസ്പരം * അശ്വങ്ങൾകു
തിച്ചുതൻചെവകരൊടുമടു ത്തശ്വങ്ങളൊടുമടുത്തെതിൎത്തുപിണങ്ങു
ന്നു * തെരാളിവിരന്മാരവ്വണ്ണമെമഹാരഥ ന്മാരൊടുശസ്ത്രാസ്ത്രങ്ങ
ൾകൊണ്ടുപൊർചെയ്തീടുന്നു * കാലാളായുള്ളൊർകാലാളൊടുമായുധ
വുമായ് തൊലാതവണ്ണം പൊരുതടുത്തും തടുത്തുമ ക്കാലുകൾക
രങ്ങളുംതൊൾതുടതലകളും ശൂലപട്ടസചക്രവജ്രാദ്യായുധമെററു *
സാലങ്ങൾമുരടററുഭൂമിയിൽവീഴുംവണ്ണം മെല്ലെമെല്ലെമെല്ലെവീണവ
നിമറയുന്നു * നാലുദിക്കിലുംചൊരപ്പുഴകളൊലിച്ചുപൊയ് നാലുദധി
കളിലുംകൂടുന്നുലഘുതരം * വാരണവാജികളുംപാദജാന്മാരുമെററു
പാരതിൽതെരുതെരെവീഴ്കയുംമരിക്കയും * കങ്കവായസശിവ
ശ്വാദികൾനിശാചര സംഘവുംപിശാചാളികൂളികൾകാളിഗണം *
എന്നിവശവങ്ങൾഭക്ഷിക്കയുംചൊരകുടി ച്ചൊന്നിച്ചുകളിച്ചുനിന്നാ
ൎക്കയുംപുളസ്കയും * രണ്ടുഭാഗവുമെററംപൊരുപടകൂടിത്തൊത്തു കണ്ടൊ
രുഭദ്രശ്രേണ്യൻചാപബാണങ്ങളൊടും * കൊസലെശ്വരസൈന്യ
മൊടുക്കിത്തുടങ്ങിനാൻ വാസവതുല്യൻവസുമനസ്സുമതുനെരം * ബാ
ണങ്ങൾമഴപൊലെതൂകിനാനതുകൊണ്ടു ശൊണിതശരീരനായ്ച്ചമ
ചിച്ചുഭദ്രശ്രേണ്യൻ * കൊസലാധിപനുടൽകീറിനാൻബാണങ്ങ
ളാൽ ക്രൊധെനവസുമനസ്സുനെരംശരങ്ങളാൽ * മൎമ്മങ്ങൾതൊ
റുമെയ്ക്കുമുറിച്ചുജിതശ്രമം വൎമ്മചാപാദികളുംഖണ്ഡിച്ചാനരക്ഷ
ണം * അന്യൊന്യംമുറിഞ്ഞുടൻചൊരകൊണ്ടണിഞ്ഞിതു മന്നവ
ന്മാരുംബാണംപിന്നെയുംതൂകീടിനാർ * കൊല്ലുവനിവനെഞാൻ
ജയിച്ചീടുവനെന്നു മുള്ളിലുണ്ടിതവൎക്കില്ലൊരു തളൎച്ചയും— അ
ദ്ധ്യായമെട്ടാമിതംചൊല്ലിയെനിനിയുള്ള യുദ്ധവൈശദ്യംകെട്ടുകൊ
ള്ളുവിനൊട്ടുചൊൽവൻ *



## ഒമ്പതാം അദ്ധ്യായം.

ഭദ്രശ്രേണ്യനതിക്രുദ്ധനായതുനെരം പത്രികളെഴുപത്ത
ഞ്ചെയ്തിതുലഘുതരം * കൊസലാധിപനെഴുപത്തഞ്ചുംമുറിച്ചുപ
ത്താശുഗങ്ങളെഭദ്രശ്രേണ്യനൊപ്രയൊഗിച്ചാൻ * വൎമ്മവുംമാൎവ്വിട
വുംപിളൎന്നുപുറപ്പെട്ടു ചെന്നുഭൂമിയിൽപ്രവെശിച്ചിതുബാണങ്ങളും *

അമ്പുകൊണ്ടതിക്രൊധംവദ്ധിച്ചഭദ്രശ്രേണ്യൻ പിമ്പൊരുബാണ മെയ്യുഖണ്ഡിച്ചാൻചാപത്തെയും * പത്രികൾനാലുകൊണ്ടുകുതിര കളെക്കൊന്നു വിദ്രുതമൊരുശരംകൊണ്ടുസൂതനെക്കൊന്നു * പത്തു ബാണങ്ങളെയ്യുകൊസലാധിപനെയു മത്തൽചെയ്തുനെരംകൊ സലനൃപെന്ദ്രനും * മററൊരുവില്ലെടുത്തുപെട്ടനുകലയെററി പ റാലർകാലനൊരുസായകംപ്രയൊഗിച്ചാൻ * ഭദ്രശ്രേണ്യൊരസ്ഥ ലംഭെദിച്ചുപുറപ്പെട്ടു കദ്രുപുത്രനെപ്പൊലെപുക്കിതുരസാതലം * തെത്തടന്തന്നിൽവീണുമൊഹിച്ചുഭദ്രശ്രേണ്യൻ ആത്തനായതുക ണ്ടുദുമ്മദൻകൊപത്തൊടും * ബാണങ്ങളഞ്ചുകൊണ്ടുസാരഥിത ന്നെക്കൊന്നു ബാണമൊരെട്ടുകൊണ്ടുവാജികളെയുംകൊന്നു * വെ ഗമൊടൊന്നുകൊണ്ടുകെതുവുംമുറിച്ചവൻ കൊസലാധിപനെയു മെയ്യുടൻനുറുക്കിനാൻ * അന്നെരംക്രൊധാകുലനായകൊസലനൃ പൻ ചെന്നൊരായിരംബാണമെയ്യുടൽകീറീടിനാൻ * ദുമ്മദനതു കൊണ്ടുവിസ്മിതമനസ്കനായ് സമ്മൊഹാൽനിന്നനെരമുണന്നുഭദ്ര ശ്രേണ്യൻ * ചാപവുംബാണങ്ങളുംകൈക്കൊണ്ടുവെഗത്തൊടെ കൊപമൊടെയ്തീടിനാനായിരംബാണമവൻ * തെത്തടംമൂടീശരം കൊണ്ടതുനെരംനൃപൻ മാത്താണ്ഡനംശുക്കളെമൂടിച്ചപൊലെതദാ * ഭദ്രശ്രേണ്യാസ്ത്രങ്ങളെഛെദിച്ചുനില്ക്കുന്നെരം പത്തുബാണങ്ങ ൾകൊണ്ടുകൊസലെന്ദ്രനെയെയ്താൻ * സൂതനെക്കൊന്നുകുതിരകളെ കുലചെയ്തു വെധിച്ചാനൊരുശരംകൊണ്ടുചാപവുമവൻ * മാവ്വിടം പിളന്നൊഴുകീടിനചൊരയൊടും * വെറൊരുവില്ലാംകുഴിക്കലച്ചൊ രുശരം * ഭദ്രശ്രേണ്യനെക്കൊൽവാൻകല്പിച്ചുതൊടുത്തിതു ചിത്ര ഭാനുജ്വാലപൊലെചെന്നുവിശിഖവും * അദ്ധചന്ദ്രാകാരമായിരി പ്പൊരസ്ത്രംകൊണ്ടു ദുമ്മദനെയ്തുഖണ്ഡിച്ചീടിനാനതിനെയും * ദു മ്മദനുടെചാപംമുറിച്ചുനൃപതിയും ദുമ്മദനെടുത്തിതുമറെറാരുചാ പമപ്പൊൾ * മദ്ദിച്ചാനതുമെയ്യുകൊസലനരപതി * സാരഥിതന്നെ കൊന്നുവാജികളെയുംകൊന്നു പാരാതെമുറിച്ചിതുകെതുവുമപ്പൊ ഴവൻ * മറെറാരുതെരിലെറിച്ചാപബാണങ്ങളൊടും തെരൊന്നു ചെല്ലുന്നതുകണ്ടുകൊസലനൃപൻ * സത്വരംചാപംമുറിച്ചീടിനാനതു കണ്ടു ദുമ്മദനുടെബന്ധുവഗ്ഗമാംതെരാളികൾ * പത്തുപെരൊരു മിച്ചുയുദ്ധവുംതുടങ്ങിനാർ പത്തുപെരെയുംകുലചെയ്തിതുനൃപതി യും * ഭദ്രശ്രേണ്യനമതുകണ്ടതിവെഗത്തൊടും ക്രുദ്ധനായടുത്തെ റുബാണങ്ങൾതൂകീടിനാൻ * ശസ്ത്രങ്ങൾകൊണ്ടുകൊപംപൂണ്ടൊ രുനൃപതിയും പത്തുബാണങ്ങൾകൊണ്ടുഭദ്രശ്രേണ്യനെയെയ്തു * ദുമ്മദനെയുമെഴുബാണംകൊണ്ടെയ്തീടിനാൻ * ഭദ്രശ്രേണ്യനമ പ്പൊൾവില്ലതുമുറിച്ചിതു പത്തുബാണങ്ങൾകൊണ്ടുകൊസലെന്ദ്ര

നെയെയ്താൻ * ദുൎമ്മദൻതാനുമപ്പൊളെട്ടുബാണങ്ങളെയ്താൻ * വി
ല്ലറ്റുപൊയനെരംകൊസലനരപതി നല്ലൊരുഗദയുമായെടുത്താ
നതിദ്രുതം * സൂതനുമശ്വങ്ങളുംകെതുവുംകൂടെഗദാ പാതനംകൊ
ണ്ടുപൊടിപെട്ടതൊരനന്തരം * ചാപബാണങ്ങളൊടുമെടുത്തുഭദ്ര
ശ്രെണ്യൻ ചാപവുംമുറിച്ചുസൂതനെയുംകൊന്നുപിന്നെ * അന്നെ
രമൊരുഗദയെടുത്തുഭദ്രശ്രെണ്യൻ മന്നവനായകൊസലെന്ദ്ര
നെപ്രയൊഗിച്ചാൻ * കൊസലാധിപൻതന്റെതെരതുംതകൎത്തി
തു ചെതസിവിചാരിച്ചുഭദ്രശ്രെണ്യനുമപ്പൊൾ * ഖഡ്ഗചാപങ്ങ
ളൊടുമുൽക്രമിച്ചതുനെരം * ഉൾക്കരുത്തൊടുശരംതൂകിനാൻവസുമ
ന സ്സൊക്കെച്ഛെദിച്ചുഭദ്രശ്രെണ്യനുംഖൾഗത്തിനാൽ * ദുൎമ്മദന
തുനെരംകൊസലനൃപതിയെ ശക്തികൊണ്ടെറിഞ്ഞതുകൊണ്ടുവീ
ണിതുസൂതൻ * സാരഥിമരിച്ചതുകണ്ടുകൊസലനൃപൻ പാരമുൾ
ത്താപംപൂണ്ടുനില്ക്കുമ്പൊൾഭദ്രശ്രെണ്യൻ * ഖഡ്ഗചൎമ്മങ്ങളൊ
ടുംസത്വരമെടുത്തിതു ഖഡ്ഗചൎമ്മങ്ങൾ കയ്ക്കൊണ്ടീടിനാൻ ദുൎമ്മദ
നും * താതനുംമകനുമായ്കൊസലനൃപെന്ദ്രനെ ക്രൊധെനവധി
പ്പതിനായടുത്തീടുന്നെരം * ബാണങ്ങൾതൂകീടിനാൻകൊസലനൃ
പെന്ദ്രനും പാണിലാഘവംകൊണ്ടുനൂറുകൊടിശരങ്ങളും * തത്രകൊ
സലനൃപൻഭദ്രശ്രെണ്യന്റെവൎമ്മം ശസ്ത്രെണഖണ്ഡിച്ചതുകണ്ടുദു
ൎമ്മദനതാനും * സൂതനെക്കൊന്നുതുരഗങ്ങളെക്കലചെയ്താൻ ക്രൊ
ധെനഭദ്രശ്രെണ്യൻതെരതുംകളഞ്ഞിതു * പൃഥ്വിയിൽചാടീടി
നാൻകൊസലനൃപതിയും * ഭദ്രശ്രെണ്യന്റെഖഡ്ഗമെയ്തുഖണ്ഡിച്ചു
പിന്നെ വിദ്രുതംവക്ഷസ്ഥലം ഭെദിച്ചാൻ ബാണങ്ങളാൽ * ഭദ്ര
ശ്രെണ്യനുംഗദയെടുത്താനതുനെരം * ദുൎമ്മദന്താനുംമുറിഞ്ഞെററ
വുംവശാകെട്ടാൻ * അനന്നരമെടുത്തുടൻകൊസലെന്ദ്രന്റെചാപം
ഛിന്നമാക്കിനാനതുകണ്ടുകൊസലനൃപൻ * ചെന്നുതൻവലാഹകമെ
റിപ്പൊയ് പുരിപുക്കാൻ വന്നുകൂടീലയെല്ലൊ പിന്നെയുംമനൊര
ഥം * ഹെഹയന്മാരും പരിശ്രാന്തന്മാരായാരെററ മാഹവത്തി
ങ്കൽനിന്നുനിവൃത്തിച്ചതുനെരം * ശെഷിച്ചപടയുമായ്പുക്കിതുപുരി
തന്നിൽ ദ്വെഷത്തൊടന്യൊന്യമുൾക്കൊണ്ടൊരുവൈരത്തൊടും—
ഒമ്പതദ്ധ്യായമെവംചൊല്ലിയെറിനിനിങ്ങ. ളിമ്പമായിരുന്നുകെ
ട്ടീടുകിൽശെഷംചൊല്ലാം *



## പത്താം അദ്ധ്യായം.

കാലമഞ്ചിനെയൊട്ടുകഴിഞ്ഞൊരനന്തരം ഭൂലൊകപതിവീരൻ
കൊസലനരവരൻ * ഹെഹയന്മാരെജ്ജയിക്കെണമെന്നൊരിമ്പെ

ട്ട സാഹസത്തൊടുംപടകൂട്ടിനാനതുകാലം * സ്നേഹമെററവുമുള്ള കാശിഭൂപാലനെയു മാഹവത്തിനുമമമിത്രമായ്വരുത്തണം * ഇത്ഥ മൊത്തവനൊരു ദൂതനെനിയൊഗിച്ചാൻ സത്വരമവൻചെന്നു കാശിരാജ്യവുംപുക്കാൻ * ശൂരനാംദിവൊദാസനന്ദനൻപ്രതർദ്ദന ൻ സാദരംദൂതനൊടുവൃത്താന്തംചൊദ്യംചെയ്താൻ * ദൂതനുംതൊ ഴുതുചൊല്ലീടിനാൻവസ്ഥകൾ സാദരംചൊല്ലാമിന്നുഞാൻവന്നകാ ര്യമെല്ലാം * അഗ്രജനുടെവാക്യംകെട്ടുകൊണ്ടാലുമെങ്കിൽ മൽഗി രാസമസ്തവൃത്താന്തവുമുള്ളവണ്ണം * ഞാൻപലവട്ടംഭദ്രശ്രേണ്യ നൊടെറുതൊററാൻ മാംപ്രതികാരുണ്യമുണ്ടാകണംഭവാനിനി * ഹെഹയന്മാരെജ്ജയിപ്പാനൊരുസഹായമാ യാഹവത്തിനുകൂടെ പ്പൊരെണംമയാസാകം * പുത്രമിത്രാമാത്യന്മാരൊടുംനിഗ്രഹി ക്കണം ഭദ്രശ്രേണ്യനെയെന്നെമന്മനശ്ശാന്തിവരു * അല്ലെന്നു വരുന്നാകിൽസംഗരത്തിങ്കലെന്നെ കൊല്ലണമവനരിനില്ലസം ശയമെതും * ആകയാൽസമസ്തസൈന്യത്തൊടുമൊരുമിച്ച വെ ഗെനവന്നീടണമെന്നരുൾചെയ്തുനൃപൻ * ദൂതവാണികളെവം കെട്ടപ്പൊൾപ്രതർദ്ദനൻ പ്രീതിപൂർവ്വകംദൂതന്തന്നൊടുചൊല്ലീടിനാ ൻ * ഭാഗ്യവാനെത്രയുംഞാനെന്നതുവന്നിതിപ്പൊൾ യൊഗ്യക ർമ്മത്തിങ്കൽമാമായ്യനാജ്ഞാപിക്കയാൽ * എങ്കിൽനീയങ്ങുചെന്നു ചൊല്ലുകമടിയാതെ സങ്കടമിതുനിനച്ചുള്ളിലുണ്ടായീടെണ്ട * വാ ഹിനിയൊടുംകൂടെച്ചെന്നുഞാൻയുദ്ധംചെയ്തു ഹെഹയാധിപനെ യുംപുത്രമിത്രങ്ങളെയും * ആഹവത്തിങ്കൽവധിച്ചാര്യപാദാംഭൊ രുഹ മാഹന്തവന്ദിപ്പതിനായ്വരുമെന്നുചൊൽനീ * ദൂതനുമതുകെ ട്ടുചെന്നയൊദ്ധ്യയുംപ്രാപി ച്ചാദരവൊടുവൃത്താന്തങ്ങളുമറിയിച്ചാ ൻ * ദൂതനെസ്സമ്മാനിച്ചുരണ്ടാംമാസത്തിൽനൃപൻ ജാതമൊദെ നപടക്കൊപ്പുകൾകൂട്ടീടിനാൻ * ഹസ്തിശപരഥങ്ങളുമറെറില്ലാതെയു ള്ള പത്തിയുംപുത്രമിത്രാമാത്യസെനാപന്മാരും * രാജ്യകാനനബഹു ദെശങ്ങൾകടന്നുപൊയ് പൂജ്യമാംമാഹിഷ്മതി നഗരൊപാന്തംപു ക്കാർ * തല്ക്കാലെപടയൊടുംവന്നിതുകാശീനൃപ നൽക്കാമ്പുതെളി ഞ്ഞിതുകൊസലനരെന്ദ്രനും * നല്ലൊരുസഹായമുണ്ടായിതുനമു ക്കിപ്പൊൾ എല്ലാജാതിയുംജയിക്കാമിനിശ്ശത്രുക്കളെ * എന്നുകല്പി ച്ചുശീഘ്രംകൊസലകാശീസൈന്യം ചെന്നുമാഹിഷ്മതിയാംപുരിയെ വളഞ്ഞിതു * നിഷ്കുടങ്ങളുംപൊടിപെടുത്തുകിടങ്ങുക ളൊക്കവെ നിരത്തിപ്രാകാരവുംമുറിച്ചുടൻ * ഗൊപുരങ്ങളുംകളഞ്ഞാലയങ്ങളു മെല്ലാം കൊപെനകളഞ്ഞതുകണ്ടൊരുഭദ്രശ്രേണ്യൻ * പുത്രനും താനുംചതുരംഗവാഹിനിയുമായ് സത്വരംപുറപ്പെട്ടുയുദ്ധവുംതുടങ്ങി നാൻ * ഉത്തരദ്വാരെപുറപ്പെട്ടുശത്രുവിനെക്ക ണ്ടെത്രയുംകൊപ

ത്തൊടുംകൊസലനരവരൻ * പെട്ടന്നുതടുത്തപ്പൊൾതുടൎന്നുകല
ഹവും എട്ടുദിക്കുകളുമൊന്നിളകിച്ചമഞ്ഞിതു * ശക്തിയൊടടുത്തി
ടചെൎന്നിതുപരസ്പരം ശസ്ത്രാസ്ത്രങ്ങളെക്കൊണ്ടുതൂകിനാനതുനെരം *
ഹസ്ത്യശ്വരഥങ്ങളുമററമില്ലാതെയുള്ള പത്തിയുംമരിച്ചിതുരണ്ടുഭാഗ
ത്തുമപ്പൊൾ * ഖഡ്ഗചൎമ്മങ്ങൾഗദശക്തിപട്ടസങ്ങളും മുൽഗരച
ക്രചാപബാണങ്ങൾഭിണ്ഡിപാലം * ദണ്ഡപാശങ്ങൾമുസലങ്ങ
ളെന്നിവയെററു ഖണ്ഡമായവയവംവെൎപെട്ടുവീണീടിനാർ *
ശങ്കരശിവശിവ ചൊല്ലാവതല്ലയെതും സംഖ്യയില്ലാതപടമരി
ച്ചൊരനന്തരം * ദാഹവുംബുഭുക്ഷയുംസാദവുംമുറിഞ്ഞുള്ള മൊഹ
വുംകലൎന്നിതുശെഷിച്ചപടകളെല്ലാം * ഭീതിയുംപൂണ്ടുപരവശന്മാ
രായാർചിലർ ഖെദവുംകളഞ്ഞടുത്തീടിനാർചിലരപ്പൊൾ * വീ
രസ്വൎഗ്ഗത്തെപ്രാപിച്ചീടാമെന്നുള്ളിലൊൎത്തു ശൌൎയ്യേണയുദ്ധംചെ
യ്തുമരിച്ചീടിനാർചിലർ * യുദ്ധഭൂമിയിൽവന്നുനിറഞ്ഞുചമഞ്ഞിതു
ഗൃദ്ധ്രങ്ങൾകാകങ്ങളുംസാരമെയാദികളും * രക്തവാഹിനികളും
വെഗത്തിലൊഴുകുന്നു നൃത്തമാടുന്നുകബന്ധങ്ങളുംബഹുവിധം *
ചിത്രമെത്രയുംയുദ്ധമെന്നുദെവാദികളും ചിത്തവിഭ്രമത്തൊടുമത്യ
ൎത്ഥംപുകഴ്ത്തുന്നു— ഉക്തമായിതുപത്താമദ്ധ്യായമിനിയുംഞാൻ വ്യ
ക്തമായ്സംക്ഷെപിച്ചുചൊല്ലുവൻകെട്ടുകൊൾവിൻ * *

——००:०:००——

## പതിനൊന്നാം അദ്ധ്യായം.

ചൊല്ലുള്ളതെരാളികൾശസ്ത്രങ്ങൾകൊണ്ടുവെഗാൽ കൊല്ലു
ന്നുഗജവാജിപത്തികളെയുംപിന്നെ * നല്ലതെരാളികളുംമരിച്ചുവീ
ണീടുന്നു ശല്യങ്ങൾകൊണ്ടുവലഞ്ഞീടുന്നുചിലരെല്ലാം * മത്തഹ
സ്തികൾകരുത്തെറിയവീരന്മാരും ശസ്ത്രതൊമരമുസലാങ്കുശങ്ങളെ
ക്കൊണ്ടും * പത്തിഹസ്തിപവീരരഥ്യശ്വഗണങ്ങളെ പത്തുമമ്പ
തുംനൂറുമഞ്ഞൂറുംകൊന്നീടുന്നു * പത്തികൾപത്തികളെസ്സതതമൊടു
ക്കുന്നു പത്രികൾമഴപൊലെവിദ്രുതംപൊഴിക്കുന്നു * അദ്രികൾചിറ
കററുപൃത്ഥ്വിയിൽവീഴുംവണ്ണം ഹസ്തികൾതെരുതെരെമറിഞ്ഞുവീ
ണീടുന്നു * സിന്ധുസൌവീരബാൽഹികാരട്ടാധിപന്മാരും അന്തക
പുരിപുക്കാർചതുരംഗങ്ങളൊടും * രക്തവാഹിനികളുംസതതമൊ
ഴുകുന്നു രക്തപായികളെല്ലാംനൃത്തവുമാടീടുന്നു * ഭദ്രശ്രേണ്യനുമ
പ്പൊൾക്രുദ്ധനായ്തെരിലെറി വിദ്രുതമടുത്തിതുപുത്രനുംപടയുമാ
യ് * ബാണങ്ങൾമഴപൊലെതൂകിനാനതുകൊണ്ടു വീണിതുഭൂമി
തന്നിൽകൊസലാധിപസൈന്യം * രാജപുത്രന്മാരെയുംകൊന്നിതു

പലരെയും ആജിയിൽമരിച്ചിതുപടനായകന്മാരും * വാജികളും
ഗജങ്ങളുംതെരാളികളുംകാലാളൊടും വ്യാജമെന്നിയെനിന്നുപൊരു
താർഭയങ്കരം * കാശിരാജനുമയൊദ്ധ്യാധിപന്താനുമട്ട ത്താശ്രുഗ
ങ്ങളെക്കൊണ്ടുതൂകിനാർമഴപൊലെ * ഹൈഹയാധിപനുടെസെ
നയുമത്തുനെരം ഹാഹാകാരെണമരിച്ചീടിനാരരക്ഷണാൽ * ദുർമ്മദ
നതുനെരമന്തകനെന്നപൊലെ വിദ്രുതമൊടുക്കിനാൻപ്രത്യൎത്ഥിബ
ലമെല്ലാം * ദുർമ്മദനുടെശരമെററുതൻപടയെല്ലാം പ്രദ്രുതമായനെ
രമട്ടത്താൻപ്രതർദ്ദനൻ * കാശിഹൈഹയനൃപവീരന്മാർജയിപ്പതി
ന്നാശയാപരസ്പരംനിന്നുപൊർചെയ്യുന്നെരം * സിദ്ധചാരണഗ
ന്ധർവ്വാപ്സരൊദെവാദികൾ യുദ്ധംകാണ്മതിന്നുവന്നാകാശമാൎഗ്ഗമെ
ല്ലാം * നിറഞ്ഞുവിമാനങ്ങൾകൊണ്ടുഗീതങ്ങളൊടും പറഞ്ഞുതുട
ങ്ങിനാരന്യൊന്യമൊരൊന്നവർ * യുദ്ധവൃത്താന്തംകെട്ടുമററുള്ളനൃ
പന്മാരും ബദ്ധകൌതുകംപൂണ്ടുചിത്തത്തിൽനിരൂപിച്ചാർ * ബ
ന്ധുകൃത്യംചെയ്യണമാകുന്നതെല്ലാമിപ്പൊ ളുന്തരമുണ്ടുനമുക്കല്ലാ
യ്കിലെല്ലാംകൊണ്ടും * ഇത്ഥമൊൎത്തനൃപന്മാരെല്ലാംനിജനിജ
മിത്രമായുള്ളവൎക്കുതുണപ്പാനതുകാലം * കണ്ടുകൂടാതൊളമങ്ങുള്ളവ
മ്പടയെല്ലാം രണ്ടുഭാഗത്തുമയച്ചീടിനാർജയിപ്പാനായ് * വാരിധി
കളിൽച്ചെന്നുനദികൾക്കൂട്ടംവണ്ണം ചെരുന്നുപെരുമ്പടരണ്ടുഭാഗത്തു
മപ്പൊൾ * ആനകപടഹശംഖാദികൾവാദ്യത്തൊടു മാനതെർ
കുതിരകാലാൾചെന്നുനിറയുന്നു * ഭൂമിയിലുള്ളചതുരംഗവാഹിനി
യെല്ലാം പൊർമദത്തൊടുരണ്ടുഭാഗമായ്നിറയുന്നു * ആഹവത്തി
നുകാശികൊസലെന്ദ്രന്മാർചെന്നു ഹൈഹയരാജ്യംവളഞ്ഞീടിനാ
രെന്നുകെട്ടു * ഭീമാക്ഷനായരാത്രിഞ്ചരനായകൻനിജ ഭീമമായൊ
രുപടക്കൊപ്പൊടുംപുറപ്പെട്ടാൻ * ക്ഷെമകനായനിജതാതനെക്ക
ലചെയ്താൻ ഭൂമിപനായദിവൊദാസൻപണ്ടത്രയല്ല * കൊസ
ലെശപരൻവസുമനസ്സംകുലചെയ്താൻ മാതുലനായപിംഗാക്ഷനെ
യെന്നതുകൊണ്ടും * ക്ഷെമകൻഭദ്രശ്രെണ്യൻതന്നുടെസഖിമുന്നാം
വാമന്മാരെല്ലാംകൊണ്ടുംകൊസലകാശീശന്മാർ * മൂന്നരക്കൊടി
രാത്രിഞ്ചരസെനയുമായി ച്ചെന്നിതുഭീമാക്ഷനുംഹൈഹയസൈന്യം
തന്നിൽ * ദുർമ്മദനുടെപാൎഷ്ണിഗ്രാഹകനായിച്ചെന്നു യുദ്ധവുംതുട
ങ്ങിനാൻനിർദ്ദയൻഭീമാക്ഷനും * കാശികൊസലപതിസൈന്യമുൾ
പ്പുക്കുകൊണ്ടു നാശവുംവരുത്തിനാരാശുരാക്ഷസരെല്ലാം * ഖഡ്ഗ
ചാപെഷുശക്തിപരിഘഗദശൂല മുൽഗ്ഗരപാശവജ്രവലയാദിക
ളാലെ * കൊന്നുകൊന്നൊടുക്കിനാർമാനുഷരെയുംപുന രുന്നതഗ
ജഹയപത്തികളെയുമെല്ലാം * അന്നെരംകാശീശനുംകൊസലനൃ
പെന്ദ്രനും അന്യഭൂപാലന്മാരുമൊന്നിച്ചുയുദ്ധംചെയ്താർ * ഹൈഹ

യമഹാബലമസംഖ്യംമരിച്ചിതു വാഹനാദികളോടുംമരിച്ചുരാക്ഷസ
രും ✱ ഇങ്ങിനെയൊരുയുദ്ധംകണ്ടിട്ടില്ലെന്നുമൊക്കെ തങ്ങളിൽപറ
യുന്നിതാകാശ ചാരികളും — ചൊല്ലിയെൻ പതിനൊന്നാമദ്ധ്യായം
ഞാൻനിങ്ങളൊടു ചൊല്ലുവൻവെണമെങ്കിലിനിയുംകെട്ടുകൊൾ്ക
വിൻ ✱



## പന്ത്രണ്ടാം അദ്ധ്യായം.

ഭീമാക്ഷനതുനെരംശൊണിതനദികണ്ടു യാമിനീചരന്മാരൊ
ടീവണ്ണമുരചെയ്താൻ ✱ നമ്മുടെകുലത്തിനുഭക്ഷണത്തിനുമുന്നം ബ്ര
ഹ്മാവുകല്പിച്ചിതുശൊണിതമാംസാദികൾ ✱ നിങ്ങളെന്തിളകാതെ
നില്ക്കുന്നതെല്ലാവരും സംഗരെമനുഷ്യരെക്കൊന്നുഭക്ഷിച്ചുകൊൾ്ക
വിൻ ✱ ശൊണിതവാഹിനികളൊരൊരൊവഴിരണ ക്ഷൊണിയി
ലൊഴുകുന്നതൊക്കവെകണ്ടീലയൊ ✱ ആനകൾകുതിരകളെന്നിവ
റെറാടുകൂടി മാനവന്മാരുമൊലിക്കുന്നിതുബഹുവിധം ✱ ശൂരനാം
പ്രതർദ്ദനൻതന്നെയുംമകനെയും പൊരതിൽവസുമനസ്സിന്നെയുംമ
കനെയും ✱ ഭക്ഷിച്ചുഭദ്രശ്രെണ്യനാനന്ദംവരുത്തണം രക്ഷൊവീര
ന്മാരല്ലൊനാമെന്നതൊത്തിട്ടുവിൻ ✱ ഇത്തരംവാക്കുകെട്ടുരാക്ഷസപ്പ
ടയെല്ലാം ഉദ്ധൂതസമുദ്രവൽക്ഷുബ്ധമായതുനെരം ✱ രക്തവാഹി
നികളെപാനവുംചെയ്തുചെയ്തു ശത്രുസൈന്യകമദ്ധ്യെപുക്കുകൊണ്ട
തിദ്രുതം ✱ ഹസ്തികളെയുംപുനരശ്വസംഘാതത്തെയും മർത്ത്യവീര
ന്മാരെയുംഭക്ഷിച്ചുതുടങ്ങിനാർ ✱ അന്നെരംദെവാസുരസിദ്ധഗന്ധ
ർവ്വാദിക ളെന്നേകഷ്ടമെയെന്നുതങ്ങളിൽപറഞ്ഞിതു✱ കാശികൊസ
ലനൃപെന്ദ്രന്മാരെക്കണ്ടീലങ്ങു മാശരാബ്ധിയിൽമഗ്നന്മാരായാരയ്യൊ
പാപം ✱ കാണികളെല്ലാംതമ്മിലീവണ്ണംപറയുമ്പൊൾ പ്രാണ
ഭീതിയുംപൂണ്ടുശെഷിച്ചനരബലം ✱ ക്ഷീണസത്വങ്ങളുമായെററവും
വിഷണ്ണരായ് കൌണപവരപരിപീഡിതരായിതെല്ലാം — ദ്വാ
ദശൊദ്ധ്യായമെവംചുരുക്കിച്ചൊന്നെനിന്നും സാദരംപൂണ്ടുകെട്ടുകൊ
ള്ളുവിൻകഥാശെഷം ✱



## പതിമൂന്നാം അദ്ധ്യായം.

കാശികൊസലനൃപന്മാരതുനെരംകൊപി ച്ചാശുശത്രുഗണങ്ങളെ
പ്പൊഴിച്ചീടിനാരതുനെരം ✱ ഹൈഹയസൈന്യമെററംമരിച്ചാര
തിദ്രുതം ആഹവംദെവാസുരതുല്യമായ്ചമഞ്ഞിതു ✱ ഭദ്രശ്രെണ്യനെ

പ്രയോഗിച്ചിതുബാണങ്ങളാൽ യുദ്ധവുംഭയങ്കരമായ്വന്നിതതുകണ്ടു *
ഭദ്രശ്രേണ്യനുമടുത്തീടിനാനന്നേരം ക്രുദ്ധനായ്ചെന്നാനയോ
ദ്ധ്യാധിപതേരാളികൾ * അസ്ത്രങ്ങളെയ്താരവരവധിയില്ലാതോളം രു
ദ്രമനന്നേരമയ്യഞ്ചുബാണമെയ്താൻ * ശത്രുഭൂപാലന്മാരെത്തൽ
ക്ഷണംത്രിധന്വാവുംരുദ്രമൻതന്നെപ്രയോഗിച്ചിതുബാണങ്ങളാൽ *
യുദ്ധവുംഭയങ്കരമായ്വന്നിതതുകണ്ടു ഭദ്രശ്രേണ്യനുമടുത്തീടിനാനന്നു
നേരം * ക്രുദ്ധനായ്ചെന്നാനയോദ്ധ്യാധിപനതുകണ്ടു സത്വര
മടുത്തിതുഭീമാക്ഷൻനിശാചരൻ * ഹസ്തിതൻകഴുത്തേറിച്ചാപബാ
ണങ്ങളോടും * കാശിരാജനുമവനോടുപോർചെയ്തീടിനാ നാശു
വന്നടുത്തിതുരാക്ഷസപ്പടയപ്പോൾ * കാശിരാജാത്മജനാംവത്സ
നുമന്നേര മാശുഗംപെരുമഴപോലെതൂകിനാനേററം * രാക്ഷസ
രുടെതലയറുത്തുതേരുതേരെക്കാൽക്ഷണംകൊണ്ടുയുദ്ധഭൂമിയിൽനി
രത്തിനാൻ * മൃത്യുലോകവുംപുക്കരാക്ഷസപ്പടയപ്പോൾ ക്രുദ്ധനാ
യടുത്തിതുഭീമാക്ഷൻവേഗത്തോടെ * ആശരാധിപനൊരുതോമ
രംകൊണ്ടുദൃഢം കാശിരാജനെപ്രയോഗിച്ചതുകൊണ്ടുനേരം * തേ
ത്തടംതന്നിലിരുന്നീടിനാൻമൂർച്ഛയോടു മാത്തടുത്തിതുവത്സനതുക
ണ്ടതിദ്രുതം * ബാണങ്ങൾകൊണ്ടുപിളുന്നീടിനാൻഭീമാക്ഷനെ
കൌണപാധിപന്താനുംകോപമൂർച്ഛിതനായാൻ * തേരിനുനേരെ
തന്നെക്കൂട്ടിനാൻഗജേന്ദ്രനെ വീരനാംവത്സനപ്പോൾബാണങ്ങൾ
തൂകീടിനാൻ * തോമരംപ്രയോഗിച്ചാൻമാർവ്വിടത്തിങ്കലതു ഭീമാ
ക്ഷൻപത്തുശരമെയ്തുടൻനുറുക്കിനാൻ * മാരുതവേഗത്തോടുംവ
ത്സനുനേരെപിന്നെ വാരണപ്രവരനെക്കൂട്ടിനാൻഭീമാക്ഷനും * ജ
യിക്കവത്സനെന്നുചൊല്ലിനാർദേവാദികൾ ഭയപ്പെട്ടിതുകാശികോ
സലനൃപന്മാരും * ആനതൻവരവതിവേഗേനകണ്ടുനേരം മാന
സധൈര്യത്തോടെവത്സനുംബാണങ്ങളാൽ * വായുവേഗത്തെ
ശൈലംതടുത്തുനിർത്തുംപോലെ വീര്യവാൻതടുത്തുനിർത്തീടിനാ
ൻഗജേന്ദ്രനെ * സ്തംഭിച്ചകുംഭീന്ദ്രനെക്കണ്ടൊരുഭീമാക്ഷനും വ
മ്പിച്ചശക്തികൊണ്ടുവത്സനെപ്രയോഗിച്ചാൻ * ശക്തിയെററൊ
രുവത്സൻക്രുദ്ധനായതുനേരം പത്രികളഞ്ചുകൊണ്ടെയ്തീടിനാൻഭീ
മാക്ഷനെ * നാരാചമാകർണ്ണമാകൃഷ്യ ചന്ദ്രാർദ്ധനിഭം വാരണേന്ദ്ര
നെപ്രയോഗിച്ചതാൽവക്ത്രമററു * പാരതിലുർവ്വീധരംവീണതുപോ
ലെവീണു വാരണപ്രവരനുംഭീമാക്ഷനതുനേരം * ചാപബാണങ്ങ
ളോടുംഭൂമിയിൽചാടീടിനാൻ കോപമോടൊരുതേരിലേറിനാൻ
പിന്നെയവൻ * കാശിഭൂപാലപുത്രനോടുയുദ്ധംചെയ്വാനാ യാ
ശപൂണ്ടടുത്തിതു കാലസന്നിഭനായേ — അദ്ധ്യായംപതിമൂന്നു കഴി
ഞ്ഞിതിനിയുംഞാൻ യുദ്ധവൈചിത്ര്യമൊട്ടുചുരുക്കിച്ചൊല്ലീടുവൻ *



# പതിനാലാം അദ്ധ്യായം

---

വത്സനൊടടുത്തഭീമാക്ഷനെക്കണ്ടനെരം വത്സതാതനുമു
ന്നുത്ഥാനംചെയ്തിടിനാൻ * സായകധനുർദ്ധരനാകിയകാശീ
നൃപൻ വായുവെഗത്തൊടടുത്താത്മജാന്തികംപുക്കാൻ * വ
ജ്രതുല്യങ്ങളായബാണങ്ങൾപൊഴിഞ്ഞപ്പൊൾ സജ്വരനായൊ
രുനക്തഞ്ചരപ്രവരനും * കാശിഭൂപനെപ്രയൊഗിച്ചിതുബാണ
ങ്ങളാ ലാശരാധിപനെക്കാശീശനും പ്രയൊഗിച്ചാൻ * ഭീമാ
ക്ഷനതുനെരംബാണങ്ങൾതൂകിടിനാൻ ഭൂമിപാലെന്ദ്രൻപ്രതദ്ദന
നമതുനെരം * കൌണപാധിപനുടെമാർവ്വിടംപിളർന്നിതു ബാണ
മൊന്നെയ്തുപിന്നെരണ്ടുബാണങ്ങൾകൊണ്ടു * പാണികൾരണ്ടി
ന്മെലുമെയ്തുകൊണ്ടനെരം കൌണപാധിപനായഭീമാക്ഷൻകുപി
തനായ് * നാരാചങ്ങളെക്കൊണ്ടുമർമ്മങ്ങൾതൊറുമെയ്താൻ ചൊ
രയാൽമുഴുകിനാൻകാശിഭൂപനുമപ്പൊൾ * സൂതാശ്വധ്വജരഥയു
ക്തനാംഭീമാക്ഷനെ ക്രൊധെനബാണാവലികൊണ്ടുടൻമൂടിടിനാ
ൻ * ക്രുദ്ധനായ്പ്രതദ്ദനൻതന്നെയുമതുനെരം പത്തുബാണങ്ങ
ൾകൊണ്ടെയ്തിടിനാൻഭീമാക്ഷനും * അന്നെരമറുപതുനാരാചങ്ങ
ളെക്കൊണ്ടു മന്നവൻഭീമാക്ഷനെസ്സത്വരംപ്രയൊഗിച്ചാൻ * അ
ല്ലൽപൂണ്ടതുകൊണ്ടുകാശിഭൂപതിയുടെ വില്ലെയ്തുമുറിച്ചിതുരാക്ഷസ
പ്രവരനും * വില്ലുപൊയതുനെരംമന്നവൻഗദകൊണ്ടു തല്ലിനാ
നരൊളുവിഭീമാക്ഷനതുകൊണ്ടു * തെത്തടന്തന്നിൽമൊഹംകൈ
ക്കൊണ്ടുവീണിടിനാ നാർത്തിതുകാശീനൃപന്തന്നുടെസൈന്യമപ്പൊ
ൾ * ഭീമാക്ഷൻമരിച്ചിതെന്നൊർത്തുടൻപ്രതദ്ദനൻ തൂമയൊടൊരു
വില്ലുകുലച്ചൊന്നാർത്തീടിനാൻ * ധൈര്യമുൾക്കൊണ്ടുരാത്രിഞ്ചരനു
മൊഹംതീർന്നു ശൌര്യെണശരങ്ങൾതൂകിടിനാൻഭൂപാലനെ * കാ
ശീശൻഭീമാക്ഷന്റെചാപവുമെയ്തുമുറി ച്ചാശുഗമിരുപതുകൊണ്ടവ
നെയുമെയ്താൻ * മറെറാരുവില്ലുംകുലച്ചന്നെരംനിശാചരൻ തെറെറ
ന്നുനൃപതിതൻകഴുത്തിലെയ്തിടിനാൻ * ചെററുതാപവുംപൂണ്ടുനി
ന്നിതുഭൂപാലനും പററലർകാലനായഭീമാക്ഷനതുനെരം * കൊ
ന്നിതുനാലമ്പെയ്തുതുരഗങ്ങളെയെല്ലാം കൊന്നിതുസൂതനെയുംമുറി
ച്ചാൻധ്വജത്തെയും * കാശീഭൂപനുമപ്പൊളർദ്ധചന്ദ്രാഭമായൊരാ
ശുഗംകൊണ്ടുചാപംമുറിച്ചാനതുനെരം * ഖഡ്ഗവുംകൈക്കൊണ്ടു
കാശീശ്വരനുടെചാപം തൽക്ഷണെവെട്ടിമുറിച്ചിടിനാൻഭീമാക്ഷ
നും * ചാപവുംതെരുംതുരഗങ്ങളുംസാരഥിയും വെർപെട്ടപരവ
ശനാകിയകാശീനൃപൻ * ഖഡ്ഗചർമ്മങ്ങളുമായുർവ്വിയിലതിദ്രുതം നി
ർഗ്ഗമിച്ചടുത്തിതുഭീമാക്ഷന്തന്നെക്കൊൽവാൻ * പെടിച്ചുഭീമാക്ഷനും

തെരിൽനിന്നുടൻചാടി പ്പൊയതുനെരംനൃപൻ സൂതനെവെട്ടി
കൊന്നു * തെർകുതിരകളെയുമെണ്മണിപ്രായമാക്കി വെഗമൊട
ടുക്കുന്നകാശീഭൂപനെക്കണ്ടു * ഭദ്രശ്രേണ്യൻറതെരിലെറിനാൻഭീ
മാക്ഷനും വിദ്രുതമൊരുവില്ലുമെടുത്തുകുലയെററി * ബാണങ്ങൾതൂ
കീടിനാൻകാശീഭൂപനെയവൻ പാണിലാഘവത്താൽവാൾകൊ
ണ്ടുഖണ്ഡിച്ചാനെല്ലാം * ഭീമാക്ഷൻകൃപാണവുമെയ്തുഖണ്ഡിച്ചാ
നപ്പൊൾ ഭൂമിപനൊരുചാപമെടുത്തുകുലയെററി * ശസ്ത്രങ്ങൾ
തൂകീടിനാനന്നെരംഭീമാക്ഷനും ശക്തിയെപ്രയൊഗിച്ചുകാശീശവ
ക്ഷൊദെശം * ഭെദിച്ചാനതുനെരംമൊഹിച്ചുകാശീശനും ആതുര
ച്ചെതസ്സൊടുംതെരതിൽവീണീടിനാൻ * ദുഃഖത്തൊടതുകണ്ടു
കൊസലനൃപെന്ദ്രനും രക്ഷൊനായകനുടെമമ്മങ്ങൾതൊറുമെയ്തു *
അന്നെരംഭദ്രശ്രേണ്യൻകൊസലനരപതി തന്നുടെശരാസനമെയ്തു
ഖണ്ഡിച്ചീടിനാൻ * ഭദ്രശ്രേണ്യനുംനിശാചരനുമൊരുമിച്ചു ശസ്ത്ര
ങ്ങൾതൂകീടിനാർകൊസലനൃപെന്ദ്രനെ * ഇക്ഷ്വാകുകുലവരൻമ
റെറാരുവില്ലുമായി തൽക്ഷണമെടുത്തുബാണാവലിതൂകീടിനാൻ *
രക്ഷൊനായകനെയും ഹെഹയനൃപനെയും സക്ഷതനായകാശീഭൂ
പനുമതുനെരം * മൊഹാലസ്യവുംതീൎന്നുചാപബാണങ്ങളൊടും
ഹെഹയനിശാചരെശന്മാരൊടടുത്തിതു * നാലുബാണങ്ങൾകൊ
ണ്ടുഹെഹയരഥഹയം നാലുംകൊന്നിതുവസുമനസ്സതുനെരം *
ഭീമാക്ഷഭദ്രശ്രേണ്യന്മാരുടെചാപങ്ങളെ ഭീമബാണങ്ങളെയ്തുഖ
ണ്ഡിച്ചുസൂതനെയും * കൊന്നതുനെരംപരവശന്മാരായിത്തത്ര നി
ന്നതുകണ്ടുകൊപിച്ചടുത്താൻദുമ്മദനും * അന്നെരംദുമ്മദനൊടടു
ത്താൻത്രിധന്വാവും പിന്നെയുണ്ടായയുദ്ധമെത്രയുംഭയങ്കരം * ദു
മ്മദൻത്രിധന്വാവിൻവില്ലെയ്തുമുറിച്ചിതു സത്വരംകലചെയ്തു സൂത
നെലഘുതരം * കൊന്നിതുവാജികളെധ്വജവുംമുറിച്ചിതു പിന്നെ
യൊരെഴശരംത്രിധന്വാവിനെയെയ്താൻ * സൂതനുംതെരുംവില്ലും
പൊയപ്പൊൾത്രിധന്വാവു മാദ്ദനംചെയ്തീടിനാൻഖഡ്ഗചമ്മങ്ങ
ൾകൈയ്യാൽ * ദുമ്മദന്തന്നൊടടുത്തീടിനാനതിദ്രുതം അസ്ത്രെണഖ
ണ്ഡിച്ചിതുഖഡ്ഗചമ്മങ്ങളപ്പൊൾ * ആയുധംപൊയനെരംമറെറാ
രുതെരിലെറി വായുവെഗത്തൊടടുത്തീടിനാൻത്രിധന്വാവും * ദു
മ്മദനതുകണ്ടു സത്വരംവാങ്ങിപ്പൊയി ഭദ്രശ്രേണ്യൻറസമീപ
ത്തെപ്രാപിച്ചീടിനാൻ * ഭദ്രശ്രേണ്യനുംരക്ഷൊവീരനുമൊരൊതെ
രിൽ സത്വരംകരയെറിശ്ശസ്ത്രങ്ങൾതൂകീടിനാൻ * അന്നെരംത്രിധ
ന്വാവുംതെരിലങ്ങെറിക്കൊണ്ടു ചെന്നിതുയുദ്ധത്തിനുചാപബാണ
ങ്ങളൊടും * യുദ്ധസന്നദ്ധനായിക്കാശിഭൂപനുംതെരിൽ ഉദ്ധതബു
ദ്ധിയൊടുമടുത്താനതുനെരം * വില്ലെയ്തുമുറിച്ചിതുഭീമാക്ഷൻകാശീ

ശന മല്ലൽപൂണ്ടിതുബാണനമെറവെദനയൊടും * കൊസലനൃ
പനതുകണ്ടുഭീമാക്ഷചാപം ഭാസുരമായശരംകൊണ്ടുഖണ്ഡിച്ചീടി
നാൻ * ഭദ്രശ്രേണ്യനുമപ്പൊൾകൊസലനൃപനുടെ വിസ്തൃതവക്ഷ
സ്ഥലംഭെദിച്ചാനസ്ത്രങ്ങളാൽ * ബാണചാപവുംകയ്യിൽനിന്നുവെ
റിട്ടുതെരിൽ വീണിതുവസുമനസ്സന്നെരമതുകണ്ടു * സിംഹനാദവും
ചെയ്തുസന്തുഷ്ടന്മാരായിതു ഹൈഹയന്മാരുംനൃപൻമരിച്ചാനെന്നൊ
ർത്തുള്ളിൽ * ഘൊഷങ്ങൾകെട്ടുതെരുമൊടിച്ചുവത്സനതി രൊഷം
പൂണ്ടുടത്തിതുബാണവുംതൂകിത്തൂകി * തൽക്ഷണെമഹാരഥന്മാര
ഖർവ്വരുമാ യക്ഷമാരനെവളഞ്ഞാശുഗംതൂകീടിനാർ * ഭദ്രശ്രേ
ണ്യനുമൊരുനൂറുബാണങ്ങളെയ്താൻ ഋദ്ധമനതുനെരമെൺപതുബാ
ണമെയ്താൻ * നിർദ്ദയമെഴപത്തുമൂന്നുഭീമാക്ഷനെയ്താൻ പത്രികൾ
കൊണ്ടുവത്സൻഖണ്ഡിച്ചാനവയെല്ലാം * നന്നാലുബാണംകൊ
ണ്ടുവാജികളെയുമെയ്താ നൊന്നുസൂതൻതന്നെയുമെയ്തുഭെദിച്ചാനവ
ൻ * പലരൊടൊരുബാലൻപിന്തിരിയാതെനിന്നു കലഹിപ്പതു
കണ്ടു തെളിഞ്ഞു കാണികളും— പതിന്നാലദ്ധ്യായവും ചൊല്ലിയെ
നിനിയുംഞാൻ കുതുകംനിങ്ങൾക്കുണ്ടെന്നാകിലൊചൊല്ലീടുവൻ *

---

## പതിനഞ്ചാം അദ്ധ്യായം.

നൂറുമായിരവുമഞ്ഞൂറുംബാണങ്ങളെവെവ്വെറെതെരാളികളെ
വത്സനംപ്രയോഗിച്ചാൻ * ചെറുഞാണൊലികളാൽമറെറാലി
ക്കൊണ്ടുലൊകം മറഞ്ഞുശരങ്ങളാലാകാശമാർഗ്ഗമെല്ലാം* അരികളെ
ശമിച്ചു വത്സനൊടടുത്തപ്പൊൾ നരപാലകനായകൊസലെന്ദ്രനും
ദ്ധതം * അണഞ്ഞുശരാസനശരജാലങ്ങളൊടും പിണങ്ങിത്തുടങ്ങി
നാനന്നെരംഭീമാക്ഷനും * ബാണമെയ്തവനീശൻമാർവ്വിടംപിളർന്നി
തു കൌണപാധിപനുമാർത്തീടിനാനതുനെരം * ഹയ്യശൈപയനെ
യൊരുപുല്ലൊളംമാനിയാതെ ശൌര്യമൊടടുക്കുന്നഭീമാക്ഷന്തന്നെ
കണ്ടു * വീര്യവാനൊരുശരമെടുത്തുതൊടുത്തുള്ളിൽ ധൈര്യമൊട
യച്ചതുചെന്നുകൊണ്ടതുനെരം* ഭീമാക്ഷനുടെമാറുംപിളർന്നുപുറപ്പെട്ടു
ഭൂമിയിലകംപുക്കബാണവുമഹിപൊലെ * വജ്രമെററവനിയിലദ്രി
വീണതുപൊലെ നിശ്ശെഷ്ടംമരിച്ചുവീണീടിനാൻഭീമാക്ഷനും * വാ
സവാദികളായദൈവകളതുനെരം കൊസലെന്ദ്രനെസ്തുതിച്ചീടിനാ
രാനന്ദത്താൽ * ഭദ്രശ്രേണ്യനുമപ്പൊൾക്രുദ്ധനായടുത്തെത്താൻ വി
ദ്ധതംപ്രതർദ്ദനനടുത്താനതുനെരം * ബാണങ്ങൾപൊഴിച്ചതുക
ണ്ടൊരുഭദ്രശ്രേണ്യൻ പാണിലാഘവത്തൊടുംകാശിഭൂപാലചാ

പം * ഖണ്ഡിച്ചുമൂന്നുബാണംകൊണ്ടവനെയുമെയ്താൻ പണ്ഡിത
ൻപ്രതൎദ്ദനനന്നേരംകോപത്തോടെ * ശക്തിയോടടുത്തൊരുശ
ക്തിയെ പ്രയോഗിച്ചാൻ ഭദ്രശ്രേണ്യോരസ്ഥലം ഭേദിച്ചുവെല്ലുമ
പ്പോൾ * മേദിനീശപരൻഭദ്രശ്രേണ്യനംവീണീടിനാൻ* മരിച്ചുനി
ജതാതൻ വീണതുകണ്ടനേരം കരുത്തോടടുത്തിതു ദുൎമ്മദൻദുഃഖ
ത്തോടും * പത്തുബാണങ്ങൾകൊണ്ടുകാശിരാജനെയെയ്താൻ പ
ത്രികളഞ്ചുകൊണ്ടുത്രിധന്വാവിനെയെയ്താൻ * മൂന്നുബാണങ്ങളെയ്തു
കോസലനൃപനെയും ചെന്നടുത്തിതുമഹാരഥന്മാർനാലുപേരും*
ഒമ്പതുശരങ്ങളെയ്തീടിനാൻ ത്രിധന്വാവു മമ്പതുശരങ്ങളെയ്തീടി
നാൻപ്രതൎദ്ദനൻ * മുപ്പതുശരങ്ങളെയ്തീടിനാനാശുവത്സ നപ്പോ
ഴെവസുമനസ്സെട്ടുബാണങ്ങളെയ്താൻ * ദുൎമ്മദനവയെല്ലാമെയ്തുഖ
ണ്ഡിച്ചുവേഗാൽ * ശസ്ത്രങ്ങൾതൊണ്ണൂറെയ്താൻകാശിഭൂപനെപ്പി
ന്നെ * എണ്പത്തുബാണമെയ്താൻവത്സനെപ്പുനരിവ നമ്പുകളെഴു
പതെയ്താൻത്രിധന്വാവിനെയും * വമ്പിനോടൊരുശരംകോസ
ലേന്ദ്രനെയെയ്താൻ കമ്പിതമാനസന്മാരായിതങ്ങവർകളും * അ
ന്നേരംത്രിധന്വാവുംവില്ലെയ്തുമുറിച്ചവൻ തന്നെയുമെയ്തുശകലിപ്പിച്ചു
കോപത്തോടെ * മറ്റൊരുവില്ലുംകുലച്ചടുത്താൻദുൎമ്മദനും തേ
ററന്നുത്രിധന്വാവിൻതേരെയ്തുനുറുക്കിനാൻ * കോസലേശപരനു
ടെചാപവുംഖണ്ഡിച്ചിതു കാശിഭൂപൻറവില്ലുംമുറിച്ചാനത്രയല്ല*
സാരഥിതന്നെക്കൊന്നുകേതുവുംമുറിച്ചിതു ശൂരതയോടുകാശീശനെ
യുമെയ്തീടിനാൻ * തേരിൽമോഹിച്ചുവീണുകാശിഭൂപാലേന്ദ്രനും
നാരാചംകൊണ്ടുകോസലാധിപനെയുമെയ്താൻ * വത്സന്തന്നുടെ
വില്ലുമെയ്തുഖണ്ഡിച്ചാനവൻ വത്സൻമറെറാരുചാപമെടുത്താനതു
നേരം * ദുൎമ്മദന്തന്നെശ്ശരനികരംപ്രയോഗിച്ചാ നെത്രയുംഭയങ്കര
മായിതന്നേരംയുദ്ധം * ദുൎമ്മദൻനാരാചംകൊണ്ടെയ്തിതുവത്സന്ത
ന്നെ ഛിന്നമായ്വന്നു വത്സഹൃദയമതുനേരം * അൎദ്ധചന്ദ്രാകാരമാ
യുള്ളൊരുശരംകൊണ്ടു ദുൎമ്മശരാസനംഖണ്ഡിച്ചാനത്രയല്ലാ *
കേതുവുംമുറിച്ചിതുവാജികളെയുംകൊന്നു സൂതനെക്കലചെയ്തുതേര
തുംനുറുക്കിനാൻ * ഖഡ്ഗചൎമ്മങ്ങൾകൈക്കൊണ്ടാശു ദുൎമ്മദനപ്പോ
ൾ വിക്രമിപ്പതിന്നടുക്കുന്നതുകണ്ടനേരം* അൎദ്ധചന്ദ്രാഭമായൊരസ്ത്ര
ത്താൽവത്സനുടനുത്തമാംഗവുംഛേദിച്ചീടിനാൻജിതശ്രമം * ദുൎമ്മ
ദന്മരിച്ചുവീണീടിനാനവനിയില ദ്രിശൻവജ്രമേററു പക്ഷമററന്ന
പോലെ * മന്നവൻദിവോദാസൻ മുന്നംദുൎമ്മദനെക്കാ രുണ്യമു
ൾക്കൊണ്ടുബാലനെന്നോൎത്തുകൊന്നീലല്ലൊ * ശത്രുതയോടുമവ
നെപ്പിന്നെക്കൊന്നീടിനാൻ വത്സനുമയോധനെ രുഷ്ടനായ
തുനേരം * കാശികോസലനൃപേന്ദ്രന്മാരുമേററമുള്ളൊ രാശയാ

നന്ദപരവശന്മാരായിച്ചെന്നു * ഗാഢമായാശ്ലേഷവുംചെയ്തവത്സ നെയവർ കൂടവെമൂൎദ്ധാവിങ്കൽമുകൎന്നുചൊല്ലീടിനാർ * ശത്രുക്ക ളെല്ലാംനിന്നാലൊടുങ്ങിപ്പലരുമ തെത്രയുമത്ഭുതംകെളതിനാലിനി മെലിൽ * ശത്രുജിത്തെന്നുനാമമുണ്ടാകവിശെഷിച്ച മിത്രിലൊക ത്തിൽനിറഞ്ഞീടിനകീൎത്തിയൊടും * പിന്നെയപ്രതൎദ്ദനൻകൊ സലനരെന്ദ്രനെ ച്ചെന്നുകൈക്കൂപ്പീടിനാൻമുന്നംചൊന്നതുപൊലെ* ആശീൎവ്വാദവുംചൊല്ലിഗാഢമായ്പുണൎന്നിതു കാശിഭൂപനെമുദാ കൊസലനൃപെന്ദ്രനും * ശത്രുക്കളെയുംജയിച്ചത്യൎത്ഥമാനന്ദെന പുത്രന്മാരൊടുംപടയൊടുമൊന്നിച്ചുചെന്നു * കാശികൊസലനര വീരന്മാരൊരുമിച്ചു കാശിരാജ്യവുംപുക്കസുഖിച്ചമരുവിനാർ— ദുൎമ്മ പുത്രനായ കനകനതുകാല മെത്രയുംദുഃഖത്തൊടും ശെഷിച്ചപട യൊടും * തന്നുടെപിതൃപിതാമഹന്മാരുടെകൎമ്മ മൊന്നൊഴിയാ തെചെയ്തവാണിതുപുരിതന്നിൽ * കൊസലനൃപതിയുംപുത്രനുംപ ടയുമായ് വാസരംചിലകഴിഞ്ഞീടിനൊരനന്തരം * ആമൊദംപൂ ണ്ടുകാശിഭൂപതിനിയൊഗത്താൽ ഗൊമതികടന്നുപൊയ്ചെന്ന യൊദ്ധ്യയുംപുക്കാൻ— പതിനഞ്ചദ്ധ്യായവുംചൊല്ലിയെൻസം ക്ഷെപിച്ച കഥകളിനിയുംഞാൻചൊല്ലുവൻവെണമെങ്കിൽ * എന്നെല്ലാംപറഞ്ഞിരുന്നീടിനാൾകിളിപ്പെണ്ണും വന്ദിതാനന്ദമിതു കെട്ടിരുന്നവൎക്കെല്ലാം * ഇത്യാദിമഹാപുരാണെബ്രഹ്മാണ്ഡമദ്ധ്യ മഭാഗെപഞ്ചദശൊദ്ധ്യായഃപ്രഥമപാദസ്സമാപ്തഃ

—ഠാഃഠഃഠ—

## പതിനാറാം അദ്ധ്യായം.

ചൊല്ലീടശെഷമിനിയുംമടിയാതെ നല്ലകഥയിതുകെട്ടാൽമതി വരാ * ചൊല്ലിനാൾപൈംകിളിപ്പെണ്ണുമതുകെട്ടു ചൊല്ലുവനെററം ചുരുക്കിക്കഥകൾഞാൻ * സൂൎയ്യവംശെന്ദ്രത്രിധന്വാവിന്നുസുതൻ ത്രയ്യാരുണനവൻപുത്രൻത്രിശംകുവും * പുത്രനവന്നുഹരിശ്ചന്ദ്രന ന്നൊരെ യുദ്ധമുണ്ടായിതുഹൈഹയന്മാരുമായ് * രൊഹിതാശ്വൻഹ രിശ്ചന്ദ്രാത്മജനന്നു മാഹവമെററമുണ്ടായിച്ചമഞ്ഞിതു * സാഹസ മെറുംകൃതവീൎയ്യഭൂപതി ഹൈഹയവംശാധിപനന്നുപിന്നെയും * മാ ഹാത്മ്യമുള്ളഹരിതനാംഭൂപതി രൊഹിതാശ്വാത്മജനെന്നറിഞ്ഞീ ടുവിൻ * പിന്നെഹരിതാത്മജൻചുഞ്ചുഭൂപതി മന്നവൻചുഞ്ചു തനയൻവിജയനും * കാൎത്തവീൎയ്യാൎജ്ജുനനന്നുജയിച്ചിതു മാൎത്താ ണ്ഡഗൊത്രജന്മാരെയുദ്ധാംകണെ * പിന്നെരുരുകൻവിജയാ ത്മജനവൻ തന്നുടെനന്ദനനല്ലൊസുബാഹുവും * താലജംഘാ

ഢിയാംഹെഹയന്മാരുമ ക്കാലംസുബാഹുവിനെജ്ജയിച്ചീടിനാർ *
ചൊല്ലാംസുബാഹുതനയൻസഗരനെ ന്നെല്ലൊജഗതിപ്രസിദ്ധ
നാസ്സൊൾപ്പുത്തും * ഹെഹയന്മാരുമായുണ്ടായവൈരവു മാഹവെ
തീൎന്നുസഗരനാരെന്നാൽ * ഓൎത്താൽവിചിത്രംപവിത്രംസഗര
നാം പാൎത്ഥിവന്തന്റെ ചരിത്രം മനൊഹരം— ചൊല്ലുവനെംകി
ലൊകെട്ടുകൊൾവിൻമുദാ കല്യാണശീലൻസുബാഹുമഹീപതി *
യാഗാദികൎമ്മങ്ങൾചെയ്തുചിരംരാജ ഭൊഗങ്ങളൊടുംസുഖിച്ചുവാണി
ടിനാൻ * യാദവിയാകിയഭാൎയ്യയുന്താനുമാ യാദരവൊടുംപ്രജാ
പാലനംചെയ്തു * സന്തതംവാഴുന്നകാലത്തുമാനസെ സന്താപ
മുണ്ടായ്ചമഞ്ഞിതുകെവലം * സന്താനമുണ്ടായതില്ലെന്നതുകൊ
ണ്ടു സന്താനസമ്പിഭംദാനങ്ങളുംചെയ്താൻ * ഗൎഭവുമുണ്ടായ്ച്ചമ
ഞ്ഞിതുപത്നിക്കു തൽപ്രജകൾക്കാനന്ദമായീതുലൊം * ചെന്നി
തുഗൎഭവുമെഴമാസംപുന രന്നുസപത്നീവിഷംകൊടുത്തീടിനാൾ *
സ്തംഭിച്ചുപൊയിതുഗൎഭമതുകൊണ്ടു സംഭവിച്ചീലകുമാരനുമക്കാലം *
നാശവുംവന്നീലബാലനുദെഹവു മാശുപരിപൂൎണ്ണമായിതെന്നാ
കിലും * യാദവിദെവിജഠരെവസിച്ചിതു മൊളെനഗൎഭവുമെഴസംവ
ത്സരം * ദൈവവിലാസമൊഴിക്കരുതാൎക്കുമെ ദൈവമത്രെജഗ
ത്തൊക്കവെനിശ്ചയം * ഇത്ഥമയൊദ്ധ്യാപുരിയിൽസുബാഹുവാം
വൃദ്ധനൃപെന്ദ്രൻവസിക്കുന്നകാലത്തു * മാഹിഷ്മതിപുരിതന്നിൽ
വാണിടിനാൻ ഹെഹയഭൂപനാന്താലജംഘനുമാ * വിക്രമമുള്ള
സുതന്മാരൊരുശത മക്കാലമുണ്ടായിതത്താലജംഘനും * പണ്ടുള്ള
വൈരംനിരൂപിച്ചയൊദ്ധ്യക്കു കൊണ്ടുചെന്നാൻപടതാലജംഘാഭിധ
ൻ * കാംബൊജവീരയവനകിരാതശ കാംബൊജപാരദപല്ലവസൈ
ന്യവും * പുത്രന്മാർനൂറുപെരൊടുമൊരുമിച്ചു മിത്രഭൂപാലരുംസെ
നാപതികളും * ഹസ്തിവീരന്മാരുമശ്വഗണങ്ങളും പത്തിയുംശം
ഖാദിവാദ്യദ്ധ്വനിയൊടും * അററമില്ലാതപെരുമ്പടപൊയ്ചെന്നു
ചുററുംവളഞ്ഞിതയൊദ്ധ്യാപുരംതദാ * യുദ്ധത്തിനാശുപുറപ്പെട്ടു
ചെന്നിതു വൃദ്ധനായൊരുസുബാഹുമഹാരഥൻ * വന്നുവളഞ്ഞൊ
രുസൈന്യമശെഷവും കൊന്നുമുടിച്ചുസുബാഹുശരങ്ങളാൽ * തെ
രാളികൾവന്നുചുററുംവളഞ്ഞതി ഘൊരമായ്വന്നിതുയുദ്ധവുമന്നെ
രം * താലജംഘൻമഹാവീൎയ്യപരാക്രമൻ കാലാനലപ്രഭന്താനും
പടയുമായ് * ചെന്നുസുബാഹുവിനൊടുപൊരുതിതു നിന്നുകൂട
ഞ്ഞങ്ങൊഴിച്ചുസുബാഹുവും * വാൎദ്ധക്യപീഡയാവംശധൎമ്മത്തെ
യു മാൎത്തിമുഴുത്തുവെടിഞ്ഞിതുഭൂപനും * ഹെഹയഭൂപനടക്കിയ
യൊദ്ധ്യയു മാഹവത്തിങ്കൽജയിച്ചകൃതാൎത്ഥനായ് * ഭീതിമുഴുത്തു
സുബാഹുനാരെന്നും യാദവിയാകിയഭാൎയ്യയുന്താനുമായ് * ചെന്നു

ടനൌൎവ്വാശ്രമാന്തികെകാനനം തന്നിലിരുന്നുദുഃഖിച്ചുവിധിവശാ
ൽ * ഉൎവ്വീപതിനിജഭാൎയ്യയുംതാനുമാ യൌൎവ്വനെച്ചെന്നുനമസ്കരി
ച്ചീടിനാൻ * ദൈവജ്ഞനാംമുനിദുഃഖവുംപൊക്കിനാൻ കെവല
ജ്ഞാനൊപദെശവാക്യങ്ങളാൽ * നീയിനിനിത്യമിവിടെവസി
ക്കെടൊ ഭാൎയ്യയുമായിമമാശ്രമസന്നിധൌ * ഇഷ്ട്യാവസിപ്പാ
നൊരുപൎണ്ണശാലയും കെട്ടിയുണ്ടാക്കുകശില്പമായ്‌സത്വരം * സാ
ക്ഷാൽമഹെശ്വരനെത്തപസ്സുംചെയ്തു മൊക്ഷവുംസാധിച്ചുകൊള്ളു
കഖെദപാതെ * രാജ്യഭൊഗാദികൾതുഛമത്രെയതു ത്യാജ്യമല്ലൊമ
ഹൽജ്ഞാനികളാലെടൊ * മാനാവമാനശീതൊഷ്ണസുഖദുഃഖ ധീ
നാദിയാംദ്വന്ദ്വജാലങ്ങൾകൊണ്ടെടൊ * പിന്നെവിശെഷിച്ചുസൂൎയ്യ
കുലത്തിങ്കൽ മന്നവന്മാരനുഷ്ഠാനവുമീദൃശം * വാൎദ്ധക്യകാലത്തു
യൊഗന്ധരിച്ചുമൊ ക്ഷാൎത്ഥിയായ്കാനനംതന്നിൽവസിക്കണം *
ഉൾക്കമലത്തിങ്കലാമ്മാറുറപ്പിക്ക ദുഃഖശാന്തിക്കുപരബ്രഹ്മമാശ്രു
നീ * ഇത്ഥമൌൎവ്വൊക്തികൾകെട്ടുനരെന്ദ്രനും മുക്തനായാശ്രമ
ത്തിങ്കൽവാണീടിനാൻ — അദ്ധ്യായമിത്ഥംപതിനാറുചൊല്ലിയെ
നത്യാദരംപൂണ്ടുകെൾപ്പിനിന്നുംനിങ്ങൾ *

—ഠഃഠ—

## പതിനെഴാം അദ്ധ്യായം.

ഇത്ഥമെഴാണ്ടാശ്രമത്തിങ്കൽവാണിതു വൃദ്ധൻസുബാഹുതൻ
പത്നിയൊടുംകൂടി * തത്രൈവകാലവശനായിതുനൃപ നെത്രയും
ദുഃഖിതയായിതുപത്നിയും * മററുമൊരുത്തർതാനെന്നിയെയില്ലെ
ല്ലൊ മുററുംശരണമായ്‌തത്രൈവരാജ്ഞിയും * ഭൎത്താവുതന്നുത്ത
മാംഗംമടിയിൽവെ ച്ചുൾത്താപമൊടുകരഞ്ഞാൾപലതരം * പി
ന്നെക്കരച്ചിലുമൊട്ടടക്കിച്ചെന്നു ഖിന്നയായ്‌ത്താനെചിതയുമുണ്ടാ
ക്കിനാൾ * വഹ്നിയുമുജ്ജ്വലിപ്പിച്ചുവന്ദിച്ചവൾ തന്നുടെഭൎത്തൃദെ
ഹംചിതമെൽവെച്ചു * പിന്നെപ്രദക്ഷിണവുംമൂന്നുരുചെയ്തു വ
ഹ്നിയിൽചാടിമരിപ്പാൻതുനിഞ്ഞതു * തന്നുള്ളിലൌൎവ്വനറിഞ്ഞ
തിവിദ്രുതം ചെന്നുനൃപപത്നിതന്നൊടരുൾചെയ്തു * ഭദ്രെമരിക്കരു
തെന്നുടെവാക്കുകെൾ ഭദ്രമായുള്ളതെഞാൻപറയുന്നതെ * അൎഭകനു
ണ്ടുനിൻഗൎഭപാത്രസ്ഥനാ യുത്ഭവിച്ചീടുമവൻദുഃഖശാന്തയെ *
സപ്തദ്വീപൈകാധിപൻബലവാനവൻ സപ്തതന്തുക്കളൊരുസഹ
സ്രംചെയ്യും * ശത്രുക്കളായുള്ളവൎക്കന്തകന്തന്നെ മിത്രൌഘവത്സ
ലൻധാൎമ്മികനെത്രയും * ശ്രീമതാമഗ്രെസരനായ്വരുമവൻ ഭൂമിപ
തരെല്ലാമവനെവന്ദിക്കുന്നം * ചക്രവൎത്തിത്വവുമുണ്ടാമവന്നതി വി

ക്രമമുള്ളവൻതൽപ്പുത്രനെത്രയും * സ്വൎത്ഥ്യമല്ലനിന്നാലുടനന്ത
മെ കൎത്തവ്യമെന്നുടെശാസനംകെവലം * താപസവാക്യകളിങ്ങി
നെകെട്ടതി താപെനചെയ്തിതുഭൎത്തൃസംസ്കാരവും * തന്നുടെയാശ്ര
മത്തിങ്കലെക്കുണ്ടുപൊയവൾ തന്നെരക്ഷിച്ചിതുതാപസശ്രെഷ്ഠനും *
സല്ക്കാരസാമവാക്യാദികളാൽമുനി ദുഃഖവുംപൊക്കിവസിക്കുന്ദശാ
ന്തരെ * ജാതനായാൻശുഭലഗ്നെകുമാരനും ജാതകൎമ്മാദികൾചെയ്തു
മുനീന്ദ്രനും * ബാലൻഗരത്തൊടുകൂടിജ്ജനിച്ചതു മൂലംസഗരനെ
ന്നിട്ടിതുനാമവും * രാജചിഹ്നാംഭൊഗനാംബാലനെക്കണ്ടു രാജ
പത്നിക്കുമാനന്ദമയീതദാ * ശൈലജാദെവികുമാരനെക്കൊണ്ടെന്ന
പൊലെസദൈവശൊഭിച്ചിതുയാദവി * പൌലൊമിതാനുംജയന്ത
നെക്കൊണ്ടെന്ന പൊലയുംശൊഭിച്ചിതെത്രയുംയാദവി * വാമന
മൂൎത്തിയെക്കൊണ്ടദിതിക്കുള്ളി ലാമൊദമെററവുമുണ്ടായതുപൊലെ *
ഭൂമീന്ദ്രപത്നിശൊഭിച്ചുസഗരനാൽ ഭൂമിദെവിക്കുംഫലംകുറഞ്ഞുത
ദാ * ശുക്ലപക്ഷത്തിൽനിശാകരനെപ്പൊലെ മുഖ്യനാംബാലൻ
വളൎന്നുതുടങ്ങിനാൻ * പ്രീതിയുംതന്നുടെചെഷ്ടകളെക്കൊണ്ടു മാ
താവിനുംമുനിക്കുംവളൎത്തീടിനാൻ * മാതാവുയാദവീദെവിയുംത
ന്നുടെ താതനാകുന്നതുതാപസശ്രെഷ്ഠനും * ഇത്രെയറിവുള്ളിത
കുമാരനുള്ളിൽ നിത്യംമടിയിലിരുത്തിലാളിച്ചിട്ടും * അത്താപ
സെന്ദ്രനുംയാദവിദെവിയു മിത്ഥംകഴിഞ്ഞിതുശൈശവംബാലനും *
സാദരമെകദാബാലകനൌൎവ്വനെ താതനെന്നാശുവിളിച്ചതുകെ
ട്ടൊരു * യാദവീതാനുംകരഞ്ഞുതുടങ്ങിനാൾ ഖെദംപൊറാഞ്ഞ
തുകണ്ടൊരുബാലനും * എന്തിനാമ്മെകരയുന്നതെന്നാനഥ സ
ന്താപമൊട്ടുചൊന്നാൾമകനൊടവൾ * എന്റെമകന്റെജനകനല്ലീ
മുനി നിന്റെജനകൻസുബാഹുമഹീപതി * ശത്രുക്കളാൽപ്പരി
പീഡിതനായവ നൎത്ഥരാജ്യാദികളെല്ലാമുപെക്ഷിച്ചു * വൎത്തിച്ചി
തത്രവനാശ്രമാന്തെവന്നു വൃദ്ധഭാവെനാപുക്കാനമരാലയം * താ
തനെക്കാളുംമെഹതപമുണ്ടീമുനി ക്കാദരിച്ചീടുന്നിതിമ്മുനിനമ്മെയും *
വൃത്താന്തമെല്ലാമറിഞ്ഞുകുമാരനും തത്രൈവമാതാവുമാശ്വസിച്ചീടി
നാൻ * ശൊഭനമായമുഹൂൎത്തെകുമാരനെ താപസശ്രെഷ്ഠനുപ
നിച്ചിതാദരാൽ * സദ്വൃത്തനാകിയബാലനുതാപസൻ വിദ്യക
ളെല്ലാമുപദെശിച്ചീടിനാൻ * അസ്ത്രശാസ്ത്രാൎത്ഥശസ്ത്രാദികളൊക്കെ
യും ബുദ്ധിമാനെററംഗ്രഹിച്ചാനതിദ്രുതം * ഭാൎഗ്ഗവാസ്ത്രത്തെയുംന
ൽകിവിശെഷിച്ചു ഭാഗ്യവാനായസഗരനുതാപസൻ * തദ്ദശാ
യാമയൊദ്ധ്യാപുരവാസികൾ തത്രതത്രൈവപൊയ്ദെശാന്തരങ്ങ
ളിൽ * അങ്ങുമിങ്ങുംചെന്നിരുന്നവരൊന്നിച്ചു തങ്ങളിൽക്കൂടിനിരൂ
പിച്ചുസത്വരം * ചെന്നുവസിഷ്ഠമുനിയെവണങ്ങിനാർ പിന്നെ

വൃത്താന്തങ്ങളുംപറഞ്ഞീടിനാർ * വൃദ്ധനായൊരുസുബാഹുമഹീ
പതി യുദ്ധെപരാജിതനായ്വന്നകാരണം * അൎത്ഥമിത്രാമാത്യഭൃത്യ
രാജ്യാദിയും ത്യക്ത്വാമഹഷീയുമായ്വനംപുക്കിതു * മൃത്യുവുംപ്രാ
പിച്ചിതെന്നുകെട്ടവയ മിത്ഥമാകൎണ്ണ്യവസിഷ്ഠനുംചൊല്ലിനാൻ *
ദുഃഖിച്ചതാപസനൌൎവ്വാശ്രമെചെന്നു പുക്കിതുഭാൎയ്യയുംതാനുമായ
മ്മുനി * സല്ക്കാരപൂൎവ്വമിരുത്തിനിജാശ്രമെ സപൎയ്യവുംപുക്കിതുത
ത്രൈവഭൂപനും * ഗൎഭിണിയായിരുന്നൊരുരാജ്ഞിക്കങ്ങൊ രൎഭക
നുണ്ടായ്ചമഞ്ഞിതുദിവ്യനായ് * ഔൎവ്വനംബാലകൻതന്നെവള
ൎത്തിതു സൎവ്വജ്ഞനായ്ചമഞ്ഞാനവൻകെവലം * വെദശാസ്ത്രാ
ൎത്ഥംധനുൎവ്വെദവുംനൃപ നീതിയുംനന്നായ്ഗ്രഹിച്ചുകുമാരനും *
ലൊകങ്ങളെല്ലാമവൻപരിപാലിക്ക മെകാതപത്രമാംവണ്ണംഗുണാ
ലയൻ * അങ്ങുചെന്നാലെങ്കിലക്കുമാരന്തന്നെ നിങ്ങളെല്ലാവരും
കാങ്കെയഥാസുഖം * എന്നരുൾചെയ്തുവസിഷ്ഠമുനീന്ദ്രനെ വന്ദിച്ചു
വരുംപുറപ്പെട്ടിതാദരാൽ * ശൈലവനനദിരാജ്യങ്ങൾപിന്നിട്ടു
ബാലാവലൊകനാശാവിവശാത്മനാ * ചെന്നുപുക്കീടിനാരൌൎവ്വപാ
സമമവർ നന്നായ്വണങ്ങിനാർതാപസന്തന്നെയും * പുത്രവതി
യായരാജ്ഞിയെയുംകണ്ടു ചിത്തമൊദെനവണങ്ങിനാരെവരും *
ബന്ധുക്കളെക്കണ്ടുഭൎത്താരമൊൎത്തൊൎത്തു സന്താപമൊടെകരഞ്ഞുതു
ടങ്ങിനാൾ * യാദവിതാനുമതുകണ്ടുനന്ദനൻ മാതാവിനൊടുചൊ
ദിച്ചരുളീടിനാൻ * ആരിവരാകുന്നതെന്തിനുവന്നിതു നെരെപറ
യെണമെന്നൊടുമാതാവെ * എന്തിനിവൎകളെകണ്ടനെരത്തമ്മ
സന്താപമുൾക്കൊണ്ടുരൊദനംചെയ്യുന്നു * എന്നിവചൊദിച്ചനന്ദന
ന്തന്നൊടു കണ്ണുനീരുംതുടച്ചമ്മചൊല്ലീടിനാൾ * തൽപിതാവിൻ
പുരവാസികൾപണ്ടിവ രിപ്പൊഴിവിടെക്കുവന്നതിങ്കാരണം * നി
ന്നെയുമെന്നെയുംകാണ്മതിന്നെന്നതെ വന്നുകൂട്ടുപുനരെന്നറിഞ്ഞീടു·
നീ * തന്നാലനുഭൂതമായദുഃഖങ്ങളെ പ്പിന്നെയവരൊടുചൊല്ലിനാ
ളാകുലാൽ * ഭൂപൻമരിച്ചതുംബാലൻജനിച്ചതും താപസന്തന്നെകൃ
യാഭരിച്ചതും * താനെനപൌരജനത്തൊടറിയിച്ചു ഭൂപതിപതി
കരഞ്ഞുതുടങ്ങിനാൾ * താപസശ്രെഷ്ഠനാംപൌരജനങ്ങളുംതാപ
വുംപൊക്കിനാർസാമവാക്യങ്ങളാൽ * നാലഞ്ചുവാസരമിങ്ങിനെ
വാണൊരു കാലമാകാശമാൎഗ്ഗെകണ്ടിതെവരും * മെരുശിഖരി
പൊലെസുവൎണ്ണാഭയാ ചാരുസുപൎണ്ണൻവരുന്നതുചിത്രമായ് * ഔ
ൎവ്വനെച്ചെന്നുനമസ്കരിച്ചീടിനാൻ ദൎവ്വീകരാശനൻഭക്ത്യാവിനീത
നായ് * ആശീൎവ്വചനവുംചൊല്ലിമുനീന്ദ്രനു മാശീവിഷാശനനാ
സനമാദിയാം * പൂജയുംചെയ്തുസുഖെനവാഴുംപക്ഷി രാജനൊ
ടൌൎവ്വതപൊധനൻചൊല്ലിനാൻ * എങ്ങുനിന്നിപ്പൊഴിവിടെക്കു

വന്നിതു മിങ്ങുനിന്നെന്തൊരുകാൎയ്യമാകുന്നതും * ഇങ്ങിനെയുള്ളജ
നങ്ങളെകാണ്മതിനെങ്ങിനെയൊഗംവരുന്നതുംമാദൃശാം* ഇത്ഥംമ
ഹതാമുള്ളൊരുജനംപുനരിത്രിലൊകത്തിങ്കലാരുമററുള്ളതും * ഏ
കാകിയായ്മററൊരായുധംകൂടാതെ നാകലൊകംപുക്കമരരെയുംവെ
ന്നു * പീയൂഷകുംഭവുംകൊണ്ടുനാലാൽപൊന്നു നീയല്ലെയൊമാതൃ
ദാസ്യമൊഴിച്ചതും * ആത്മപ്രഭാവെനനാരായണന്തനി ക്കാത്മാ
നകൂലമാംവാഹനമായതും * ഓൎത്തുകണ്ടൊളംവിചിത്രമത്രെമഹാ
ൽ കീൎത്തിയുംനാരായണങ്കലെഭക്തിയും * ശക്രമുഖ്യത്രിദശന്മാരെ
മററാക്ക വിക്രമത്തൊടെജയിച്ചകൂട്ടരന്നെ * തവൽപ്രഭാവത്തെ
പുകഴ്ത്തുവാനൊക്കിലിന്നിപ്രപഞ്ചത്തിങ്കലാരുമില്ലെങ്ങുമെ * ഏ
ന്തൊരുകാൎയ്യംവിശെഷിച്ചമാനസെ ചിന്തിച്ചുവന്നിതെന്നരുതികെ
ചൊല്കനീ * ഇത്ഥംപ്രശംസിച്ചചൊന്നമുനീന്ദ്രനെ പ്രസ്തുത്യപ
ക്ഷിപ്രവരനുംചൊല്ലിനാൻ * ഉണ്ടുകിഞ്ചിൽക്കാൎയ്യമുള്ളിലൊൎത്തി
ട്ടതു കൊണ്ടുഭവൽസമീപംപ്രവെശിച്ചതും * സൽസംഗമത്തിനാ
ലെന്തൊന്നുലൊകൎക്കു ദുസ്സാദ്ധ്യമായുള്ളകൎമ്മംമഹാമതെ * എങ്കി
ലൊചൊല്ലുവൻഞാൻവന്നകാരണ മെങ്കലെററംകൃപയുണ്ടാകവെ
ണമെ * വാരിധിമദ്ധ്യെരമണകമെന്നൊരു പെരാംമഹദ്വീപമു
ണ്ടതിവിസ്തൃതം * കാളിയനാദിയാംകാദ്രവെയന്മാൎക്കു കെളികല
ന്നു വസിപ്പതിന്നായ്പുരാ * മാതൃദാസ്യത്തെയൊഴിച്ചുഞാൻചെന്ന
തി ക്രൊധമൊടാട്ടികളഞ്ഞതവരെയും * ഞാനുംവിനതയാമമ്മ
യുമായ്പുര മാനന്ദമുൾക്കൊണ്ടിവിടെവാണീടിനെൻ— അദ്ധ്യായ
മിത്ഥം പതിനെഴുചൊല്ലിയെ നത്യാദരെണകൊൾക്കപ്പിൻ നിങ്ങളി
ന്നിയും * * * * * * *

——oo:o:oo——

## പതിനെട്ടാം അദ്ധ്യായം

തത്രൈവവാഴുന്നകാലത്തൊരുദിന മൈത്രെയുംപ്രീത്യാജനനി
യുംചൊല്ലിനാൾ * വത്സവരികരികത്തിരിക്കെള്ളിദം തവൽസ്വ
സാരംപ്രതിചെല്ലുന്നകാരിയം * നിന്നുടെപൂൎവ്വജയായസുമതിയാം
കന്യകാചാരുശീലാരൂപശാലിനീ * നൂതനമായവയസ്സിങ്കൽഞാ
നുമായ് ത്താതനുടെയരികെമരുവുന്നനാൾ * വന്നുവയൊധിക
നായൊരുതാപസൻ നിന്നുടെതാതനെക്കാണ്മാനൊരാശയാ *
താതനതിഥിസൽക്കാരവുംചെയ്തിതു മൊദാലിരുന്നുമുനീന്ദ്രനുമന്നെ
രം * വന്നതിൻകാരണംചൊദിച്ചിതുപിതാ വന്നെരമാശുപറ
ഞ്ഞുമുനീന്ദ്രനും * സൎവ്വശാസ്ത്രാൎത്ഥജ്ഞനായ്സതപാവെന്ന ദിവ്യ

നായുണ്ടായ്വമഞ്ഞിതൊരുമുനി * ജ്ഞാനവന്തന്മകനാമുപമന്യുവെ
ന്മാനസാഭീഷ്ടവുംചൊല്ലുന്നതുണ്ടുഞാൻ * ഭൂമിപ്രദക്ഷിണാദ്യംചെ
യ്തുടൻജിത കാമനായ്നീളെനടക്കുംമശാന്തരെ * ചെന്നെൻഗയ
യാമവിടെപ്പിതൃക്കൾക്കു പിണ്ഡവുംനൽകിയെനപ്പൊൾപിതൃക്ക
ളും * സന്തുഷ്ടരായ്വന്നുചൊല്ലിയാരെന്നൊടു സന്തതിയുണ്ടാക്കകെ
ന്നുമൈവൈകാതെ * സന്തതികൊണ്ടെഗതിവരുകെൾന്നൂണാം സ
ന്തതിയില്ലായ്കിൽമറ്റൊക്കെനിഷ്ഫലം * ആകയാൽനീഗൃഹസ്ഥാ
ശ്രമംദീക്ഷിക്ക വെഗെനപൊയ്വിവാഹംചെയ്കസാദരം * ഇത്ഥം
പിതൃക്കളാലുക്തനാംഞാൻതഥെ ത്യുക്തവാനമസ്കൃത്യപൊന്നെൻ
തദാജ്ഞയാ * കന്യകയാന്തവപുത്രിയെനൽകണമെന്നതിന്നാ
യിവിടെക്കുവന്നെനഹം * എന്നിങ്ങിനെമുനിചൊന്നതുകെട്ടൊരു
നിന്നുടെതാതനവനൊടുചൊല്ലിനാൻ* എന്നുടെമാനസമുള്ളവണ്ണം
ദരി ക്കെന്നാലദാതവ്യയത്രെകുമാരിയും * മാതാവിനുള്ളിൽതെളി
ഞ്ഞുവെക്കുന്നിയെ ദാതവ്യയതല്ലന്നറികമുനിവര * എൻമുഖം
നൊക്കിപ്പറഞ്ഞുമുനീന്ദ്രനും നിന്മതംചൊല്ലെന്നതുകെട്ടുഞാൻത
ദാ * എത്രയുംകൊപശീലൻപുനരെററവും വൃദ്ധനെന്നൊൎത്തന്നു
നുവദിച്ചീലഞാൻ * കൊപംവളൎന്നയാപ്പൊളംഗമെത്രനാ താപ
സൻഞങ്ങളെശാപമിട്ടീടിനാൻ * കന്യകതന്നെയിനിക്കതരാതെ
കണ്ടെന്ന്യദാഹന്തുകൊടുക്കിലതുനെരം * ഉത്തമാംഗം നൂറുഖണ്ഡ
മായ്പ്പൊട്ടിച്ചു മൃത്യുപുരംപ്രവെശിക്കപൊന്നിങ്ങളും * എന്നുശപിച്ചു
പൊയാൻമുനിശ്രെഷ്ഠനും പിന്നെഞാൻപെടിച്ചു ചിന്താകുലതയാ*
ഭൎത്താവിനൊടുപറഞ്ഞെനിനിയെന്തു കൎത്തവ്യമാകുന്നതെന്നരുൾ
ചെയ്യണം * എന്തുസുമതിയെകൊണ്ടുനിനച്ചതു സന്താപമുള്ളി
ൽവളൎന്നിതെററവും * എന്നതുകെട്ടുനിൻതാതൻവിചാരിച്ചു പി
ന്നെയെന്നൊടരുൾചെയ്തിതുസാകുലം * താപസെന്ദ്രന്നുതപൊ
ബലമുണ്ടല്ലൊ ശാപംതടുക്കരുതൊന്നുകൊണ്ടുംപ്രിയെ * ഭൂമിദെ
വന്നുകൊടുത്തുകൂടാനൃപ്പ്ര ഭൂമിപാലനുകൊടുക്കെന്നതെവരു * നി
ൎമ്മലനായിരിപ്പൊരുരാജാവിനു നമ്മുടെപുത്രനെക്കൊണ്ടുകൊടുപ്പി
ക്കാം * എന്നുപറഞ്ഞുതപസ്സിനായ്പ്പൊന്നവൊ ചെന്നുപുക്കതെവിതാ
തന്നറികനീ * എന്നതുകൊണ്ടുഞാൻനിന്നൊടിവയെല്ലാ മിന്നുപ
റഞ്ഞിതുകെളിനിയൊന്നുനീ * നിന്നുടെസൊദരിയെക്കൊടുത്തീടു
വാ നിന്നുമുപായമൊന്നുണ്ടുകണ്ടിട്ടുഞാൻ * കെള്ളതുചൊല്ലുവനെ
ങ്കിലൊപണ്ടുഞാൻ കാളിയന്തന്നുടെദുഷ്ടതമൂലവായ് * കദ്രുവി
ൻദാസിയായ്പ്പൊഴന്നതുകാല മെത്രയുംദുഃഖിച്ചുപീഡിതയാകയാൽ *
ഇന്ധനപുഷ്പഫലദാനകാമയാ യന്ധകാരംപൂണ്ടൊരുവനാന്തരെ*
ചെന്നുപുക്കൊരുനെരത്തുതൊന്നിബലാ ലെന്നുമിനിഞാൻമരിക്ക

നതെയുള്ളു * എന്നുനിനച്ചതിക്രൂരസത്വങ്ങളാംവാഴുന്നവനങ്ങളിവി
സഞ്ചരിച്ചീടിനേൻ * കണ്ടാൽപിടിച്ചുഭക്ഷിക്കുന്നജന്തുക്കളുണ്ടു
ശാൎദ്ദൂലശരഭസിംഹാദികൾ * കണ്ടൊരുനേരമവററിനെന്നെക്കുറി
ച്ചുണ്ടായിതേററംകൃപയതുകാരണം * പീഡിച്ചതില്ലേതുമേയവർ
തങ്ങളിൽ ക്രീഡിച്ചിരുന്നതെയുള്ളുയഥാസുഖം * പിന്നെയതിലു
മേററംഘോരമാംവന ന്തന്നിലാമ്മാറുകടന്നുചെന്നേനഹം * അ
ന്നേരമേററംമനോഹരമായൊരു പുണ്യപ്രദേശമട്ടത്തുകണ്ടീടിനേ
ൻ * തത്രൈവകാണായിതേത്രയുന്തേജസാ വൃദ്ധയായൊരുതാപ
സിനിതന്നെയും * വന്ദിച്ചുനിന്നേൻകുറഞ്ഞൊന്നവിടെഞാൻ
പിന്നെസ്സമാധിയുണൎന്നവളന്നേരം കണ്ണുമിഴിച്ചൊന്നുമെല്ലവെനോ
ക്കിനാൾ പുണ്യവതിയെനമസ്കരിച്ചേനഹം * ആശീൎവ്വചനവും
ചൊല്ലികനിവിനോ ടാശുകുശമയമാസനംനൽകിനാൾ * ഞാന
ത്തുതൊട്ടുനിലത്തിരുന്നീടിനേൻ ജ്ഞാനവതിയുമൊന്നൊടുചൊല്ലീ
ടിനാൾ * ദാക്ഷായണിമഹാഭാഗേമനോഹരെ സാക്ഷാൽപ്രജാപ
തിവല്ലഭെനിന്നെഞാൻ * ഉള്ളവണ്ണമറിഞ്ഞീടനെൻനിന്നുടെ യു
ള്ളിലുള്ളൊരുചിന്താവിഷാദാദിയും * അത്യന്തമാപത്തുവന്നട
ത്തീടിലും കൎത്തവ്യമല്ലവിജ്ഞാനിനാംസാഹസം * മുന്നംകഴി
ഞ്ഞജന്മത്തിങ്കലെന്തൊന്നു തന്നാൽകൃതാമായ കൎമ്മത്തിൻഫ
ലം * ഇന്നുസുഖദുഃഖഭേദേനകാണുന്നി തെന്നുമിളക്കമുണ്ടാ
കാസ്ഥതിന്നേതോ * ആപത്തുവന്നാലുമീശ്വരനെപ്പാൎത്തു താ
പത്തെയെല്ലാംഭജിക്കെന്നതെത്രെ * കാലസ്വരൂപനാമീശ്വരനു
മനുകൂലനാമെന്നാലൊരുകാലമൊക്കനീ * മൂന്നുരുസംവത്സരംപാൎക്ക
നീയിനി ക്കെന്നാൽവരുമൊരുമംഗലംനിൎണ്ണയം * കദ്രുകൃതംഭയ
മൊക്കെയകററുവാൻ ഭദ്രനായുണ്ടാംനിനക്കൊരുനന്ദനൻ * പ
ക്ഷീശ്വരൻബലവാനവൻത്രൈലോക്യ രക്ഷാകരൻപവനാശനനാ
ശനൻ * ലക്ഷ്മീശവാഹനനാകയുമുണ്ടവൻ ദക്ഷനഹികുലമൎദ്ദനനുത്ത
മൻ * നിന്നുടെദാസ്യവുംതീൎക്കുമവനതി ധന്യനസുരസൎപ്പാദികൾ
ക്കന്തകൻ * എങ്കിലൊപോകനിനക്കൊരുനാളൊരു സങ്കടമു
ണ്ടാകിലനുവരികനീ * ഇത്ഥമനുഗ്രഹിച്ചെന്നെയയച്ചിതു സത്വ
രംകദ്രുഗേഹംപുക്കിരുന്നുഞാൻ * അബ്ദശതത്രയാതീതെപിന്നി
തു മൽപ്പുത്രനാസ്ഥീമനോരഥസിദ്ധയെ * പിന്നെയുണ്ടായവൃത്താന്ത
ങ്ങളൊഭവാ നൊന്നൊഴിയാതെധരിച്ചിരിക്കുന്നിതും * കൎത്തവ്യ
മെന്തിനിയെന്നതുംചൊല്ലുവൻ സത്വരംപോകനീഭക്ത്യാമമാജ്ഞ
യാ * ചെന്നാത്തപസ്വിനിയെക്കണ്ടുവന്ദിച്ചു നിന്നാലറിയുമന്തൎഗ്ഗ
തംതാവകം * പിന്നെയവളോടുചോദിച്ചുകൊൾകനീ കന്യകയെ
ക്കൊടുക്കാവതാൎക്കെന്നതും * ചൊല്ലിത്തരുമവളെന്നാൽസുമതിക്കു

വല്ലഭനാകുന്നതുമവൻനിൎണ്ണയം—ചൊല്ലിയെനദ്ധ്യായമിത്ഥംപതി
നെട്ടു ചൊല്ലുവനിനിയുംവെണമെന്നാകിൽഞാൻ *



## പത്തൊമ്പതാം അദ്ധ്യായം.

ഇങ്ങിനെമാതൃവാക്യംകെട്ടുഞാനുമ തങ്ങിനെയെന്നുവണങ്ങി
പ്പുറപ്പെട്ടു * താപസിവാഴുംതപൊവനംപ്രാപിച്ചു വെപഥുദെഹ
നാസ്ഥിണെവണങ്ങിനെൻ * അപ്പൊഴുതാശീൎവ്വചനപൂൎവ്വംപുനരുല്ലു
ന്നമൊദെനചൊദിച്ചരുളിനാൾ * എന്തൊന്നുചിന്തിച്ചുവന്നിതെ
ന്നന്തികെ സന്താപമെതാനുമുണ്ടാകയല്ലല്ലീ * എന്നതുകെട്ടുഞാ
ൻവൃത്താന്തമൊക്കവെ ചൊന്നെൻജനനീപറഞ്ഞപ്രകാരവും *
എന്നുടെപൂൎവ്വജയായസുമതിയാം കന്യകയെക്കൊടുക്കാവതാൎക്കെ
ന്നുഞാൻ * ചൊന്നതുനെരംമുഹൂൎത്തംവിചാരിച്ചു പിന്നെയെ
ന്നൊടരുൾചെയ്തുതപസ്വിനീ * ഭാൎഗ്ഗവഗൊത്രത്തിലൌൎവ്വനെന്നു
ണ്ടൊരു ഭാഗ്യവാനായതപൊധനനെന്മകൻ * ഉന്നതമാംഗന്ധ
മാദനപൎവ്വതം തന്നുടെതാഴ്വരയിങ്കൽസ്വൎന്നദി തീരദെശെവസി
ക്കുന്നിതുതത്രചെ ന്നാശ്രുദ്ധഭക്ത്യാവണങ്ങുകക്ഷിപ്രനീ * എന്നാ
ലവൻനിയൊഗിക്കുന്നവന്നുനിൻ കന്യകതന്നെകൊടുക്കമടിയാ
തെ * നൂറുസംവത്സരംകാലമുടനെഞാൻ നൂറുദെശെവസിച്ചീടി
നെനാദരാൽ * ഷെഷയഭൂപാലദൃഷ്ടതഷെത്തുനാ ദെഹനാശംവ
രാതെപിറന്നാനവൻ * സൽഗതിയുംപിതൃക്കൾക്കചെത്താനവ
ൻ തൽഗുണമെല്ലാംപറയാവതല്ലമെ * ക്ഷിപ്രമവനെവന്ദിച്ചു
കൊണ്ടാൽവരും താൽപ്രീതിയെല്ലാമതിനില്ലസംശയം * താൽ
പാദപംകജംവന്ദിപ്പതിനുഞാൻ തൽപ്രസാദെനവന്നീടിനെന
ന്തികെ * മൽഭഗിനിക്കൊരുഭൎത്താരമാത്മനി കല്പിക്കവെണമവൾ
ക്കനുരൂപനായ് * സൽപ്പുമാനായിരിക്കണംവിശെഷിച്ചു വിപ്ര
ദെവൌഘപ്രിയനാകയുംവെണം * ഇത്ഥംഗരുഡൊക്തികെട്ടുത
പൊധന സത്തമന്മാതരംവന്ദിച്ചുചൊല്ലിനാൻ * ഇക്കുമാരൻമമ
ശിഷ്യജനൊത്തമ നിക്ഷ്വാകുവംശതിലകൻഗുണാകരൻ * നാമ്നാ
സഗരമയാപരിവൎത്തിത നാമ്നായശാസ്ത്രാദിവ്യാസ്ത്രജ്ഞനെത്രയും *
ചക്രവൎത്തിതാമുണ്ടാസ്വരുംനിൎണ്ണയം ചക്രപാണിക്കുസമാനൻഗുണ
ങ്ങളാൽ * യൊഗ്യനിവൻതാൽഭഗിനിക്കുനിൎണ്ണയം ഭാഗ്യവാൻ
ത്രൈലൊക്യരക്ഷാവിചക്ഷണൻ * ക്ഷൊണീന്ദ്രനായസുബാഹുത
ൻനന്ദനൻ കാണെണമെങ്കിലൊകാങ്കുമാരനെ * താപസവാ
പാഗരുഡനുംനൊക്കിനാൻ ഭൂപതിപുത്രനെപ്രീതിപുരസ്സരം * പാ

ത്ഥിവലക്ഷണപൂൎണ്ണദേഹാഭയും പാൎത്ഥപക്ഷീന്ദ്രനുംസമ്മതംതേടി
നാൻ * മൽഭഗിനിക്കനുരൂപനാംവല്ലഭ നിപ്പുരുഷോത്തമനില്ലൊ
രുസംശയം * പിന്നൌൎവ്വമുനികൃതമായശാപത്തെയും ഭദ്രമെന്നാശ്രു
കല്പിച്ചുഗരുഡനും * ഭാൎഗ്ഗവന്തന്നെയുംവന്ദിച്ചുപുഷ്കര മാൎഗ്ഗെപറ
ന്നിതുവൈനതെയന്തദാ * സൊദരിതന്നെയുമാദായവെഗെന
സാദരമൌൎവ്വാശ്രമംപുക്കതാപസം * വന്ദിച്ചുചൊല്ലിനാനാജ്ഞ
യാഞാൻതവ സൊദരിയെച്ചെന്നുകൊണ്ടുവന്നീടിനെൻ * വൈന
തെയൊക്തമാകൎണ്ണ്യമുനീന്ദ്രനും മാനസെകല്പിച്ചുറച്ചുമുഹൂൎത്തവും *
പാൎത്തുകൎമ്മങ്ങളെല്ലാംകഴിച്ചഗ്നിയും പെൎത്തുജ്വലിപ്പിച്ചുഹൊമവും
ചെയ്തുടൻ * പാണിഗ്രഹണവുമാശുചെയ്യിപ്പിച്ചു വാണുപുരവാ
സികളുമായാശ്രമെ * ഔൎവ്വാജ്ഞയാപുനസ്ത്രീധനംനൽകിനാൻ
ദിവ്യരത്നാംബരാദ്യങ്ങൾഗരുഡനും * ശത്രുസംഹാരാൎത്ഥമായ്നി
ജാസ്ത്രത്തെയും പൃത്ഥ്വീശപുത്രനുനൽകിനാനാദരാൽ * രാജ്ഞി
യൊടുംപുരവാസികൾതമ്മൊടും പ്രാജ്ഞനാംതാപസശ്രെഷ്ഠനൊ
ടുംതഥാ * യാത്രയുംചൊല്ലിസ്സുമതിയെയുംപുണൎന്നാസ്ഥയാപൊ
വാൻപുറപ്പെട്ടുതാൎക്ഷ്യനും * അംബരമാൎഗ്ഗെപറന്നുമനൊരഥ മ
മ്പൊടുസാധിച്ചുപൊയാൻസസമ്മതം * അമ്മയെച്ചെന്നുവണ
ങ്ങിവൃത്താന്തങ്ങ ളുണ്മയാംവണ്ണംപറഞ്ഞുഗരുഡനും * പിന്നെ
സ്സഗരൻജനനിയുംഭാൎയ്യയും തന്നമാത്യന്മാരുമായ്താപസാശ്രമെ *
സൌഖ്യമായ്നാലഞ്ചുനാൾവസിച്ചീടിനാർ പൌരജനവുംനിത്രു
ച്ചിതാത്മനാ * രാജ്യത്തിനാശുനാംകൊണ്ടുപൊക്കൊള്ളണം
പൂജ്യനാംഭൂപതിപുത്രനെസാദരം * മന്ത്രികളിത്ഥമൊന്നിച്ചുവിചാ
രിച്ചു മന്ത്രിച്ചുനിശ്ചിത്യകൎത്തവ്യമെകദാ * താപസശ്രെഷ്ഠനുംരാ
ജ്ഞിയുംകെൾക്കവെ ഭൂപാലനന്ദനനൊടുചൊല്ലീടിനാർ * നിന്നു
ടെതാതൻസുബാഹുവാംഭൂപതി മുന്നമയൊദ്ധ്യയിൽവാണുസുഖാ
ന്വിതം * വൃദ്ധഭാവെനനിസ്സത്വനായ്വന്നിതു ശത്രുക്കളൊടുതൊ
റ്റന്നുപുറപ്പെട്ടു * പത്നിയാംനിന്നുടെമാതാവുമായ്വന്നു സസ്നെഹ
നാമിമ്മുനിവരനെക്കണ്ടു * തത്വബൊധത്തൊടിവിടെയിരുന്നിതു
മൃത്യുവുംപ്രാപിച്ചനന്തരമത്രെവ * പുത്രനായുണ്ടായിതുഭവാനെ
ങ്കിനി ഭൎത്താചിരംപരിപാലിക്കരാജ്യവും * ശത്രുഭൂപാലരുമന്യൊ
ന്യവൈരെണ വിത്രസ്തരായൊളിച്ചാർചിലർകാനനെ * ഭ്രഷ്ടരാ
യാർചിലർദുഷ്ടരായാർചിലർ നഷ്ടരായാർചിലർദുൎബ്ബലന്മാർചില
ർ * ശത്രുക്കളാലയൊദ്ധ്യാപുരവുംപരിത്യക്തയായ്വന്നിതിപ്പൊഴെ
ന്നറികനീ * രാജ്യമനാഥമായ്വന്നുകൂടീബലാൽ ത്യാജ്യമല്ലിപ്പൊൾ
ഭവതാഗ്ഗുണന്നിധെ * ഞങ്ങൾവസിഷ്ഠമുനീന്ദ്രൻപറഞ്ഞുകെ ട്ടിങ്ങു
വന്നുഭവാനെക്കണ്ടുകൊള്ളുവാൻ * നിൻമുഖപങ്കജംകണ്ടുവയംക്ലു

താ ത്ഥന്മാരുമാസ്ഥമഞ്ഞുഗ്ഗുണവാരിധെ * ബാലസുധാകരനെക്ക ണ്ടപൊൽഭവ ദാലൊകനെനഭവിച്ചിതാനന്ദവും * ഔവ്വപ്രസാ ദാൽസമത്ഥനെല്ലൊഭവാൻ സവ്വലൊകങ്ങളുംപാലിച്ചുകൊള്ളുവാ ൻ * ഭൂമിമാത്രംപരിപാലിച്ചുകൊള്ളുവാൻ സാമത്ഥ്യമെന്തുപിന്നെ പ്പറയെണമൊ * രാജ്യധനംപിതൃപൈതാമഹന്തുസം പ്രാപ്യ ലക്ഷ്യാഭവത്യെവംപ്രതിഷ്ഠിതം * വിത്തങ്ങളെക്കൊണ്ടുതപ്പണം ചെയ്തുട നത്ഥികൾക്കെല്ലാമഭീഷ്ടംവരുത്തുക * ബന്ധുജനങ്ങൾക്ക സന്തൊഷവുംപരി പന്ഥിജനങ്ങൾക്കസന്താപജാലവും * വിക്ര മത്തൊടുവദ്ധിപ്പിച്ചുകീത്തിയും ദിക്കകൾതൊറുംപരത്തുകസാമ്പ്ര തം * വിശ്വംഭരാചക്രമെല്ലാംജയിച്ചുകൊ ണ്ടശ്വമെധാദിയാംക ന്മങ്ങളുംചെയ്തു * വിശ്വപവിത്രയാംകീത്തിയുംപൊങ്ങിച്ചു വിശ്വം ഭരൻതന്നിലൈക്യഭാവത്തൊടും * വാഴ്കസുചിരമയൊദ്ധ്യാനഗരി യിൽ പൊകനാമിപ്പൊളിവിടെനിന്നെന്തുമെ * വൈകരുതെന്നു പറഞ്ഞാരമാത്യരും നാഗരന്മാരുംവിനയപൂവ്വന്തദാ * ചൊല്ലി യെൻപത്തൊമ്പതദ്ധ്യായമിങ്ങിനെ ചൊല്ലുവനിന്നുംകഥാശെഷ മാദരാൽ *

---

## ഇരുപതാം അദ്ധ്യായം.

പൌരജനൊക്തികളിങ്ങിനെകെട്ടൊരു നെരംസഗരഹൃദയ വുംപവ്വണി * വാരാന്നിധിജലംക്ഷൊഭിച്ചതുപൊലെ പാരമിളകി ച്ചമഞ്ഞിതുതെജസാ * ബാലകനൌവ്വമുനീന്ദ്രമുഖാംബുജ മാലൊ കനംചെയ്തിതാനന്ദപൂവകം * അപ്പൊഴതുകണ്ടുതാപസശ്രെഷ്ഠ നും വില്ലാടുമ്പാലകന്തന്നൊടരുൾചെയ്തു * വത്സകെൾസത്യമി വരിപ്പറഞ്ഞതു തപസ്ഥനംപ്രതിപൊകെണമാശു നീ * ദിവ്യമു ഠ്ഠത്തെപ്പുറപ്പെട്ടിതമ്മയു മൌവ്വനംപത്നിയുംപൌരജനങ്ങളും * ഘൊരവനങ്ങൾനദികൾദെശങ്ങളും നെരെകടന്നുചെന്നുത്തരകൊ സലം * പുക്കിതെന്നുള്ളൊരുവാത്തകെട്ടേററവു മുൾക്കാമ്പിലുണ്ടാ യസന്തൊഷപൂണ്ണനായ് * കാശിരാജാത്മജനംപടയൊടുപു ഷ്ഠാ ശയാവന്നിതുമററുള്ളഭൂപരും * മാഗ്ഗമദ്ധ്യെവന്നുതന്നുടെസൈന്യ വും ഭാഗ്ഗവശിഷ്യനാംബാലനെക്കണ്ടിതു * സംപ്രാപ്യബന്ധുക്ക ൾനൽകിനാരന്നെരം സമ്പ്രയാണൊത്ഥംമഹാരഥമുത്തമം * സ ദാജിയുക്തംമണികനകൊജ്ജ്വലം സദ്ധ്വജംകണ്ടൊരുരാജകുമാര കൻ * ഔവ്വാനനംകടാക്ഷിച്ചരുളീടിനാൻ ഭാവമറിഞ്ഞുകരെറികുമാ രനും * അച്ചിതനായ്തിജഭയ്യാസമന്വിതം ശച്യാപുരന്ദരനെന്ന പൊലെമുദാ * മാതാവിനൊടുംപ്രകൃതികൾതമ്മൊടും ആദരവെ

രീട്ടുമൌൎവ്വമുനിയൊടും * വാജീഗജരഥപത്തിബലത്തൊടും രാജ
കുമാരന്മാരൊടുംകലൎന്നുടൻ * പ്രാഭൃതപാണികളായജനത്തൊടും
പ്രാഭവത്തൊടുംനടക്കുന്നതുനെരം * മാൎഗ്ഗമദ്ധ്യെവന്നുനിന്നുമഹാ
ജനം ഭാഗ്യപുരുഷനെക്കണ്ടുകൊണ്ടാടിനാർ * സൂതവന്ദിസ്തുതി
പാഠകന്മാരെല്ലാം മെദിനിപാലനെവാഴ്ത്തിസ്തുതിപ്പതും * കെട്ടുകെ
ട്ടുതൃച്ചവാദ്യഘൊഷത്തൊടും വാട്ടംകളഞ്ഞയൊദ്ധ്യാപുരംമെവിനാ
ൻ * ബ്രാഹ്മണരുംനാരിമാരുംനരന്മാരും കാണ്മതിന്നായ്വന്നയൊ
ദ്ധ്യാനിറഞ്ഞിതു * ലാജാപദാനവുമെററുലഗ്നെശുഭെ രാജകുമാര
നുമൌൎവ്വനെമുന്നിട്ടു * പള്ളിയറയിലകംപുക്കമെവിനാ നുള്ളിലാന
ന്ദംവളൎന്നിതെല്ലാൎക്കുമെ * ചെയ്യവെണമഭിഷെകംസഗരനു വൈ
കരുതെന്നുകല്പിച്ചുസമസ്തരും * ഔൎവ്വാജ്ഞയാലഭിഷെകസംഭാര
ങ്ങൾ സൎവ്വവുംസംഭരിച്ചാരമാത്യൌഘവും * പൃത്ഥ്വീപതിപുത്രനാ
യസഗരനെ ശുഭലഗ്നെനദീക്ഷിപ്പിച്ചിതൌൎവ്വനും * തീൎത്ഥാദക
പരിപൂൎണ്ണകലശങ്ങൾ ആസ്ഥയാപൂജിച്ചുമന്ത്രപുരസ്സരം * ശൊഭന
മായമുഹൂൎത്തെസഗരനെ ത്താപസശ്രെഷ്ഠനഭിഷെകവുംചെയ്തു *
വെണുവീണാമൃദംഗാദിപടഹശംഖാനകമുഖ്യവാദ്യദ്ധ്വനിസംയു
തം * മന്ത്രതന്ത്രങ്ങളാലുള്ളജലങ്ങൾകൊ ണ്ടന്തമ്മുദാസുവൎണ്ണസിം
ഹാസനൊപരി വെച്ചഭിഷെകവുംചെയ്തുപന്യാസവു മുച്ചരിച്ചാർ
ജയശബ്ദവുംമെൽക്കുമെൽ * വന്ദിസ്തുതിപാഠകസൂതമാഗധ വൃന്ദ
വുംഭൂപാലനെസ്തുതിച്ചീടിനാർ * അൎത്ഥമനെകംകൊടുത്താനനാ
രത മൎത്ഥികൾക്കെല്ലാമനൎത്ഥശാന്ത്യൎത്ഥമായ് * ബ്രാഹ്മണൎക്കുംവി
ത്തവസ്ത്രരത്നാദികൾ കാമ്യമായുള്ളതെല്ലാംകൊടുത്തീടിനാൻ * ര
ത്നകിരീടമുഖ്യാഭരണങ്ങളാൽ പത്നിയുംതാനുമലങ്കരിച്ചഞ്ജസാ *
ഭക്ത്യാഗുരുവിനെച്ചെന്നുനമസ്കരി ച്ചത്യാദരെണതൊഴുതുവിനീത
നായ് * നിന്നൊരുനെരമാശീൎവ്വാദവുംചെയ്തു നന്നായനുഗ്രഹിച്ചുമു
നിശ്രെഷ്ഠനും * പിന്നെസുമതിയുംതാനുമായമ്മയെ ച്ചെന്നുപാദാ
ന്തെനമസ്കരിച്ചീടിനാർ * സംഭ്രമത്തൊടുമാതാവുമെഴുനീററുസം
പ്രാൎത്ഥനംചെയ്തുദൈവകളൊടെല്ലാം * എന്മകനായുസ്സനെകമുണ്ടാ
കെന്നു സമ്മൊദമൊടുമനുഗ്രഹിച്ചീടിനാൾ * പിന്നെമററുള്ളഗുരു
ഭൂതന്മാരെയും നന്നായ്വണങ്ങിനാൻഭക്തിപുരസ്സരം * പിന്നെമ
ഹാരഥമെറിനഗരിയിൽ മന്നവൻനീളെപ്പെരുമാറിനാൻതദാ *
കാഴ്ചയുംവെച്ചുകണ്ടാർപുരവാസികൾ പൂജ്യനായ്വന്നുസഭാതലംമെ
വിനാൻ * സുവൎണ്ണമണിമയസിംഹാസനൊപരി വിണ്ണവർനാഥ
നെപ്പൊലെവിളങ്ങിനാൻ * മന്ത്രിസാമന്തഭൂപാലബാലന്മാരാൽ
സന്തതംസെവ്യനായൊരുസഗരനും * ചെന്നുപിതാവിൻമണിയ
റപുക്കിരു ന്നന്നിദ്രഖെദംകലൎന്നുമരുവിനാൻ * ബന്ധുജനങ്ങളൊ

ടുംനിജമന്ദിരെ സന്തുഷ്ടബുദ്ധ്യാവസിച്ചുസഗരനും * രാജ്യാഭിഷെ
കവുംചെയ്തുകൃതാൎത്ഥനായ് വൃദ്ധനാംതാപസശ്രെഷ്ഠനാമൌൎവ്വനും *
പൊകെണമാശ്രമത്തിന്നെന്നുകല്പിച്ചു സാകെതവാസികളൊടനു
വാദവും * കൈക്കൊണ്ടുയാദവിയൊടുംപറഞ്ഞുതൻ ദുഃഖമെല്ലാ
മടക്കിച്ചെന്നുതന്നുടെ * ശിഷ്യനായൊരുസഗരനൃപെന്ദ്രമാശ്ലി
ഷ്യശിരസിചുംബിച്ചുസഗൽഗ്ഗദം * യാത്രപറഞ്ഞൊരുനെരംസഗ
രനു മാൎത്തനായ്തനുവിരഹംപൊറായ്കയാൽ * ഇന്നുപെക്ഷിച്ചെഴു
ന്നെള്ളിയാലീദൃശം പിന്നെയാരുള്ളതുമെന്നെയുടയതായ് * ജാത
നായ്വന്നനാളെത്തുടങ്ങിസ്സദാ ഖെദംകലൎന്നതിക്ലെശെനമാംപ്രതി *
പൊഷണപാലനലാളനപ്രീണനാ ദ്യൈഷുകൃതശ്രമപീഡയുണ്ടാ
യതും * മാതാവൊഴിഞ്ഞുമററാരറിഞ്ഞുള്ളതു മാദരിച്ചീടുവാനാരു
ള്ളതിങ്ങിനെ * ബാലഭാവംകൊണ്ടുമജ്ഞാനമൊഹത്തിനാ ലീലകൊ
ണ്ടുംചെയ്തപരാധമൊക്കവെ * പാരംവളൎന്നവാത്സല്യമുണ്ടാകയാ
ൽ കാരുണ്യമൊടുംക്ഷമിച്ചുകൊള്ളെണമെ * താതനുംമാതാവുമാ
ചാൎയ്യനുംമമ ഭ്രാതാസുഹൃൽബാന്ധവാദികളൊക്കയും * ഓൎത്തുക
ണ്ടാൽനിന്തിരുവടിനിൎണ്ണയം പെൎത്തുമററില്ലൊരുമിത്രങ്ങൾമാമകം *
തൽപ്രസാദെനരാജ്യംപ്രാപ്തമായ്വന്നി തിപ്പൊളിനിക്കുകാരുണ്യ
വാരാന്നിധെ * ചിത്തെമറന്നുകളയായ്കവെണമെ ഭൃത്യനാമെന്നെ
പ്രസിദപ്രസീദഭൊ * ഇത്ഥംപറഞ്ഞുബാഷ്പാംബുപൂൎണ്ണാക്ഷനായ്
ഭക്ത്യാപദാന്തെനമസ്കരിച്ചീടിനാൻ * പൃത്ഥ്വീശപുത്രംപിടിച്ചെ
ഴുന്നീല്പിച്ചു നിൎത്തിപ്പുണൎന്നിതുഗാഢംമുനീന്ദ്രനും * സ്നിഗ്ദ്ധവാക്യ
ങ്ങളാലെററമനുസരി ച്ചുൾത്താപവുംതീൎത്തനുഗ്രഹിച്ചീടിനാൻ *
യാത്രയുംചൊല്ലിനടന്നനെരത്തനു യാത്രയുംചെയ്തിതുഭൂപതിപുത്ര
നും * യാദവിതാനുമനുഗമിച്ചീടിനാൾ ആതുരന്മാരായപൌരജ
നങ്ങളും * പിന്നെത്തിരിഞ്ഞുനിന്നമ്മുനിചൊല്ലിനാ നുണ്ണീപുരവാ
സികളുമായ്ചെന്നുനീ * മന്ദിരംപുക്കിരുന്നീടുമാതാവുമായ് വന്നീ
ടുവൻഞാനടുത്തിങ്ങൊരുദിനം * എന്നുപറഞ്ഞങ്ങവരെയയച്ചു
പൊയ് ചെന്നുതന്നാശ്രമംപുക്കമുനീന്ദ്രനും — പിന്നെസ്സഗരനുംമ
ന്ദിരംപ്രാപിച്ചു നന്നായ്സുഖിച്ചുവസിച്ചുസഭാൎയ്യനായ് * ധൎമ്മെ
ണരാജ്യംപരിപാലനംചെയ്തു കൎമ്മങ്ങളാൽപിതൃദെവാദികൾക്കെ
ല്ലാം * തൃപ്തിയുംചെൎത്തുതൻകീൎത്തിയുംപൊങ്ങിച്ചു ശത്രുസംഹാര
വുംചെയ്തുമെവീടിനാൻ * ഗായകവന്ദിസൂതാവലിസ്തുത്യനായ് നാ
യകനായനൃപരാജവൎഗ്ഗത്തിനും * മാതൃശുശ്രൂഷയുംചെയ്തുഭക്ത്യാസ്വ
ച്ഛ ഭൂതജാലത്തിനുമാനന്ദമുൾച്ചെൎത്തു * പത്നിയായൊരുസുമതി
യൊടുംചാരു രത്നസിംഹാസനെവാണുയഥാസുഖം * ഇന്ദ്രാണി
യൊടുമമരാവതിതന്നി ലിന്ദ്രൻവസിച്ചപൊലെവസിച്ചീടിനാൻ —

ചൊല്ലിയെനിത്ഥമദ്ധ്യായമിരുപതു ചൊല്ലുവൻവെണമെന്നാകിൽ ഞാനിന്നിയും



## ഇരുപത്തൊന്നാം അദ്ധ്യായം.

ഭൂമിപനായഹിരണ്യനാഭൻതദാ ജൈമിനിയൊടുചൊദിച്ചരുളീടിനാൻ * ഔൎവ്വാദികളാലഭിഷിക്തനാകിയൊ രുൎവ്വീശ്വരനാം സഗരനനന്തരം * എന്തൊന്നുചെയ്തതുമെന്നരുൾചെയ്യേണ മന്തമ്മുദാനിന്തിരുവടിസാദരം * ഭൂമീന്ദ്രചൊദ്യമെവംകെട്ടുജൈമിനി സാമൊദമുത്തരമായരുൾചെയ്തിതു * കെട്ടുകൊണ്ടാലുംസഗരചരിത്രങ്ങൾ കെട്ടാൽമനൊഹരംപാപക്ഷയകരം * തന്നുടെരാജ്യവും പ്രാപിച്ചുധൎമ്മെണ മന്നവനാകിയകൊസലാധീശ്വരൻ * ശത്രുക്കളെത്തൃണീകൃത്യധരാതലം ക്ഷത്രധൎമ്മെണരക്ഷിച്ചുനിരാകുലം * ഭൃത്യവൎഗ്ഗാമാത്യസെനാധിപാന്വിതം അൎത്ഥീസുഹൃന്മിത്രവൎഗ്ഗത്തിനാദരാൽ * നിത്യസൌഖ്യങ്ങളെത്തുദെശികന്മാരൊടും * സദാചാരശീലംവസിച്ചാനനുദിനം പൂജയുംദെവാതിഥിപിതൃക്കൾക്കെല്ലാം * ഭക്തിയൊടെചെയ്തു രാജഭൊഗങ്ങളും ഭുക്തപാസുഖിച്ചുവാഴുന്നാളൊരുദിനം— ആസ്ഥാനമണ്ഡപെരാജസിംഹാസന മാസ്ഥയാസംപ്രാപ്തനായ്വിനയത്തൊടും ആസ്ഥിതനായിതുനാനാജനങ്ങളുമാസ്ഥയാസെവ്യനായ്സൂക്ഷ്മസമാഭയാ * നാനാമുനികളുംബ്രാഹ്മണശ്രേഷ്ഠരും നാനാവിഷയാധിപാവനിപാലരും * വിദ്വജ്ജനങ്ങളുംവൈശ്യശൂദ്രാദിയും നൎത്തകന്മാരൊടുഗായകവൃന്ദവും * മന്ത്രികളുമായ്വരുവുന്നനെരത്തു സന്തുഷ്ടനായവസിഷ്ഠമുനീന്ദ്രനും * ഉദ്യൽപ്രമൊദംകലൎന്നെഴുന്നെള്ളിനാൻ ഉത്ഥാനവുംചെയ്തുശീഘ്രംനരവരൻ * സംഭ്രമത്തൊടുപാദ്യാൎഘ്യാദികൾകൊണ്ടു സംപൂജ്യസപ്രമൊദെനവന്ദിച്ചുടൻ ആസ്ഥാനദെശംപ്രവിശ്യഗുരുവിനുകാൎത്തസ്വരാസനവുംകൊടുത്തീടിനാൻ * കൊശരാജ്യാദിസമസ്തപദാൎത്ഥവും ദെശികപാദെസമൎപ്പിച്ചുസാദരം * ഭൂപതിദത്തമാംഹെമാസനൊപരി ശൊഭയാമ്മാറങ്ങിരുന്നുമുനീന്ദ്രനും * പിന്നെനമസ്കരിച്ചാൻവിനയത്തൊടു മന്നെരമാശുവസിഷ്ഠമുനീന്ദ്രനും * സംഭ്രമംപൂണ്ടെഴുനീല്പിച്ചുഭൂപനെ സംപ്രീതനായണച്ചാലിംഗനംചെയ്തു * നന്നായനുഗ്രഹിച്ചാശീൎവ്വചനങ്ങൾ പിന്നെയുംപിന്നെയുംചെയ്തുനിത്തീടിനാൻ * ഇന്ദ്രനുംവാചസ്പതിയെന്നപൊലെ വന്ദിച്ചുനിന്നാൻവസിഷ്ഠപാദാന്തികെ * മന്ദസ്മിതംപൂണ്ടിരിക്കെന്നിതുമുനി വന്ദിച്ചവിടെയിരുന്നനരെന്ദ്രനും * മററുള്ളമന്നവന്മാരുമി

രുന്നിതു ചുററുംയഥൊചിതാമററുള്ളവർകളും * ദെവകളൊടുംബൃ
ഹസ്പതിതന്നൊടും ദെവെശ്വരൻദിവിയെന്നപൊലെതദാ * അന്യ
ഭൂപന്മാർമുഖങ്ങളെയുംനൊക്കി മന്നവനൊടരുൾചെയ്തുവസിഷ്ഠ
നും * രാജപ്രവരകുശലമല്ലീതവ രാജധാനീയംപുരെവഹീനംബ
ലാൽ * കാനനംതന്നിൽനിന്നിക്കാലമിങ്ങിനെ മാനംകലന്നുനീവ
ന്നതുകാരണം * രാജ്യമകണ്ണകളായ്പന്നിതിക്കാലം പൂജ്യനായ്വാഴ്ക
നീദൈവബലത്തിനാൽ * നഷ്ടമായ്വന്നരിപുകുലംതാവകം ദിഷ്ട്യാ
ഭവാനനുകൂലനിന്നീശ്വരൻ * ദൈവമെന്തൊന്നിനെസ്സാധിപ്പിച്ചാ
ത്തതു മെവംവരുത്തിയതെത്രയുംവിസ്മയം * താലജംഘാദികൾ
തങ്ങളിലെററുപൊ സ്സാലപുരിപുക്കതെത്രയുമത്ഭുതം * മുന്നമയൊ
ദ്ധ്യാപുരവുമടക്കിയാ രുന്നതന്മാരായതാലജംഘാദികൾ * ഇപ്പൊ
ൾ നിനക്കുമടങ്ങിവിധിവശാൽ കല്പിതമാക്കുന്നതുകരുതൊന്നിനാ
ൽ * നഷ്ടമായ്വന്നരിപുക്കളുംതങ്ങളേ കഷ്ടമൊത്താലതുമീശ്വരക
ല്പിതം * വർദ്ധിക്കമെൽക്കുമെൽഭാഗ്യവാനായനീ മിത്രഭൃത്യാമാത്യ
പൌരജനത്തൊടും * ഹെഹയന്മാരൊടുതൊററുനിന്താതനും
മൊഹെനരാജ്യമുപെക്ഷിച്ചുകാനനം പുക്കതുകാലമയൊദ്ധ്യാപു
രത്തെയും വിക്രമത്തൊടുമടക്കീതരികളും * ബാലകനായനീരാജ്യ
മിനിച്ചിര കാലവുംപാലിച്ചുവാഴ്കമഹീതലെ * ദൈവംനിനക്കു
നുകൂലമതുകൊണ്ടു സർവ്വാദികളുമൊടുങ്ങിഗ്ഗുണനിധെ * അല്ലയെ
ന്നാകിലവരെജ്ജയിപ്പതി നില്ലലൊകത്രയെശക്തിമററാക്കുമെ *
ഔർവ്വാശ്രമത്തിങ്കൽനിന്നുമാതാവുമാ യൌർവ്വനൊടുംകൂടിരാജ്യമകം
പുക്കു * രാജ്യാഭിഷെകവുംചെയ്തുകൃതാർത്ഥനായ് പൂജ്യനായ്നീവസിക്കു
ന്നതുകെട്ടുഞാൻ * കാണ്മതിനായിട്ടിവിടെക്കുവന്നതും ധാർമ്മികനാ
യ്ചിരകാലംവസിക്കനീ * ഇത്ഥംവസിഷ്ഠൊക്തികെട്ടുനരെന്ദ്രനും
ബദ്ധാഞ്ജലിയൊടുമുത്തരംചൊല്ലിനാൻ * സർവ്വത്രമെകുശലംഭവി
ക്കുന്നിതു സർവ്വദെവാനുഗ്രഹമിന്നിനിക്കുണ്ടു * നല്ലതിനിക്കുവരുമാറു
സന്തത മെല്ലാവഴിയിലുംധ്യാനിക്കകാരണം * എങ്ങിനെസംഭവി
ക്കുന്നിതാപത്തുകൾ ഇന്നിനിക്കെന്നതെയല്ലവിശെഷിച്ചും * ഇ
പ്പൊൾഭവാനാലനുഗ്രഹീതൊസ്മിഞാൻ ഉല്പന്നമൊദംകൃതാർത്ഥനാ
യെനഹം * ദെശികനാംനിന്തിരുവടികാണ്മതി ന്നാശയാനന്ദമുപ
ഗതനാകയാൽ * ഭാഗ്യവാൻഞാനെന്നുവന്നിതുകെവലം ഭാഗ്യ
വാനുഗ്രഹസാഫല്യവുമിദം * പിന്നെയൊന്നുണ്ടുകെൾക്കെണ്ടുഭ
വാനതു മെന്നൊടരുൾചെയ്യവെണംകൃപാനിധെ— ഹെഹയവം
ശൊത്ഭവനാംനൃപെന്ദ്രനു മാഹാത്മ്യമെറുവാനെന്തൊരുകാരണം *
ദാനതപൊവ്രതയാഗയൊഗാദിക ളൂനംവരാതെകഴിച്ചതെന്തൊ
ന്നവൻ * കീർത്തിപരാക്രമശ്രീഭൊഗസൌഖ്യങ്ങൾ പാർത്ഥിവനെ

ന്നുകൊണ്ടെറെയുണ്ടായതും * ഹൈഹയവംശത്തിലുണ്ടായവർക
ളൊ ടാഹവെതൊററുമൽത്താതൻവനഭുവി * മാതാവുമായ്പൊ
ഷ്യസിച്ചപ്രകാരവു മാദരവൊടരുൾചെയ്തുകെൾപ്പിക്കെണം * ഇത്ഥം
സഗരൊക്തികെട്ടവസിഷ്ഠനു മുത്തരമായ്നൃപന്തന്നൊടരുൾചെ
യ്തു—കെട്ടുകൊണ്ടാലുമെങ്കിൽഭവാ നാദിയെവാട്ടംവരാതൊരുഹൈഹ
യഭൂപതി * ജന്മകർമ്മങ്ങൾതത്സംബന്ധമായുള്ള ധർമ്മകഥകളും
ചൊല്ലുവൻഭൂപതെ * ശ്വെതനാമാന്വിതദ്വീപംത്രിഭുവന ഖെദ
മായ്ക്ഷീരാബ്ധിവെഷ്ടിതമായുണ്ടു * വിസ്താരവുംലക്ഷയൊജനയുണ്ട
തി ചിത്രംസുവർണ്ണമയംമനൊമൊഹനം * കുന്ദകുമുദെന്ദുതുല്യക
ല്ലൊലങ്ങൾ ചെന്നുരംബുംനിർമ്മലൊപലജാലവും * സിദ്ധനാരി
രതിഖെദംകളവതി നന്ദിതരംഗൗഘശീകരശീതളം * പർയ്യന്ത
പാഷാണസംസിക്തഫെനങ്ങ ളായുള്ളമുക്താഫലങ്ങളാൽശൊഭി
തം * സിദ്ധത്രിദിവെശകിന്നരചാരണ വിദ്യാധരാപ്സരൊയക്ഷഗ
ന്ധർവ്വൊര ഗാദ്യൈസ്സുസെവിതം സ്വർണ്ണവൃക്ഷാന്വിത മ്മാദ്ധ്വന്മ
ധുരമധുരസസംയുതം * രത്നങ്ങൾകാസ്സൂനവല്ലീകലവൃതം പതി
കളൊടുംസുരന്മാർകളിപ്പെടം * പീയൂഷപൂർണ്ണനദികളാൽശൊഭി
തം വായുനാമന്ദെനശീതംസുഗന്ധിനാ * കാനനകന്ദരദെശങ്ങളി
ൽപുക്ക മാനസാനന്ദെനദെവകൾസന്തതം * മാനിനിമാരുമായ്
ക്രീഡിച്ചിരിപ്പെടം ധ്യാനനിരതന്മാരായമുനികളും * സിദ്ധയൊ
ഗീശ്വരന്മാരുംജരാനര മൃത്യുഭയാദികൂടാതെവസിപ്പെടം * ചൊ
ല്ലാവതല്ലതിൻമാഹാത്മ്യമാക്കുമെ കല്യാണദെവതാവല്ലഭൻകെശ
വൻ * തന്നുടെനിത്യവാസസ്ഥലമാകയാൽ ധന്യത്വമാക്കുംപറ
യാവതല്ലല്ലൊ * മറെറാരുദിക്കുമീവണ്ണമില്ലെന്നുമെ കുററമൊഴിഞ്ഞ
ഖിലാനന്ദപൂർണ്ണമായ് * തത്രമദ്ധ്യെയൊജനായുതവിസ്തൃതം ചിത്രം
മണിമയമായദിവ്യസ്ഥലം * മദ്ധ്യഭാഗെനാഗഭൊഗവിനിർമ്മിത മ
ദ്ര്യന്മണീമൽഫണായുതശൊഭിതം * ക്ഷീരഫെനൊപമംശുഭ്രമതീ
ജലം നാരായണൻജഗന്മംഗലൻമാധവൻ * താരിൽമാതൊടുന്ധ
രണിയൊടുംസദാ കാരുണ്യമുൾക്കൊണ്ടുലൊകരക്ഷാർത്ഥമായ് * പ
ള്ളികുറുപ്പുകൊള്ളുന്നഭഗവാനെ യുള്ളിലുറപ്പിച്ചുചെന്നുടൻനാരദ
ൻ * കണ്ടാൻജഗല്പരിപാലനതല്പരം തണ്ടാരിൽമാതുവാഴുന്നവ
ക്ഷസ്ഥലം * സെവാർത്ഥമാഗതന്മാരായ്ചുഴലവും ദെവെന്ദ്രനാദി
യാംദെവസമൂഹവും * യൊഗീശ്വരന്മാർസനകാദികളുമായ് ലൊ
കെശനാദിയാംലൊകപാലന്മാരും * ആനതകന്ധരന്മാരായനാര
തം സൂനൃതവർണ്ണഗിരാപുകഴ്ത്തുന്നതും * കെട്ടുകെട്ടാനന്ദമഗ്നഹൃദയ
നായ് പ്രെഷ്ഠമാത്മാനംപരബ്രഹ്മരൂപിണം * സംപ്രാപ്യപാർശ്വ
ഭാഗാനമരാനപി സംഭാവയന്തംമൃദുസ്മിതാലൊകനൈഃ * നാസമ

ഗ്രഹിന്യസ്തലോചനാനാംസഹ മാനസസ്ഥൻകൃതാൎത്ഥാൽകൃത്യ സാംപ്രതം * മന്ദസ്മിതാൎദ്രപടലങ്ങളാൽമുദാ വന്ദാരുവൃന്ദത്തെയും വെളുപ്പിച്ചലം * നാഥനെക്കണ്ടുകണ്ടാനന്ദമുൾക്കൊണ്ടു പാദാന്തികെചെന്നുനിന്നരുളീടിനാൻ—അദ്ധ്യായമുക്തമിപ്പോളിരുപത്തൊന്നു ഭക്തിയോടെപറയാമിനിശ്ശേഷവും *



## ഇരുപത്തിരണ്ടാം അദ്ധ്യായം.

പ്രീതിവിസ്താരിതനേത്രനായ്സന്നിധൌ മാധവരൂപംചിരം കണ്ടുമേവിനാൻ * ആരുണ്യമാൎദ്ദവപാദലതകളും ചാരുസമങ്ങളാം പാദാംഗുലികളും * വജ്രധ്വജാങ്കുശാബ്ജാങ്കംധരിച്ചേററം മുജ്ജ്വലിച്ചുള്ളൊരുപാദാംബുജങ്ങളും * ഉന്നതമാംപ്രപദദ്വയംചാരുവൃത്താനുചിതംജംഘസുഗൂഢജാനുക്കളും * ആപീനവൃത്തോരുയുഗ്മളരാജിയും ദീപിതമിന്ദ്രനീലോല്പലസ്തംഭവൽ * സുഹരമാംപീതകൌശേയവസ്ത്രത്തിനാൽ സുഹരന്നമായജഘനസ്ഥലാന്വിതം * ലാഞ്ഛിതാനേകരത്നപ്രഭാസംഘവൽ കാഞ്ചനസൂത്രസ്ഫുരൽകടി ശോഭിതം * അംഭോജസംഭവാണ്ഡസ്തോമമന്ദിരം ഗംഭീരകോമളാവൎത്തനാഭിസ്ഥലം * സൂദരാബന്ധംത്രിവലീവലിയുതം മേദുരമാംസളാത്യുന്നതാംസദ്വയം * ദീൎഘവൃത്തായതബാഹുചതുഷ്ടയം വ്യാഘ്രനഖാഭാനഖരാംഗുലിയുതം * ശ്രീവത്സശോഭിതോത്തുംഗവിസ്തീൎണ്ണമാം ശ്രീവത്സമിന്ദിരാസുന്ദരമന്ദിരം * കൌസ്തുഭരത്നരാജൽകംബുകന്ധരം മാൎത്താണ്ഡമണ്ഡലാഭോഗശോഭാന്വിതം * സൂന്നതം ചാരുനാസംശുചിമയംവിഭ്രാണമാനനാംഭോജംസുധാമയം * ദന്തപ്രഭാജാലനിൎഭൽസിതാസിത ഛന്ദ്രദ്യുതീലസന്മന്ദഹാസോജ്ജ്വലം * ഉൽഫുല്ലശാരദാംഭോജദലായത പ്രസ്ഫുല്ലനേത്രംകരുണാമൃതാൎണ്ണവം * അൎദ്ധേന്ദുതുല്യലലാടവിരാജിതം മുഗ്ദ്ധതിലകോജ്ജ്വലത്തുണ്ഡമണ്ഡിതം * കുണ്ഡലച്ഛായാലസൽഗണ്ഡമണ്ഡലം ചണ്ഡാംശുകോടിമകുടവിരാജിതം * സ്നിഗ്ദ്ധനീലംദീൎഘകുഞ്ചിതമൂൎദ്ധജം മുക്താമണികനകാഭരണോജ്ജ്വലം * രത്നോജ്ജ്വലാനേകദിവ്യാംഗുലീയവും സുസ്നിഗ്ദ്ധരക്തവൎണ്ണാംഘ്രിതലങ്ങളും * അംഗദഹാരകേയൂരാദികാഞ്ചന കങ്കണസുവൎണ്ണമയബ്രഹ്മസൂത്രവും * ലക്ഷ്മീഭഗവതീ മന്ദംതലോടുന്ന തൃക്കാലിണയുംധരാദേവിസന്തതം * വെൺചാമരംകൊണ്ടുവീശുന്നകാററേററു ചഞ്ചലപീതാംബരോജ്ജ്വലഭംഗിയും * ഭൂഷണശ്രേണിമണികിരണാരുണ വേഷസുഷമയുംമന്ദസ്മിതാഭയും * നീലതാമരദലപ്രഭാകായവും ബാലസൂൎയ്യപ്രഭാജാലാ

വൃതമായ നീലാചലമിവഭൂഷണകാന്തിയാൽ * സംപ്രെമമിന്ദിരാ
സുന്ദരാസ്യാംബുജെ വിഭ്രമന്തെടുംകടാക്ഷവിലാസവും * ചക്രാദി
കളായശസ്ത്രങ്ങളുംഘൊര വിഗ്രഹംകൈക്കൊണ്ടുഭക്ത്യാനിഷെവി
തം * ശക്രാദിദെവകളാലുപസെവിതം യക്ഷഗന്ധൎവ്വവിദ്യാധരാ
ദിസ്തുതം * സൎവ്വലൊകൈകനിലയംകൃപാലയം ദിവ്യയൊഗീശ്വ
രാണാമമൃതപ്രദം * സൎവ്വമഹിമാകൃതൈകനികെതനം സൎവ്വതപ
സ്സുകൃതിസംപാദമൂൎത്തവം * സൎവ്വവിദ്യാനാംനിധാനംയശൊദയം സ
ൽജ്ജനാനാംരുചിരസമാശ്രയം * ധൎമ്മശീലക്ഷമാവിഗ്രഹംദുൎഗ്ര
ഹം നിൎമ്മലംജന്മമരണാമയൌഷധം * ദിവ്യയതിജനാനാംപരമാ
നന്ദ മവ്യക്തമവ്യയംസൎവ്വലൊകെശ്വരം * സുസ്മെരവക്ത്രംചിരംക
ണ്ടുകണ്ടതി വിസ്മയാവിഷ്ടഹൃദയനാന്നാരദൻ * സൎപ്പതല്പസ്ഥ
നാംദെവെശ്വരനെയും തൽപ്പാൎശ്വസംസ്ഥിതന്മാരാമവരെയും *
ആലൊക്യഹൃഷ്ടരൊമാവാസ്സസാദ്ധ്വസം ത്രൈലൊക്യനാഥപാദാം
ഭൊരുഹാന്തികെ * വീണഭക്ത്യാനമൊനാരായണായെതി വീണാധ
രംനമസ്കരിച്ചീടിനാൻ * ഉത്ഥായപിന്നെയുമുത്ഥായസാഷ്ടാംഗ
മത്യന്തശാന്ത്യാനമസ്കൃത്യസാദരം * കൂപ്പിത്തൊഴുതുയണഞ്ഞിനി
ന്നീടിനാൻ ബാഷ്പവുംവാൎത്തുവാൎത്താനന്ദമഗ്നനായ് * നിൎഗ്ഗുണ
നായനാരായണസ്വാമിയെ ഗൽഗദവാചാസ്തുതിച്ചാൻബഹുവി
ധം * ദെവദെവെശനമസ്തെനമൊനമഃ ദെവദെവെശപ്രസീദമെ
കെശവ * ലൊകൈകനാഥപ്രസീദപ്രസീദമെ ശൊകവിനാശന
പാഹിമാംപാഹിമാം * സുജ്ഞാനമൂൎത്തെവിദിതാഖിലജഗ ദ്വി
ജ്ഞാനതാപസമാനസമന്ദിര * സൎവ്വലൊകാധാരഭൂതദയാപര ദു
ൎവ്വിനീതാനാംകൃതാന്തജഗൽപ്രഭൊ * നിത്യമപാരമഹിമാസമാതീ
ത ശക്തെപ്രധാനപുരുഷാവ്യയാത്മക * നിത്യബുദ്ധാനന്ദവിഗ്ര
ഹമാധവ ഭക്തചിത്താബ്ജപ്രതിഷ്ഠിതാംഘ്രിദ്വയ * സത്യസാക്ഷി
ൻനമസ്തുഭ്യമൎത്തനമ സ്സത്യായനിത്യായശുദ്ധായതെനമഃ *
പാദരജൊരഞ്ജിതാമരശെഖര വെദാന്തവെദ്യവെദാൎത്ഥാത്മകപ്ര
ഭൊ * സൎവ്വഭൂതെശഹരെശാശ്വതായതെ ഗീൎവ്വാണമൂൎദ്ധ്നി ഘൃഷ്ട
പാദായതെ * നാരായണായതെനിത്യംനമൊനമഃ കാരുണ്യപൂ
ൎണ്ണാമൃതാംഭൊനിധെനമഃ * സിദ്ധാംഗനാമൌലിപുഷ്പാൎച്ചിതാംഘ്ര
യെ ദുഗ്ദ്ധാംബുരാശിനിവാസായതെനമഃ * ബ്രഹ്മാദികൾക്കുമറി
ഞ്ഞുകൂടാതൊരു ചിന്മയരൂപമവാങ്മനൊഗൊചരം * ആരെന്നൊരാ
രാഞ്ഞതാശെഷലൊകാവാസ മാത്മാനമീശംപരബ്രഹ്മരൂപിണം *
നിത്യംനമസ്കുൎവ്വദൈവദെവായ സത്യസ്വരൂപിണെനിത്യംന
മൊനമഃ * വിഷ്ണവെസൎവ്വജഗദ്വാസിനെസൎവ്വ ജിഷ്ണവെകൃഷ്ണായ
ജിഷ്ണൊനമൊസ്തുതെ * ഇത്ഥംവിനീതനായിസ്തുതിച്ചന്തികെ ഭക്ത്യാ





തൊഴുതുനിന്നീടിനാൻനാരദൻ * താൎക്ഷ്യൻതിരുമനസ്സപ്പൊഴറി
ഞ്ഞാശു സാഗ്ല്യംപരമാസനംകൊടുത്തീടിനാൻ * വന്ദിച്ചുഭ
ക്ത്യാസനകാദികളെയും നന്ദിച്ചിരുന്നിതുനാരദനുംതദാ * നാ
രായണസ്വാമിമന്ദസ്മിതംപൂണ്ടു നാരദനൊടരുളിച്ചെയ്തിതാദരാ
ൽ * ഏതൊരുദിക്കിൽനിന്നത്രവന്നുഭവാനെതൊരുദിക്കിനുപൊകു
ന്നിതുമെടൊ * എന്തൊരുവൃത്താന്തമുള്ളുജഗത്തിങ്കലൊന്തൊന്നു
ചിന്തിതമെന്നതുംചൊൽകെടൊ * വീണനമസ്കൃത്യകൂപ്പിത്തൊഴു
തുടൻ വീണാധരന്മുനിമെല്ലവെചൊല്ലിനാൻ * എന്നെമൊഹി
പ്പിപ്പതിന്നരുൾചെയ്കയൊ വന്നതിൻകാരണമെന്തിതെന്നിങ്ങ
നെ * സൎവ്വഭൂതങ്ങളുടെഹൃദയത്തിലും സൎവ്വദാവാഴുന്നതാരെന്നുമി
ല്ലയൊ * എല്ലാമറിഞ്ഞിരിക്കുന്നജഗന്മയനെല്ലൊവിശെഷിച്ചു
ചൊദിച്ചതെങ്കിലും * ഞാനൊന്നറിവാനപെക്ഷിച്ചുവന്നതു മാന
ന്ദമൂത്തുപറയുന്നതുണ്ടുഞാൻ * പിന്നെമനൊരഥവുംപറഞ്ഞീടു
വൻ നിന്നുടെരൂപങ്ങൾകാണായ്വരെണമെ * നിന്നുടെനാമങ്ങൾ
കെൾക്കായ്വരെണമെ നിന്നുടെനാമങ്ങൾചൊല്ലായ്വരെണമെ * നി
ഷ്കല്മഷാന്തഃകരണങ്ങൾ പങ്കജലൊചനകാരുണ്യവാരിധെ *
ഭക്തിയുംവൎദ്ധിക്കവെണംദിനംപ്രതി ഭക്തപ്രിയപരമാനന്ദവിഗ്ര
ഹ * നാരദനെവംപറഞ്ഞതുകെട്ടൊരു നാരായണസ്വാമിതാനനു
മതംചെയ്തു * ഇങ്ങിനെയുള്ളഗുണങ്ങളെല്ലാംഭവാനെന്നുമന്നെയു
ള്ളതെന്നുപരന്നെരം * എന്തൊന്നുഞാൻവിശെഷിച്ചുചെയ്യെണ്ടു
ന്ന തന്തമ്മുദാഭവാൻചൊല്ലുകയുംവെണം * എന്നരുൾചെയ്തതു
കെട്ടൊരുനാരദൻ വന്ദിച്ചുപിന്നെയുംചൊല്ലിത്തുടങ്ങിനാൻ *
ഞാനിന്തിരുവടിതൻനിയൊഗത്തിനാൽ മാന്യനായ്ത്തിളെനട
ക്കുംദശാന്തരെ * മെല്ലെരസാതലംതന്നിലൊരുദിനം ചെല്ലുവാൻ
തൊന്നിപിഴച്ചീലതെതുമെ * കണ്ടെനവിടെയൊരുരാജധാനിഞാ
ൻ കണ്ടീലമറെറങ്ങുമിവ്വണ്ണമിങ്ങിനെ ദിക്പാലകന്മാരുടെരാജധാ
നിയും ദൃക്പ്രിയമല്ലിത്രസത്യലൊകാദിയും * ഇപ്രഭാവത്തിൻകാര
ണംകെവലം ത്വൽപ്രസാദംകൊണ്ടുതന്നെവരുദൃഢം * അപ്പുര
മെത്രയുമത്ഭുതമെന്നൊഴിഞ്ഞിപ്പൊഴിനിക്കുപറയാവതല്ലെതും *
സുസ്വരഗീതവാദിത്രങ്ങളാൽപ്പുനരുത്സവകൊലാഹലദ്ധ്വനിപൂ
രിതം * സ്വൎഗ്ഗസമ്പത്തിയുംധിക്കൃതമായ്വരും സൽഗുണസഞ്ചയം
പാൎത്തുകാണുംവിധൌ * സുപ്രീതിപൂരിതയൊഷിൽഗണാവൃതം സു
പ്രഭാഢ്യാംവിവിധാപണചത്വരം * ഉത്തുംഗസൌധമണിമയ
പ്രാസാദ ചിത്രാംകഗൊപുരാട്ടാലാഢ്യതൊരണം * തൽപ്പുരത്തെ
പ്രവെശിച്ചുകാൎത്തസ്വര പ്രസ്ഫുരന്മന്ദിരാലൊകന്മനൊഹരം * തൽ
പ്പുരൊഭാഗെമൂന്നൈവകണ്ടെനഹം അത്ഭുതകാന്തികലൎന്നസഭാന്ത

ലം * ഉദ്യൽസ്ഫടികപാഷാണസോപാനവും വിദ്രുമസ്തംഭസഹസ്ര വിഭൂഷിതം * ഇന്ദ്രനീലോപലജാലവിരചിതം സ്വൎണ്ണവെദിപരിശൊഭിതമെത്രയും* വജ്രവൈഡൂൎയ്യഗൊമെദാംബരാഗരത്നൊജ്ജ്വലംപുഷ്യരാഗാൎഗ്ഗളശൊഭിതം * ചാരുമരതകകവാടവിരാജിതം വീരശ്രുരാസുരന്മാരാലുപാസിതം * തത്രപ്രവിശ്യസഭായാംമഹാസുരസത്തമൻപ്രഹ്ലാദസത്തമപൂരുഷൻ * സ്വൎണ്ണാദ്രിമൂൎദ്ധ്നിവിളങ്ങുംസമാനനായ് സ്വൎണ്ണസിംഹാസനംപുക്കിരുന്നീടിനാൻ * ഹാരകിരീടാദിഭൂഷണഭൂഷിതൻ മാരനുംകണ്ടാൽക്കൊതിക്കുംശരീരവും * തന്നുടെഗായകന്മാരാലനാരതം തന്നാമകീൎത്തികൾകെട്ടുസന്തുഷ്ടനായ് * താനുംതിരുനാമമുച്ചരിച്ചീടുമ്പൊഴും ആനന്ദപൂൎണ്ണാബ്ധിമഗ്നഹൃദയനായ് * തന്നുടെക്തസെവ്യനായ്വാഴുന്നതുകണ്ടൊ രത്ഭുതം പൂണ്ടതുചൊല്ലുവല്ലെനഹം — അദ്ധ്യായമിത്ഥമിരുപത്തിരണ്ടുഞാൻ ഭക്ത്യാപറഞ്ഞിതുശെഷവുംചൊല്ലുവൻ *



## ഇരുപത്തിമൂന്നാം അദ്ധ്യായം.

സിംഹാസനൊപരിവാണരുളുംനര സിംഹഭക്തൻദൈത്യനാഥനുമന്നെരം * ഉത്ഥാനവുംചെയ്തുതെന്നൊരുലാൽക്കണ്ടു ഭക്തിപൂണ്ടൎഘ്യപാദ്യാദിയുംനൽകിനാൻ * സ്വൎണ്ണാസനവുമിനിക്കതന്നിടിനാൻ നന്നായ്ത്തൊഴുതുനിന്നാൻമമസന്നിധൌ * മന്നിയൊഗത്താൽനൃപാസനാന്തെമുദാ ചെൎന്നിരുന്നാൻവിനയത്തൊടുമങ്ങവൻ * അന്യൊന്യമാശുകുശലംവിചാരിച്ചു പിന്നെയും പ്രഹ്ലാദനെന്നൊടുചൊല്ലിനാൻ * ഇപ്പൊൾഭവൽപ്പാദപത്മാവലൊകനാൽ ഉല്പന്നമൊദംകൃതാൎത്ഥനായെനഹം * എന്നുടെജന്മവുംവംശവുംശുദ്ധമാ യ്വന്നതിന്നെന്നുകല്പിച്ചീടിനെനഹം * ഇദ്ദെശവുംതവപാദപാംസുക്കളാ ലത്യപവിത്രമായ്വന്നിതുനിൎണ്ണയം * മൽസ്വാമിപാദഭക്തന്മാരിലാരിഹ തത്സമരായുള്ളരിന്നുലൊകത്രയെ * അങ്ങിനെയുള്ളഭവൽപ്പാദപങ്കജം ഇങ്ങിനെകാണ്മതിന്നെത്തിയകാരണം * ഉണ്ടായസന്തൊഷമെന്തുചൊല്ലാവതും പണ്ടുഞാൻചെയ്തൊരുപുണ്യഫലൊദയാൽ * ഇത്തരംവാക്കുകൾകൊണ്ടസുരെന്ദ്രനാൽ എത്രയുംസംഭാവിതനായിഞാനുമാ * യൊരൊകഥകളുംചൊല്ലിസ്സഭാതലെ ചാരുതരാസനെവാഴുംദശാന്തരെ * ചൈത്രരഥാദിവിലന്തന്നെജ്ജയിച്ചൊരു ചൈത്രസൌരഭ്യമാന്ദ്യാദിഗുണത്തൊടും * വന്നൊരുവായുപെരുമാറിനാൻതത്ര വന്നിതാനന്ദമന്നെരമെല്ലാവനും * അന്യൊന്യമാലൊകനംചെയ്തു

കൌതുകാലന്യകഥാലാപവുംമാററിമൊദനെ * ചിത്രവിന്യസ്തശ
രീരികളെപ്പൊലെ ചിത്രഭാവംപൂണ്ടുചിത്തമൊദത്തൊടും * അ
സ്ത്രാസ്ത്രതന്ത്രാദ്യവിശെഷുസഫലെ വിസ്മയമാമ്മാറുകെൾക്കായി
തന്തികെ * കൊലാഹലധ്വനിപൂരന്തതഃപ്രഭാ ജാലവുംകാണാ
യ്തുമഞ്ഞുദിഗന്തരം * പ്രാലെയഭാനുകരങ്ങളാലെന്നതു പൊലെ
തദൈവതൽക്കാമണംനൊക്കിയെൻ * അപ്പൊഴനെകംജനത്തെ
വരുന്നതു മുല്പാടുകാണാസ്തമഞ്ഞുവിചിത്രമായ് * നാനാവിധാഭ
രണങ്ങളാൽശൊഭിച്ച മാനവന്മാരായുധങ്ങളുംകൈക്കൊണ്ടു * മാ
നിനീമാരുമുണ്ടപ്പുരസ്ത്രീകളും മാനിച്ചുവന്ദിക്കമംഗളംശൃമൊദാ * ര
ത്നദണ്ഡച്ഛത്രപങ്ക്തിശതാവൃതം സുസ്നിഗ്ദ്ധമാന്യസ്വരസ്വരശൊഭി
തം * ഗന്ധർവ്വഗീതികാമിശ്രജയധ്വനി സന്തുഷ്ടലൊകംമധുരഗാ
നാന്വിതം * വെണുവീണാകാളതാളസ്വരാന്വിതം സ്ത്രീണാംക
ളാലാപമാധുര്യസുസ്വരം * ശംഖഭെരീപടഹധ്വനിപൂരിതം ശൃം
ഗാരവെഷവിലാസവിരാജിതം * ചാമരതാലവൃന്തവ്യാമവീജിതം
കൊമളസാരസഗന്ധ്യാദിമൊഹനം * പാദസഞ്ചാരക്രമരണനൂപു
രം വെദവാക്യസ്തുതിഭൂദെവസംയുതം * മന്ദമന്ദംവന്നടുത്തനെരം
തത്ര സുന്ദരനായപുരുഷനെക്കാണായി * സർവ്വാഭരണമണിഗണ
ഭൂഷിതം ദിവ്യപുരുഷാദിനെശസമപ്രഭം * കണ്ടനെരത്തുള്ളിൽ
വർദ്ധിച്ചവിസ്മയം കൊണ്ടുഞാനുംവിചാരിച്ചിതന്നീടിനെൻ * ആ
ദിവനായദെവപ്രവരനൊ ചാരുതചെറ്റൊരുമാനവവീരനൊ *
ഏഴുലൊകങ്ങളിൽനടക്കുന്നൊ നാരെയുമിങ്ങിനെകണ്ടതില്ലി
ങ്ങുമെ * ലക്ഷ്മീവിലാസവുംസംപൽപ്രഭാവവും ലക്ഷ്മീശകണ്ടതി
ല്ലീദൃഗ്വിധംവിഭൊ * എന്തൊരുപുണ്യഫലമിതുമാനസെ ചിന്തി
ക്കിലത്യത്ഭുതം കെവലം * അത്യുത്ഭുതപ്രഭാവംമറെറാരുത്തനു മി
ത്ഥംമയാപുരാദൃഷ്ടമല്ലൊകളാ * ദാനയാഗാദികൾക്കുള്ളഫലങ്ങളും
നൂനമീവണ്ണംവരായെന്നുനിർണ്ണയം * ഇത്ഥംവിചാരിച്ചിരിക്കുംദശാ
ന്തരെ ചിന്തതാമിങ്ങലുദിച്ചിതൊന്നാശ്രമെ * മുന്നമെ[illegible]
മെല്ലാമടക്കിയ മന്നവനായമഹാബലിനിർണ്ണയം * മററാരുമല്ലിതെ
ന്നൊർത്തിരിക്കുംവിധൌ മുററിയകെത്ത്യാനമസ്കരിച്ചീടിനാൻ * ഏ
ന്നെയുംപ്രഹ്ലാദനെയുംപുനരതി സന്നതിയൊടുംനമസ്കൃത്യപിന്നെ
യും * ഉപചാര്യസാദരംപ്രഹ്ലാദനുംനിജ പൌത്രനാശീർവ്വാദവും
ചെയ്തുനിന്നിനാൻ * എന്നൊടനുജ്ഞയുംവാങ്ങിപ്പിതാമഹൻ ത
ന്നൊടുമവ്വൊടനുജ്ഞയുംകൈക്കൊണ്ടു * തന്നുടെമന്ദിരത്തിന്നു
പൊയീടുവാ നന്യൂനഭക്ത്യാനടന്നുതുടങ്ങിനാൻ * ദൈവതസ്വ
ത്വാസമനവൻകൊപെന ഭാവകത്തുല്യൻപ്രതാപെനനിർണ്ണയം *
ദെവെന്ദ്രസന്നിഭൻപ്രാഭവംകൊണ്ടവൻ ലാവണ്യപൂരണെമന്മഥ

സന്നിഭൻ * ഐശ്വൎയ്യംപുരന്ദരരാജരാജോപമ നീശ്വരതുല്ല്യൻ
പ്രസാദെനകെവലം * ചിത്രഭാനൂപമൻതെജസ്സുകൊണ്ടവൻ പൃ
ഥ്വീസമാനൻക്ഷമാബലമൊൎക്കിലൊ * ഗാംഭീൎയ്യമൊൎക്കിലംഭൊനി
ധിസന്നിഭൻ സാമ്പ്രതംസൌമ്യഭാവെനസൊമൊപമൻ * വാ
യുതുല്ല്യൻബലംകൊണ്ടുസന്തതം നീതികൊണ്ടാംഗിരസാചാൎയ്യ
സന്നിഭൻ * ഏഴുലൊകങ്ങളിലുമിവനൊടെതിരാരുമില്ലൊൎക്കിൽപ
രാക്രമംകൊണ്ടഹൊ * ഓരൊഗുണങ്ങൾവെവ്വെറെനിരൂപിക്കി ലാ
ൎക്കുംപുകഴ്ത്തുവാനില്ലലൊകത്രയെ * ചൊല്ലാവതല്ലിനിക്കെതുമവനു
ടെ കല്ല്യാണരൂപശീലാദിഗുണഗണം * ഇങ്ങിനെകണ്ടുരസാതല
ത്തിങ്കൽമ റെറങ്ങുമെകണ്ടീലൊരത്ഭുതംവിഷ്ണുവെ * സൎവ്വജനങ്ങളാ
ലത്യജ്ഞാതനായ് തൽഭവനത്തിലാമ്മാറുപൊയാനവൻ * മൂന്നാ
മവനൊടുവാങ്ങിമഹെന്ദ്രന തന്നെകൊടുത്തിതൈന്ദ്രംപദമെകം
ദാ * പക്ഷീന്ദ്രനാൽപരിക്ഷിപ്തനായ്പോയവൻ പുക്കിതുപാതാള
മെത്രയുംക്ഷീണനായ് * അങ്ങിനെയുള്ളമഹാബലിയാമവൻ ഇങ്ങി
നെവന്നവാറെത്രയുമത്ഭുതം * കാരണമെന്തതിനെന്നറിഞ്ഞീടു
വാൻ കാരുണ്യവാരിധെ വന്നെനിവിടെഞാൻ * എന്നുംഭവൽപ്ര
സാദംകൊണ്ടൊഴിഞ്ഞുമ റെറാന്നിനാലുണ്ടാവതല്ലെന്നനിൎണ്ണയം *
എന്തൊന്നിനാൽനിന്തിരുവടിയെദ്രുതം സന്തുഷ്ടനാക്കിച്ചമച്ചതീദാ
നവൻ * ദാനതപൊനിയമവ്രതകൎമ്മങ്ങൾ ഊനംവരാതെകഴിച്ചു
തെന്തൊന്നവൻ * അല്പകാലംകൊണ്ടുസന്തുഷ്ടനായ്വന്ന തത്ഭുത
മെത്രയുംപത്മാലയാപതെ * തൽക്കാരണമരുൾചെയ്യെണമെ
ന്നൊടു തൃക്കാലിണയൊഴിഞ്ഞില്ലിനിക്കാശ്രയം * നാരദനി
ത്ഥമുണൎത്തിച്ചതുകെട്ടു നാരായണനുമവനൊടരുൾചെയ്തു * ആ
ശ്ചൎയ്യമാമ്മാറുദൈത്യാധിപതനി ക്കൈശ്വൎയ്യമുണ്ടായകാരണം
കെൾക്കനീ— എങ്കിൽമഹാബലിയൊടുജഗത്ത്രയം സംക്രന്ദന
നുവാങ്ങിക്കൊടുത്തെനഹം * ഭീതനായ്പ്പൊന്നുമഹാബലിയന്ന
ദാ പാതാളലൊകവുംപുക്കിരുന്നീടിനാൻ * വാരാഹകല്പാദി
കാലെജലവനവും വാരിമയമായ്ച്ചമഞ്ഞുകൂടിനാലാൽ * ഏകാ
ൎണ്ണവമായ്ച്ചമഞ്ഞമൂലധ്യാന മൂകനായ്നിന്നുവിരിഞ്ചനുമെത്രയും *
എന്തുനല്ലൂജഗൽസൃഷ്ടിക്കിനിയെന്നു ചിന്തിച്ചുധാതാവിരിക്കുംദ
ശാന്തരെ * ഘൊരമഹിരണ്യാക്ഷനസുരനിക്കുള്ള ധാരണാശ
ക്തിയെയുമപഹൃത്യനായ് * പാതാളലൊകംപ്രവെശിച്ചകാരണം
മെദിനിദെവിതന്നെയുമാഴ്കിനാൾ * തൊണിപൊലെഭൂമികാര
ണവാരിധി ലാണുപൊയ്പാതാളലഗ്നയായീടിനാൾ * അൎണ്ണൊജ
യൊനിപരവശനായ്പുന രന്നെരമെന്നെസ്തുതിച്ചുതുടങ്ങിനാൻ *
ഉദ്ധരിച്ചീടുവാനെന്തുനല്ലുമഹൽ പൃഥ്വീതലമെന്നറിയാഞ്ഞു ധ്യാ

താവും*ബദ്ധഹൃദയനായെന്നെയുംധ്യാനിച്ചു ഭക്തിയോടെറെസ്തുതി
ച്ചോരനന്തരം* ഭൂദാരവൈഷ്ണവയജ്ഞാംശനായഞാൻ പാഥൊ
നിധിജലന്തന്നിലിറങ്ങിനെൻ * പാതാളലൊകംപ്രവെശിച്ചസുര
നെ ക്രൊധെനകൊന്നുധരാദെവിതന്നെയും * പൊങ്ങിച്ചുതെററമെ
ലെവച്ചുകൊണ്ടുപൊ ന്നിങ്ങുമുന്നെവണ്ണമാശ്രുവെച്ചീടിനെൻ*ദൈ
തെയ വീരനാകുംഹിരണ്യാക്ഷനാൽ പാതാളലൊകെനിരുദ്ധയാസ്സ
ന്നൊരു * മെദിനിദെവിയുമെത്രയുംപീഡിച്ചു ഖെദെനവന്നുമൽസ
ന്നിധൌമെവിനാൾ * തൽക്കാലമാശ്രുസനൽകുമാരൻമുനി മുഖ്യ
ന്മംവന്നുനിന്നീടിനാനന്തികെ * വാതാകുലയാംകദളീവവന്നുമൽ
പ്പാദാന്തികെനിന്നമെദിനിദെവിയും * എന്നൊടുചൊല്ലിനാളെത്ര
യുംതാപെന മുന്നമെന്തൊന്നുഞാൻചെയ്തപാപംവിഭൊ*പാതാള
ലൊകെനിരുദ്ധയായെനഹം ദൈതെയവീരനാലെത്രകഷ്ടംപ്രഭൊ *
ഉണ്ടായദുഃഖങ്ങളെല്ലാംനിരുപിച്ചു കണ്ടാൽപൊറുക്കരുതല്ലൊരുജ്ജാ
തിയും * പീഡയെല്ലാമകന്നീടുവാനുമിനി പ്പീഡയീവണ്ണമുണ്ടാകാ
തിരിപ്പാനും* ഇക്കാലമാശ്രുസംപ്രാപ്തയായെനഹം തൽകൃപയാമ
മസ്ഥാനംവിധീയതാം* ഭൂയൊപിദുഃഖംവരാസ്സാൻമയാജഗ ന്നായ
കകർത്തവ്യമെന്തുദയാനിധെ * ഇത്ഥംതൊഴുതപെക്ഷിച്ചതുകെട്ടു
ഞാ നെത്രയുംപ്രീതികലൎന്നുചൊല്ലീടിനാൻ * ഭക്തജനങ്ങൾക്കു
ലൊകദയാത്മകം ഭുക്തിമുക്തിപ്രദമെത്രയുമുത്തമം * ഭദ്രെചെവി
തന്നുകെട്ടുകൊൾകെങ്കിൽനീ ഭദ്രീചപ്രതിഷ്ഠാഖ്യംമഹാവ്രതം * ത
ല്ക്കൎമ്മമന്ത്രക്രിയാദികളായുള്ള തൊക്കെയുപദെശവുംചെയ്തനന്തരം*
വാരാഹവെഷമുപെക്ഷിച്ചുഞാൻക്ഷീര വാരാന്നിധിപുക്കിരുന്നെൻ
യഥാസുഖം * അദ്ധ്യായമിത്ഥമിരുപത്തുമൂന്നുഞാ നദ്യൈവനിങ്ങ
ളൊടൊട്ടുചൊല്ലീടിനെൻ * ശെഷശായീചരിത്രംമനൊമൊഹനം
ശെഷംപറയാമിനിയുംചെവുത്തുഞാൻ *



## ഇരുപത്തിനാലാം അദ്ധ്യായം.

നാരദനൊടരുൾചെയ്തിതുപിന്നെയും നാരായണസ്വാമിഭക്ത
പരായണൻ * കാലമിത്ഥംകഴിഞ്ഞൊരുശെഷംബലാൽ ത്രൈ
ലൊക്യമെല്ലാമടക്കിമഹാബലി * ദെവെന്ദ്രഭൊഗവുമെല്ലാംഭുജിച്ചു
വൻ പാവനമാനസനായ്സുസിക്കുന്നനാൾ * വാമനരൂപംധരിച്ചുമ
രെന്ദ്രനു സാമവാചാവാങ്ങിനൽകിനെൻവിഷ്ടപം * നീയതെല്ലാമ
റിഞ്ഞതല്ലൊമരുവുന്നു ചൊവയവൻപാതാളവുംപുക്കമെവിനാൻ *
മൽപ്രസാദെന ലഭിച്ചവിഭൂതിയും സപ്രമൊദെനഭുജിച്ചു രസാത

ലെ * ബന്ധുക്കളുമാശ്വസിക്കംദശാന്തരെ സന്തുഷ്ടരാമസുരാധിപ
ന്മാരെല്ലാം * പാതാളവാസികളാമധിവീരരെ ദൈതെയവംശരുപ
ദ്രവിച്ചീടിനാർ * പന്നഗാധീശപരന്മാർനിജദുഃഖങ്ങ ളെന്നൊടു
വന്നറിയിച്ചുകെണിടിനാർ * ചക്രീഗണത്തെരക്ഷിപ്പതിന്നാശു
ഞാൻ ചക്രത്തെയുംനിയൊഗിച്ചൊരനന്തരം * ചെന്നുസുദൎശനം
ദൈത്യപ്രവരരെ കൊന്നൊടുക്കിയതുകണ്ടുമഹാബലി * ബന്ധു
ക്കളെപ്പരിപാലിച്ചുകൊള്ളുവാ നെന്താവതെന്നൊൎത്തുദുഃഖസന്തപ്ത
നായ് * സത്വരംപ്രഹ്ലാദനെചെന്നുവന്ദിച്ചു മിത്രക്ഷയമറിയിച്ചാ
നശെഷവും * ദുഃഖനിവൃത്തിവരുവാനുപായമെ ന്തിക്കാലമൊന്നു
ചൊല്ലെണമെന്നിങ്ങനെ * വൈരൊചനിയുടെവാക്കുകെട്ടെത്രയും
ധീരനാംപ്രഹ്ലാദനുംപറഞ്ഞീടിനാൻ * ചക്രപാണിപ്രസാദംകൊ
ണ്ടൊഴിഞ്ഞിഹ ദുഃഖനിവൃത്തിവരികയില്ലാൎക്കുമെ * നാരായണപ്ര
സാദംവരുത്തീടുവാൻ നെരെപറയാമുപദെശമാശുഞാൻ— എം
കിലൊതാതൻത്രിഭുവനംപാലിച്ചു സംകടമെന്നിയെവാഴുംദശാന്ത
രെ * നന്ദനനായഞാൻവിദ്യാൎത്ഥിയായ് ഗുരു മന്ദിരംതന്നിൽവാ
ണിടിനെനക്കാലം * ആദിയെവാസനയാവിഷ്ണുഭക്തിയും ജാതമാ
യ്വന്നിതിനിക്കുഭാഗ്യൊദയാൽ * നമ്മുടെശത്രുവാംവിഷ്ണുവിനെക്കു
റി ച്ചെന്മകനെത്രയുംഭക്തിയാകുന്നിതും * കൊന്നുകളവിനിവ
നെയെന്നഛ്ഛനും തന്നുടെസെവകന്മാരൊടുചൊല്ലിനാൻ * ത
ങ്ങളാലാവതല്ലാഞ്ഞവരുററമാം ചങ്ങലചുററിസ്സമുദ്രത്തിലിട്ടിതു *
പൊങ്ങുതടിപൊലെമെലെകിടന്നിതു മുങ്ങീലവെള്ളത്തിലെന്തൊരു
വിസ്മയം * കൃത്യയാലുംദിഗ്ഗജങ്ങളാലുംബാഹു ശാസ്ത്രങ്ങളാലുമഹി
വരന്മാരാലും* മായകളാലുംഹുതവഹന്തന്നാലും വായുവിനാലുംവി
ഷത്താലുമാൎക്കുമെ *കൊല്ലായതില്ലെന്നെയൊന്നുകൊണ്ടുമവ ൎക്കില്ലൊ
രുപീഡയുമൊന്നിനാലുംബലാൽ * എല്ലാംമഹാവിഷ്ണുമായാബലമി
തെന്നുള്ളിലുറപ്പിച്ചിരുന്നുകൊണ്ടെനഹം * അങ്ങിനെകാലവുമൊ
ട്ടുചെന്നൊരുനാ ളഞ്ഞുതൻമുമ്പിൽവിളിപ്പിച്ചിതെന്നെയും * പ്രാ
സാദമൂൎദ്ധ്നിമഹാസുരവീരരാ ലാസെവ്യമാനനായ്സിംഹാസനൊപ
രി * ദൎപ്പംകലൎന്നമരുവുംജനകനെ സുപ്രീതനായ്ച്ചെന്നുകൈതൊ
ഴുതെനഹം * തന്നുടെമുമ്പിൽവിനീതനായ്നിന്നീടു മെന്നെയും
ക്രുദ്ധിച്ചുനൊക്കിയുരചെയ്താൻ * തന്നുടെഭൃത്യജനത്തൊടുസത്വര
മെന്നെവധിപ്പാനുപായമൊൎത്തന്നെരം * നാഗപാശംകൊണ്ടിവ
നെബന്ധിച്ചുതി വെഗെനതാഴത്തുതള്ളിവിട്ടീടുവിൻ * എന്നതുകെ
ട്ടതുചെയ്തൊരവർകളു മുന്നതിയുണ്ടതൊരായിരംയൊജനാ * തന്നു
ടെമെൽനിന്നുതാഴത്തുവീഴുവാൻ ഖിന്നനായ്താഴുന്നനെരംവിധിവശാ
ൽ * ധന്യാംഗിയായൊരുനാരീമണിവന്നു തന്നുടെകൈകളിലങ്ങെററു

കൊണ്ടീടിനാൾ * നാഭീമണിയുമെന്നെസ്സമ്രുതാലെ കാരുണ്യമൊടു
മിറക്കിനാൾമെല്ലവെ * ഭക്ത്യാതൊഴുതുചൊദിച്ചെനവളൊടു ഭദ്രെ
ജനനിഭവതിയാരെന്നതെ * ദുഃഖംകളഞ്ഞുമരണമൊഴിച്ചതും ത്വ
ൽകൃപാവൈഭവമെന്നൊ പറയാവു * ഇങ്ങിനെചൊദിച്ചനെരമെ
ന്നൊടുടൻ മംഗലയാകിയദെവിയുഞ്ചൊല്ലിനാൾ * വിശ്വംഭരയാ
യദെവിഞാനാകുന്നു നിശ്ശെഷജന്തുക്കൾമാതാവുഞാനല്ലൊ * നാരാ
യണഭക്തനെത്രയുംനീയതു നെരെധരിച്ചിരിക്കുന്നിതുഞാനെടൊ *
എന്നതുകൊണ്ടുഞാൻനിന്നെരക്ഷിച്ചതും നന്നാസ്സുഖമ്മെലിരുന്ന
തുനിന്നുയം * വെണ്ടുംവരത്തെവരിച്ചുകൊൾകെന്നൊടു വെണ്ടാവി
ഷാദവുമൊന്നിനുംമാനസെ * എന്നതുകെട്ടുഞാൻചൊല്ലിയെന
ന്നൊരമെന്നെമറന്നാപൊകാതെകരുണയാ * ഞാനൊരുകാലംനിന
ക്കുന്നൊരത്തു കാണാസ്സുതെണെമിറിക്കഭവതിയെ * നിന്തിരുചിക്കു
ന്നന്നൊരമതിദ്രുതം ഞാനവിടെക്കവന്നീടുവൻനിന്നുയം * എന്നരു
ൾചെയ്തുമറഞ്ഞുധരണിയും പിന്നെഞാൻനാരായണനെയുംധ്യാനി
ച്ചു * ചെന്നുഗ്രരുപുരന്തന്നിൽവാണീടിനെ നന്നിവിശെഷങ്ങൾചൊ
ല്ലുവനിനിയും— അദ്ധ്യായമിപ്പൊളിരുപത്തുനാലുഞാ നന്ത്യാ
ദരെണചൊല്ലീടിനെനിങ്ങിനെ *

—ംഃംഃ—

## ഇരുപത്തഞ്ചാം അദ്ധ്യായം.

പിന്നെയുംപ്രഹ്ലാദനാകുമഹാബലി തന്നൊടുസാദരംചൊ
ല്ലിത്തുടങ്ങിനാൻ * മല്ലിതാവൊടുകാലംഭുവനത്രയം മല്പുംകലന്ന
പീഡിപ്പിച്ചിതെററവും * ത്രൈലൊക്യരക്ഷകനായമഹാവിഷ്ണു പാ
ലിപ്പതിനായെന്നെയുംഭുവനത്തെയും * സ്തംഭത്തിനുള്ളിൽനിന്നാശു
പ്പുറപ്പെട്ടു അംഭൊജനെത്രൻനരസിംഹവെഷമായ് * താതനെ
ക്കൊന്നുഭുവനരക്ഷാൎത്ഥമായ് ദൈതെയനായകനായഭിഷെകവും *
ചെയ്തിതിനിക്കബന്ധുക്കളുമായുമ നാഥനുമന്നുതുടങ്ങിഞാനെത്ര
യും * രാജസമ്പത്തിയുംപുണ്ടുസുരെന്ദ്രൌഘ പൂജിതനായ്വരുവീടും
ദശാന്തരെ * ഉല്പന്നപുണ്യമദാന്ധനായെററവും ദപ്പുംകലന്നുടൻ
വിഷ്ണുമായാബലാൽ * വിസ്മൃതമായിതുവിഷ്ണുപാദാബ്ജവും മത്സ്വാ
മിതൻപാദഭക്തിയുംനഷ്ടമായ് * സ്വാഭാവികമാമസുരഭാവംബലാ
ൽ പ്രാപിച്ചിതെന്നുള്ളിലെന്തൊരുവിസ്മയം * എന്നെസ്സമാശ്ര
യിച്ചൊരസുരന്മാരു മുന്നതന്മാരായിവൎദ്ധിച്ചിതെററവും * ദെവാ
സുരംപുനരക്കാലമെത്രയും ഘൊരമായുണ്ടായ്ച്ചമഞ്ഞിതുയുദ്ധവും *
ദ്ധിനന്ദനാതൻവിരൊചനനാത്മകൻ വിഷ്ണുവൎക്കൊന്നൊടുതൊ

റ്റിതുസംഗരെ * ഞാനതുകെട്ടുയുദ്ധാംകണംപ്രാപിച്ചു വാനവർ
കോനെയുംവെന്നുജിതശ്രമം * സ്വൎഗ്ഗമുപെക്ഷിച്ചുപെടിച്ചമരരും
പുക്കിതഞ്ഞൊരൊദിഗന്തരംസംഭ്രമാൽ * ദെവകളുംചെന്നുനാരാ
യണപദം സെവിച്ചുണൎത്തിച്ചിതുണ്ടായസങ്കടം * ചക്രായുധനും
വിബുധരക്ഷാൎത്ഥമായ് വിക്രമത്തൊടുവന്നെന്നൊടെതൃത്തിതു * യു
ദ്ധെതളൎന്നുചമഞ്ഞൊരുഞാനുമെൻ ചിത്തെവിചാരിച്ചുകണ്ടെനു
പായവും * വൈനതെയൊപരിശാൎങ്ഗചക്രായുധ പാണിയായുള്ള
നാവൃതാത്മഞാനെങ്കിലൊ * കെശവനെജ്ജയിക്കാവിതുനിൎണ്ണ
യം നാശംവരാതൊരുയൊഗബലെനഞാൻ * ധ്യാനമുറച്ചുസമാ
ധിയെപ്രാപിച്ചു മാനസെബാഹ്യാന്തരഭ്രമഹീനനായ് * നാരായ
ണസ്വാമിതന്നൊടഭെദമായ് സാരൂപ്യവുംകലൎന്നൊരുദെശാന്തരെ*
യുദ്ധംഭയങ്കരമായ്വന്നിതെത്രയും ബദ്ധകൊപത്തൊടടുത്തിതുനാഥ
നും * അസ്ത്രതപൊബലവീൎയ്യാദികൾകൊണ്ടു വിസ്മയപ്പെട്ടുജഗ
ത്ത്രയവാസികൾ * എന്നുള്ളിലപ്പൊൾവളൎന്നൊരഹമ്മതി പന്ന
ഗാധീശപന്നുംപറയാവതൊ * നാരായണനൊടൊരുഭെദമെന്നി
യെ പൊരുതുടങ്ങിയനെരംക്രമെണഞാൻ * ശക്തിക്ഷയംപൂണ്ടു
പാരിൽവീണീടിനെൻ ചിത്രമല്ലൊമഹാവിഷ്ണുമായാബലം * എ
ന്നെയുംയുദ്ധെജയിച്ചുനാരായണൻ തന്നുടെലൊകംപ്രവെശിച്ചരു
ളിനാൻ * ദെഹത്തിനുണ്ടായപീഡപൊറായ്കയാൽ മൊഹിച്ചു
ഞാനുംകിടന്നിതുഭൂമിയിൽ * പിന്നെയുണൎന്നുനിരൂപിച്ചിതുള്ളിൽ
ഞാൻ ഖിന്നനായ്വന്നതിനെന്തൊരുകാരണം * ദുൎല്ലഭയാകിയനാ
രായണഭക്തി കല്യാണദായിനികൈവെടിഞ്ഞീടിനാൻ * രാജ്യ
ലൊഭംകൊണ്ടതിസ്തബ്ധനായഞാ നൈശ്വൎയ്യമത്തനായ്വന്നുപൊ
യെൻബലാൽ * ക്രുദ്ധനായ്വന്നിതെന്നെക്കുറിച്ചെത്രയും ഭക്തപ
രായണൻപത്മാലയാവരൻ * എന്തുചെയ്യാവിതെവിടെക്കുപൊ
കാവി തെന്തൊന്നുചെയ്താൽശുഭംവരുദൈവമെ * മൂഢനായെ
ന്നുള്ളിൽവന്നുമമത്വവു മൂഢമായ്വന്നിതുബാഹ്യവസ്തുക്കളിൽ * നാ
രായണാംഘ്രിസരൊജമുപെക്ഷിച്ചു സാരമായുള്ളൊരുരാജ്യലൊഭ
ത്തിനാൽ * വിജ്ഞാനവുംമമവിസ്മൃതമായ്വന്നി തജ്ഞാനവുംപൊ
ന്നുവൎദ്ധിച്ചിതുബലാൽ* വിഷ്ണുമായാദെവിയെജ്ജയിക്കാവത ല്ലു
ഷ്ണാംശുപാവകബ്രഹ്മമുഖ്യന്മാൎക്കും * ചൊല്ലുവാനാരുള്ളതദ്യഹിതാ
ഹിതം കല്യാണദെവതാവല്ലഭൻകെശവൻ * സന്തുഷ്ടനാവതിനെ
ന്തുനല്ലുമ്മദി യാന്ധതമെന്തൊന്നുകൊണ്ടുപൊവ്വൂഭൃശം * ഇത്തരം
ചിന്തിച്ചുപൂൎവ്വവൃത്താന്തങ്ങ ളുൾത്താരിലൊൎത്തൻധരാദെവിത
ന്നെയും * ഭൂമിയുംദിവ്യരൂപംപൂണ്ടുമുമ്പിൽവ ന്നാമൊദപൂൎവ്വമെ
ന്നൊടുചൊല്ലീടിനാൾ * ഞാനെന്തുവെണ്ടുവതെന്നുചൊല്ലീടുക
൮ *

മാനസതാപംകളഞ്ഞാലുമാശ്രുനീ * എന്നതുകെട്ടുധരാദെവിയൊ
ടുഞാ നെന്നുടെചെഷ്ടിതംചൊന്നെനഖിലവും * എന്തൊന്നിനാ
ലിനിക്കെശവൻമാംപ്രതി സന്തുഷ്ടനായ്വരുംകാരുണ്യപൂൎവ്വകം * എ
ന്നതുകെട്ടുധരാദെവിയുംകനി ഞ്ഞെന്നൊടുപദെശമായരുൾചെയ്തി
തു * മുന്നംമുകുന്ദനതുപറയാമെടൊ നിന്നൊടുനീവിഷ്ണുഭക്തനെ
ല്ലൊപുരാ * ചിത്തഭ്രമംനിനക്കുണ്ടായതിക്കാല മുത്തമപൂരുഷൻമാ
യാബലവശാൽ * ഓൎക്കനീവിഷ്ണുമായാദെവിയെബലാ ലാക്കമതിക്ര
മിക്കാവതുമല്ലകെൾ * ഭദ്രദീപാഖ്യമഹാവ്രതമെത്രയു മുത്തമംവി
ഷ്ണുപ്രസാദകരമെടൊ * എന്തൊന്നഭീഷ്ടമെന്നാലതുസാധിക്കു മ
ന്തരമില്ലനാരായണസ്വാമിയും * സംപ്രീതനായ്വരുംപിന്നെയൊടു
കൂടത്രു സംപ്രാപ്യമായ്വരുംമൊക്ഷവുംനിൎണ്ണയം * ഭക്തിയൊടെയ
നുഷ്ഠിക്കനീവെണ്ടതു ഭദ്രദീപപ്രതിഷ്ഠാവ്രതംവൈകാതെ * ഞാനി
തുകൊണ്ടുസാധിച്ചെനഭിമതം ദീനതയുംതീൎന്നുനിത്യസന്തുഷ്ടയായ് *
എന്നിതുഭൂമിദെവീനിയൊഗിച്ചിതും നിന്നൊടുമിന്നുപറഞ്ഞുതന്നെ
നഹം * ഇത്ഥംമഹാബലിയൊടുചൊല്ലീടിനാൻ ഭക്തനാംപ്ര
ഹ്ലാദനത്യാദരാനന്ദിതം— അദ്ധ്യായവുമിരുപത്തഞ്ചുചൊല്ലിയെന
ന്നുത്തമമിതുശെഷവുംചൊല്ലുവൻ *

---

## ഇരുപത്താറാം അദ്ധ്യായം.

നാരായണനരുൾചെയ്തിതുസാദരം നാരദനൊടുകഥാമൃതംപി
ന്നെയും * സാരനാംപ്രഹ്ലാദനാലനുജ്ഞാതനാം വൈരൊചനി
യുംപിതാമഹന്തൻപദം * വന്ദിച്ചതിപ്രീതനായ്ച്ചെന്നുതന്നുടെ മ
ന്ദിരംപുക്കുവസിച്ചൊരനന്തരം * ഭക്തിയുമെങ്കൽവൎദ്ധിച്ചുദിനംപ്ര
തി ഭദ്രദീപപ്രതിഷ്ഠാമനുഷ്ഠിച്ചിതു * പൂജാവിധാനെനരണ്ടയനാ
ത്തിലു മാജീവനാന്തംപ്രതിജ്ഞയാശ്രദ്ധനായ് * എന്നെയുംപ്രീതി
വരുത്തിനാനെററവും തന്നുടെഭൃത്യജനത്തൊടുകൂടവെ * അന്നുതു
ടങ്ങിസുദൎശനവുംമമ കൊന്നിലസുരരെമത്ഭക്തരാകയാൽ * വൎദ്ധി
ച്ചിതെററമസുരപ്രവരരും സിദ്ധനായ്വന്നുമഹാബലിവീരനും * കാ
മപ്രദനാംമമപ്രസാദത്തിനാൽ ശ്രീമതാമഗ്രെസരനായ്മഹാബലി *
സൎവ്വൊത്തമനായ്ചമഞ്ഞിതെന്നിങ്ങിനെ സൎവ്വെശ്വരനരുൾചെയ്തിതു
സാദരം * ഭദ്രദീപപ്രതിഷ്ഠാവിധാനംകൊണ്ടു സിദ്ധിച്ചിതൈശ്വ
ൎയ്യവുംബലിക്കീദൃശം * നാരായണനരുൾചെയ്തതുകെട്ടൊരു നാരദ
ൻവന്ദിച്ചുചൊദിച്ചിതാദരാൽ * തൽപ്രസാദങ്ങൾവസിഷ്ഠൻസ
ഗരനൊ ടപ്പൊളതിവതെളിഞ്ഞരുൾചെയ്തിതു * നാരായണസ്വാ

മിപാരംപ്രസാദിച്ചു നാരദനൊടരുൾചെയ്തിതുപിന്നെയും * മന്ത്ര
തന്ത്രങ്ങളൊടുംതൽക്രിയാക്രമ മന്തരംകൂടാതിവണ്ണമരുൾചെയ്തു *
മൽപ്രസാദത്താലനാഗതമായതു മുൽപ്പാടതീതവുംവൎത്തമാനാ
നപിതം * എല്ലാമറിയാംഭവാനുസൎവ്വജ്ഞതപ മല്ലൊമയാദത്തമാ
യതുകെവലം * സൎവ്വലൊകെഷുസംഭാവിതനായവാൻ സൎവ്വദാസ
ഞ്ചരിച്ചാലുംയഥാസുഖം * എന്നതുകെട്ടൊരുനാരദൻപിന്നെയും
വന്ദിച്ചപെക്ഷിച്ചിതെകംമഹാവരം * നാരായണമമശ്രൊത്രെന്ദ്രി
യംകൊണ്ടു നാരായണനെറരിതനാമമനാരതം * കെൾക്കായ്വരെ
ണംസമസ്തഭാവെഷുമെ ശ്ലാഘ്യമതെല്ലാമമാഭീഷ്ടമായതും * എന്ന
തുകെട്ടുഭഗവാൻപ്രസാദിച്ചു മന്ദസ്മിതംപൂണ്ടരുൾചെയ്തിതുത്തരം *
എങ്കിലിവീണാമധുരസ്വരാന്വിതാ നിൻകയ്യിലാമ്മാറുനൽകുന്നതു
ണ്ടുഞാൻ * നാരായണെതിമന്നാമവിരചിതം ചാരുഗാനംചെയ്തി
രിക്കുന്നതന്ത്രിതം * സപ്തതന്ത്രീയുതംലൊകമനൊഹരം സപ്ത
സ്വരാന്വിതംഹസ്തസ്ഥിതാപിതെ നിന്നാലനാഹതയെന്നാകി
ലുമിതു തന്നെസദൈവഗാനംചെയ്യുമനാഹം * എന്നുടെനാ
മംനിനക്കഭീഷ്ടംവരും വണ്ണമതിനില്ലസംശയംകെൾക്കനീ * ല
ക്ഷ്മീസഹചരിയാകിയദെവിയും തൽക്ഷണെനാരദൻകയ്യിൽനൽ
കിടിനാൾ * സപ്രണാമംവീണയുംവാങ്ങിനാരദൻ തൽപ്രസാദ
ത്താലനുജ്ഞയുംകയ്ക്കൊണ്ടു * ലൊകാന്തരെഷുനടന്നവനുംസദാ
ഭാഗവതന്മാൎക്കനുഗ്രഹവുംചെയ്തു * ഭാരതഖണ്ഡനരെന്ദ്രപുരങ്ങ
ളിൽ നാരായണെതിഗാനഞ്ചെയ്തുസന്തതം * തത്രതത്രൈവസം
പൂജിതനായതി ചിത്രയാംദക്ഷിണദിക്കിൽനടക്കുമ്പൊൾ * നൎമ്മ
ദാതീരെവിശുദ്ധദെശെമുദാ നിൎമ്മലയാകിയമാഹിഷ്മതിപുരി *
ഹൈഹയവംശജാതാനാംമഹീഭൃതാം മൊഹനമാകിയരാജധാനീം
ശുഭാം * തത്രകൃതവീൎയ്യപുത്രനാമൎജ്ജുന നെത്രയുമുത്തമൻത്രൈ
ലൊക്യവിശ്രുതൻ * പാൎത്ഥിവന്മാരാലുപാസ്യനായ്വാണീടു മാസ്ഥാ
നമണ്ഡപെചെന്നിതുനാരദൻ * ക്ഷിപ്രമഭ്യുത്ഥാനവുഞ്ചെയ്തുഭൂപ
നും സുപ്രീതനായ്നമസ്കൃത്യസസംഭ്രമം * നിൎമ്മലരത്നസുവൎണ്ണസിം
ഹാസന ത്തിന്മെലിരുത്തിബഹുമാനസംയുതം * അൎഘ്യപാദ്യാദി
കളെക്കൊണ്ടുപൂജിച്ചു സല്ക്കരിച്ചുപരിചാരകന്മാരൊടും * വന്ദിച്ചു
നില്ക്കുംനൃപനൊടുനാരദൻ നന്ദിച്ചിരുന്നാലുമെന്നരുൾചെയ്തിതു *
മന്നവരൊടുംവിനയെനഭൂപനു മുന്നതമായസിംഹാസനെമെവി
നാൻ * താപസെന്ദ്രൻകുശലപ്രശ്നവുംചെയ്തു ഭൂപതിശ്രെഷ്ഠനും
വന്ദിച്ചുചൊല്ലിനാൻ * നന്നായിതെത്രയുമിന്നെഴുന്നെള്ളിയ തെ
ന്നുടെഭാഗ്യംനമസ്തെനമൊനമഃ * ശുദ്ധമായ്വന്നിതുമന്ദിരമ്മാമക മ
ദ്ഭവൽപ്പാദപാംസുക്കളെൽക്കയാൽ * നഷ്ടമായ്വന്നിതുപാപ[illegible]

വല്പദം ദൃഷ്ടികൊണ്ടിങ്ങിനെകാണായകാരണം * പുണ്യൌഘവ
ൎദ്ധനംദിവ്യജനങ്ങളെ കണ്ണിലാമ്മാറുകണ്ടെത്തുന്നതുംഎന്നാം *
വനുഗൃഹസ്ഥാശ്രമഫലപ്രാപ്തിയു മിന്നുകൃതകൃത്യനായെനഹംചി
രാൽ * ജന്മസാഫല്യവുംവന്നുകൂടീമമ ബ്രഹ്മജ്ഞഭാഗവതൊത്തമ
ശ്രീനിധെ * പുണ്യമില്ലാതജനങ്ങൾക്കുടെഗൃഹ ന്തന്നിലെങ്ങുമെഴു
ന്നെള്ളുകയില്ലഹൊ * നിൎണ്ണയംദിവ്യജനങ്ങളുതുകൊണ്ടു ധന്യ
നെന്നൊന്നെഞാനിന്നുമന്യെമുനെ * കണ്ടതുകൊണ്ടുചൊദിക്കയ
ല്ലെഷഞാ നുണ്ടൊന്നറികയീലാഗ്രഹംമാനസെ * മൎത്ത്യനായാലി
ഹലൊകസൌഖ്യങ്ങളും മുക്തിയുമൊന്നുകൊണ്ടെലഭിച്ചീടുവാൻ *
തക്കൊരുകൎമ്മമെന്തുള്ളതെന്നെന്നൊടു ദുഃഖശാന്തിക്കരുൾചെയ്യുത
രെണമെ * മുഖ്യധൎമ്മശ്രവണത്തിങ്കൽവാഞ്ഛയു മുൾക്കരുണ്ണിങ്ക
ൽവൎദ്ധിക്കുന്നിതെററവും * ദെവാസുരനരെന്ദ്രന്മാരിലെത്രയും പാ
വനന്മാരാംമഹാത്മാക്കളായവർ * പുണ്യചരിതങ്ങൾധൎമ്മാൎത്ഥ
യുക്തങ്ങൾ വൎണ്ണിച്ചരുൾചെയ്കയുംവെണമാദരാൽ * സല്കഥാമൃ
തജലധിയെല്ലാംഭവാൻ മല്കല്മഷങ്ങൾപൊവാനായ്മൊഴുതെ *
ഏവംനൃപെന്ദ്രനപെക്ഷിച്ചനെരത്തു ദെവമുനീന്ദ്രനരുൾചെയ്തിതു
ത്തരം * പൂൎവ്വവൃത്താന്തംയഥാവൽക്രമെണഭൂ ദെവഭക്തൊത്ത
മഭൂപതെകെൾക്കനീ * എന്നാൽശ്രുതമായതുംദൃഷ്ടമായതും നി
ന്നൊടുചൊല്ലാമതെയല്ലകെൾക്കനീ * എന്നാലനുഷ്ഠിതമായതുമെ
ത്രയും കൎണ്ണാമൃതംചെവിതന്നുകെട്ടീടെടൊ * ശ്വെതമണിമയ
ദ്വീപംപ്രവിശ്യഞാൻ മാധവനെത്തത്രകണ്ടുകൊണ്ടെനെടൊ *
എന്നൊടനെകംകഥകളരുൾചെയ്തി തെന്നതിലൊന്നെത്രയുംമ
നൊമൊഹനം * ഭദ്രദീപപ്രതിഷ്ഠാവ്രതമെത്രയു മുത്തമമെന്നൊ
ഴിഞ്ഞുചൊല്ലാവതും * ഇത്ഥംമുനീന്ദ്രൊക്തികെട്ടുകൃതവീൎയ്യ
പുത്രനാമൎജ്ജുനൻചൊദിച്ചരുളിനാൻ * ഭദ്രദീപപ്രതിഷ്ഠാഖ്യംമ
ഹാവ്രതം ഭദ്രപ്രദമരുൾചെയ്കവെണംഭവാൻ * നാരായണനരു
ൾചെയ്തുകെട്ടീടുവാ നാരുള്ളതുനിന്തിരുവടിയെന്നിയെ * കാരു
ണ്യമെന്നിലുണ്ടെങ്കിലതെന്നൊടു നെരെയരുൾചെയ്കവെണംദയാ
നിധെ * ലൊകങ്ങളിൽഭവാൻസഞ്ചരിയായ്കിലൊ ലൊകരെല്ലാം
നരകത്തിൽവീണിടുവൊർ * നിത്യംപരൊപകാരൈകനിരതനാ
യ് ചിത്തെകൃപയൊടുമാരുള്ളിതിങ്ങിനെ * നാരായണപ്രസാദപ്ര
ദമാംവ്രതം നാരായണാനനാംഭൊജച്യുതംഭവാൻ * ഇപ്പൊഴിനി
ക്കുപദെശിക്കയുംവെണ മുല്പലസംഭവപുത്രതപൊനിധെ * മുന്ന
മിതാരനുഷ്ഠിച്ചിതുഭൂതലെ ധന്യദെശമിതിനെതെന്നതുംതഥാ *
കാലമെതെന്നുമതിന്റെവിധികളും മൂലമന്ത്രങ്ങളുംദ്രവ്യങ്ങളുംതത്ര *
കീദൃശംദെശികനാകുന്നതെന്നതും കീദൃശനായതധികാരിയെന്ന

ത്തും * എല്ലാമരുൾചെയ്തുകെൾക്കയിലാഗ്രഹം തുല്യമതെമമപാ
രംതപൊനിധെ * ക്ഷെത്രങ്ങൾപുണ്യനദികൾവനങ്ങളും തി
ത്ഥങ്ങളെന്നിവശുദ്ധികരങ്ങൾപൊൽ * സാധുക്കളെകാണ്കെമാത്ര
മെകാരണം ചെതൊവിശുദ്ധിവരുവാൻമനീഷിണാം * ആകയാ
ൽതപദ്ദശ്നംകൊണ്ടിനിക്കിഹ ഭൊഗമൊക്ഷങ്ങൾ സിദ്ധിക്കാസ്സു
രെണമെ— അദ്ധ്യായവുമിരുപത്താറുചൊല്ലിയെ നത്യുത്തമിത്തു
ശെഷവുംചൊല്ലുവൻ *



## ഇരുപത്തെഴാം അദ്ധ്യായം.

ഭദ്രദീപപ്രതിഷ്ഠാഖ്യമഹാവ്രതം ഭുക്തിമുക്തിപ്രദംപാപൊ
പശാന്തിദം * കാത്തവീയ്യാജ്ജുനൻതന്നൊടുനാരദൻ പ്രീത്യാമ
ധുരമാമ്മാറുചൊല്ലീടിനാൻ * ഉവ്വീശനാമിളൻമുന്നമുണ്ടായിത്തു
സവ്വരാജാക്കൾക്കമാദ്യനായ്ഭൂപതെ * വൈവസ്വതന്മനുതന്നുടെ
പുത്രനായ് സവ്വജ്ഞനായ്പ്രദിഷ്ഠാനെപുരെപുരാ * സൊമസൂ
യ്യാന്വയത്തിങ്കലുണ്ടായ്വന്ന ഭൂമിപന്മാൎക്കാദിഭൂതനായ്ഭൂതലെ *
സുദ്യുമ്നനെന്നൊരുനാമവുമുണ്ടായി തെത്രയുംഖ്യാതികലന്നരണ്ടാമ
ത്തും * തന്നുടെരാജ്യംതനിക്കലഭിയാഞ്ഞു പിന്നെസപവീയ്യബലാദി
ഗുണങ്ങളാൽ * ധന്യനായ്വന്നിതെന്നെപറയാവിത്തു മെന്നതുകെ
ട്ടാശ്ശുചൊദിച്ചിതജ്ജുനൻ * രണ്ടാമതെങ്ങിനെസുദ്യുമ്നനെന്നപെരു
ണ്ടായ്ചുമഞ്ഞിതിളനമഹാമുനെ * പൂജ്യനായൊരിളനെന്തുമൂ
ലനിജ രാജ്യമലബ്ധമായാനംതപൊനിധെ * ഭാനുസൊമാ
ന്വയംരണ്ടിനുമെങ്ങിനെ താനെകനാദ്യനായ്വന്നുമഹാമുനെ *
കാത്തവീയ്യാജ്ജുനനിങ്ങിനെചൊദിച്ച താൻഥയാകെട്ടുശ്രീനാര
ദൻചൊല്ലിനാൻ * ആദിത്യപുത്രനായ്ശ്രാദ്ധദെവന്മനു മെ
ദിനീന്ദ്രാദ്യനായുണ്ടായിതാദിയിൽ * പുത്രരില്ലാഞ്ഞുഖെദിച്ചു
വൈവസ്വതൻ ചിത്തെനിരൂപിച്ചുപുത്രാഭികാംക്ഷയാ * മി
ത്രവരുണദെവന്മാരെമാനസെ ഭക്തിയൊടുദ്ദിശ്യചെയ്താനൊരി
ഷ്ടിയും * കമ്മംയഥൊക്തമല്ലാഞ്ഞതുകാരണം രമ്യാംഗിയാ
യൊരുകന്യകയുന്തദാ * ജാതയായ്വന്നാളിളയെന്നുനാമമായ്
ചെതൊവിഷാദംകലൎന്നമനുവിനും * താതനുമപ്പൊളസന്തുഷ്ട
നായ്ക്കണ്ടു ഖെദംകലൎന്നൊരുകന്യകയുന്തദാ * ചെന്നുമിത്രാവ
രുണന്മാരെവന്ദിച്ചു നിന്നതുകണ്ടുചൊദിച്ചാരവർകളും * എന്തൊ
ന്നപെക്ഷിച്ചുവന്നതുചൊൽകനിൻ ചിന്തിതംഞങ്ങൾതരുന്നുണ്ടു
നിണ്ണയം * എന്നതുകെട്ടൊരുകന്യകാചൊല്ലിനാൾ എന്നുടെ

താതനഭീഷ്ടംതനിക്കൊരു * നന്ദനനുണ്ടാകവെണമെന്നല്ലയൊ
വൃന്ദാരകാധിപന്മാരെവിചാൎയ്യതാം * തന്നീടവെണമിനിക്കപും
സ്ത്വംനിങ്ങൾ വന്നീടുമെന്നാൽമനൊരഥംതാതനും * എങ്കിൽ
പുരുഷനായ്ത്തന്നെവധികനീ സംകടംവെണ്ടാനിനക്കുംജനകനും *
ഋത്വിക്കുകളൊടുവൈവസ്വതൻപുന രെത്രയുംപാരംപൌരുഷം
പറഞ്ഞിതു * പുത്രകാമെഷ്ടിഞാൻചെയ്തൊരുകാരണം പുത്രി
യുണ്ടായതുമെത്രയുമത്ഭുതം * ഇങ്ങിനെകൎമ്മഫലംവരുത്തിടുവാ
ൻ നിങ്ങൾക്കൊഴിഞ്ഞുമറ്റാൎക്കുമരുതഹൊ * ഋത്വിക്കുകളതുകെട്ടു
ടനന്യൊന്യ മൊത്തുനിരൂപിച്ചുകല്പിച്ചിതന്ത്രിതം * സൎവ്വയജ്ഞെ
ശപരനായമുകുന്ദനെ സൎവ്വാത്മനായജിച്ചീടിനാനാദരാൽ * വെ
ദമന്ത്രങ്ങൾകൊണ്ടുംവൈഷ്ണവസ്തൊത്ര ഭെദങ്ങൾകൊണ്ടുമെറെസ്തു
തിച്ചീടിനാർ * ഋത്വിക്കുകളുമിളാംപുസ്ത്വമൎത്ഥിച്ചു തത്വാത്മമൂ
ൎത്തിയെസ്സെവിച്ചനന്തരം * യജ്ഞസ്വരൂപനാംനാരായണൻപ
രൻ യജ്ഞാവസാനസമയെപ്രസന്നനായ് * വാഞ്ഛിതമായവ
രവുംകൊടുത്തിതു പാഞ്ചജന്യധ്വനിപൂൎവ്വകംമാധവൻ * സ്ത്രീ
ഭാവവുമകലെക്കളഞ്ഞെത്രയും ശൊഭതെടീടുംപുരുഷനായാനിളൻ *
സൎവ്വരൂപവരലക്ഷണസംയുത നുൎവ്വീതലംപരിപാലിച്ചുമെവിനാ
ൻ * സജ്ജനവല്ലഭൻപ്രാജ്ഞൻജിതെന്ദ്രിയൻ ലജ്ജാസമന്വി
തൻബ്രാഹ്മണ്യസത്തമൻ * സത്യസന്ധൻവദാന്യൻധൃതിമാൻ
മഹാ സത്വപരാക്രമൻവിദ്വജ്ജനപ്രിയൻ * സൎവ്വജ്ഞനാമിള
നായതനയനു ദൈവജ്ഞചൊദിതൻതാപസന്മാരുമായ് *
വൈവസ്വതനഭിഷെകവുംചെയ്തിതു സൎവ്വംസഹാവരശ്രെഷ്ഠ
നായ്സാദരം * പിന്നെക്കരന്ധമനായനൃപതിതൻ കന്യകാത
ന്നെവിവാഹവുംചെയ്തിതു * നിത്യംഗൃഹസ്ഥാശ്രമത്തെയുംരക്ഷി
ച്ചു ഭൃത്യമിത്രാമാത്യവൎഗ്ഗസംയുക്തനായ് * കൃത്യങ്ങളായുള്ളകൎമ്മ
ങ്ങളുംചെയ്തു സത്യവ്രതനായ്സുഖിച്ചുവാണാൻചിരം * ഇത്ഥംക
ഴിഞ്ഞിതനെകകാലംതത്ര പുത്രരുമുത്ഭവിച്ചീലതുകാരണം * ചി
ത്തെപരിതാപമുൾക്കൊണ്ടുകൎമ്മങ്ങൾ പുത്രൊത്ഭവത്തിനായ്ച്ചെ
യ്തുനാനാവിധം * ദാനതപൊനിയമവ്രതാദ്യങ്ങളു മൂന്നാംവരാതെ
കഴിച്ചാനനുദിനം * ഒന്നിനാലുംഫലംവന്നീലതുകൊണ്ടു പിന്നെ
യുമുള്ളിൽവിചാരന്തുടങ്ങിനാൻ * ഇല്ലപരലൊകസൌഖ്യമപുത്ര
നെ ന്നെല്ലൊശ്രുതികളുംചൊല്ലുന്നിതാകയാൽ * സന്തതിവിച്ഛെ
ദമൂലംപിതൃക്കളു മന്ധതമസിപതിക്കുമെല്ലൊദൃഢം * പുത്രനാമ
ത്രമൃജ്ഞാത്രാണകാരണം പുത്രശബ്ദംവിധാതാവിന്നെന്നുനിൎണ്ണയം *
ഇത്തരമൊൎത്തിളൻരാജ്യഭാരത്തെയും ഭൃത്യജനെഷുവിന്യസ്യതപ
സ്സിനായ് * കാനനംപ്രാപിച്ചുനാരായണപദെ മാനസംനിശ്ചല

മായുറപ്പിച്ചുലം * മൂലഫലജലമാരുതാഹാരനാ സ്ഥാലസ്വരൂപനെ
ധ്യാനിച്ചുസന്തതം * കാലമൊരായിരത്താണ്ടുകഴിഞ്ഞിതു കാളു
മെഘപ്രഭനായമുകുന്ദനും * പ്രത്യക്ഷനായതുകണ്ടുഭൂപാലനും ഭ
ക്ത്യാനമസ്കരിച്ചീടിനാനന്തികെ * വൈനതെയസ്ഥനാംനാഥ
നെകാൺകയാ ലാനന്ദമുൾക്കൊണ്ടുബാഷ്പപൂൎണ്ണാക്ഷനായ് * നാ
രായണനെസ്തുതിച്ചുതുടങ്ങിനാൻ കാരുണ്യമൂൎത്തെനമസ്തെനമൊന
മഃ * മൂൎത്തിത്രിതയഭൃതായമുകുന്ദായ മാൎത്താണ്ഡകൊടിസമാ
ഭായതെനമഃ * സാത്വികരൂപായരക്ഷാപരാത്മനെ ശാന്ത്യൈസമ
സ്തലൊകെശായതെനമഃ * രാജസഭാവായസൃഷ്ടികൎത്രെനമൊ
രാജീവവാസാത്മനെതെനമൊനമഃ * വിശ്വപ്രളയകാലെതാമസാ
ത്മനെ വിശ്വരൂപായരുദ്രായനമൊനമഃ * നിൎഗ്ഗുണായാനന്ദരൂ
പായതെനമൊ നിഷ്കളായാവ്യക്തമൂൎത്തെനമൊനമഃ * ഇത്തരം
ചൊല്ലിസ്തുതിച്ചനൃപനൊടു ഭക്തപ്രിയനുംതെളിഞ്ഞരുളിച്ചെയ്താ
ൻ * വെണ്ടുംവരത്തെവരിച്ചുകൊൾകെന്നൊടു വെണ്ടാമനസിവി
ഷാദമൊരിക്കലും * പുത്രനുണ്ടാകണമെങ്കിലിനിക്കെന്നു പൃത്ഥ്വീ
പതിയുമപെക്ഷിച്ചരുളിനാൻ * എന്നതുകെട്ടരുൾചെയ്തുമുകുന്ദനും
ചെന്നുനീരാജ്യമകംപുക്കസത്വരം * പ്രീതിവരുത്തുകവെണംപിതൃ
ക്കളെ സാധിക്കമെന്നാലഭിമതന്താവകം * സന്തുഷ്ടനായെനഹമ
തുകാരണം ചിന്തിതമെല്ലാംലഭിക്കുംനരപതെ * എന്നരുൾചെയ്തു
മറഞ്ഞുരമാവരൻ മന്നവൻവീണുനമസ്കരിച്ചീടിനാൻ * പിന്നെനി
ജപുരംപുക്കനരെന്ദ്രനും തന്നുടെരാജ്യവുംപാലിച്ചുമെവിനാൻ —
അദ്ധ്യായവുമിരുപത്തെഴുചൊല്ലിയെൻ ചിത്തംതെളിഞ്ഞിനിയും
കെട്ടുകൊള്ളുവിൻ *



## ഇരുപത്തെട്ടാം അദ്ധ്യായം.

ഭൂമിപാലൻനിജരാജ്യമകംപുക്ക സാമാത്യഭൃത്യപുരൊഹിത
നായ്ചിരം * ധൎമ്മെണരക്ഷിച്ചുവാഴുന്നകാലത്തു തന്മനക്കാമ്പി
ൽവിചാരംതുടങ്ങിനാൻ * ഏതൊരുജാതിപിതൃക്കൾക്കുഞാനിനി
പ്രീതിവരുത്തുതിരിഞ്ഞീലതെതുമെ * കാലദെശംദ്രവ്യഭെദങ്ങളുമി
തിൻ മൂലമന്ത്രാദിയുമൊന്നറിഞ്ഞീലല്ലൊ * ഇത്തരമൊരൊന്നുചി
ന്തിച്ചുഖെദിച്ചു ചിത്തംതളൎന്നിരുന്നീടുംദശാന്തരെ * മുമ്പിലാമ്മാറു
സനൽകുമാരൻമുനി സംപ്രാപ്തനായിതുഭാഗ്യവശാലുടൻ * കണ്ട
നെരമെതിരെറ്റൎഘ്യപാദ്യാദി കൊണ്ടുപൂജിച്ചുവന്ദിച്ചുവിനീതനാ
യ് * കാഞ്ചനവിഷ്ടരംനൽകിസ്സഭാതലെ വാഞ്ഛയാപൂജിച്ചിരുത്തിയ
ഥൊചിതം * താപസനുംകുശലപ്രശ്നപൂൎവ്വകം ഭൂപതിയൊടുചൊ

ദിച്ചരുളീടിനാൻ * അപ്രസന്നംനിൻമുഖാംബുജമെന്നിനി ക്കി
പ്പൊൾമനസിതൊന്നുന്നിതുഭൂപതെ * കാരണമെന്തതിനെന്നുനീ
യെന്നൊടു നെരെപറകിൽഞാൻതാപങ്ങൾതീക്കുവൻ * എന്ന
തുകെട്ടൊരുഭൂപതിശ്രെഷ്ഠനു മൊന്നൊഴിയാതെപറഞ്ഞാനവസ്ഥ
കൾ * വൃത്താന്തമൊക്കെധരിച്ചൊരുതാപസൻ ചിന്തെവിചാ
രിച്ചിളനൊടുചൊല്ലിനാൻ * ശ്രാദ്ധകല്പംപിതൃപ്രീതികരംപുന
രാസ്ഥയാചൊല്ലിക്കൊടുത്തുമുനിവരൻ * പിന്നെവിശ്വദെവക
ളുംപിതൃക്കളും മുന്നംവിവാദമുണ്ടായപ്രകാരവും * ബ്രഹ്മൻവിവാ
ദവുംതീൎത്തുടൻതങ്ങളിൽ സമ്മതംകൂടിപുലച്ചയുംകല്പിച്ചു * മാനു
ഷരെല്ലാംപിതൃക്രിയചെയ്കിലൊ വെണമാദൌവിശ്വദെവകൾക്കെ
ന്നതും * കല്പിച്ചുധാതാനിരത്തിച്ചമച്ചതും മുല്പാടറിയിച്ചുപിന്നെ
യുംതാപസൻ * പൈതൃകകൎമ്മത്തിനുള്ളദെശങ്ങളും മൊദംകല
ന്നറിയിച്ചുസമസ്തവും * തന്നുടെഗെഹവുംക്ഷെത്രവുംവിഷ്ണുത ന്മ
ന്ദിരവുംനദീതീരവുംഗൊഷ്ഠവും * വാരിധീതീരദെശങ്ങൾഗിരിക
ളും വാരിധിഗാമിനിയാംനദീതീരവും * സിന്ധുരത്നാകരസംഗമ
വുംനദി സിന്ധുവുന്നല്പസാളഗ്രാമസന്നിധി * പുഷ്കരവുംകുരു
ക്ഷെത്രംപ്രയാഗയും മുഖ്യമാംനൈമിശംസാളഗ്രാമാചലം * ഗൊ
കൎണ്ണവുംഗയയുംമററുമിങ്ങനെ * മുഖ്യസ്ഥലെഷുപിണ്ഡംകൊടു
ക്കുന്നവ നൊക്കെവന്നുജന്മസാഫല്യമെന്നതും * ചൊല്ലിസനൽക്കു
മാരൻനൃപനൊടുഞാൻ ചൊല്ലിയെനദ്ധ്യായവുമിരുപത്തെട്ടു—
ചൊല്ലുവൻവെണമെന്നാകിലിന്നുംകഥാ കല്യാണമുൾക്കൊണ്ടുകെ
ൾപ്പിനെല്ലാവരും *

——oo:o:oo——

## ഇരുപത്തൊമ്പതാം അദ്ധ്യായം.

കാമമമാവാസിയുംവ്യതിപാതവും പ്രാലെയഭാനുഗ്രഹണങ്ങ
ളുംതഥാ * പിന്നെവിഷുവുമയനംയുഗാദിയും മന്വാദിസംക്രാന്തി
യുംദിവസത്രയം * ചിത്രാദിയൊടമാവാസികൂടുംദിനം രൌദ്രാദി
താരത്രയെഷ്വമാവാസിയും * മററുംപിതൃക്രിയചെയ്യാൻദിവസങ്ങ
ളുററമില്ലാതൊളമുണ്ടെന്നറികനീ * പാത്രഭെദങ്ങളുംദ്രവ്യഭെദങ്ങ
ളും പാത്രമുമ്മാനുമൂട്ടീടുവാനുംതഥാ * ശ്രാദ്ധകൎമ്മത്തിൻനിഷിദ്ധ
ങ്ങളായതും ശ്രാദ്ധവിധികളുമെല്ലാമരുൾചെയ്തു * പാൎത്ഥിവനൊ
ടുസനൽക്കുമാരൻമുനി ചീൎത്തകാരുണ്യംകലൎന്നതിതുഷ്ടനായ്—അ
ദ്ധ്യായവുമിരുപത്തൊമ്പതായിതു പൃത്ഥ്വീശനൊടരുൾചെയ്തിതുപി
ന്നെയും *

——oo:o:oo——

## മുപ്പതാം അദ്ധ്യായം.

മന്ത്രതന്ത്രാദിയുംകൎത്തൃഭേദങ്ങളും പങ്ക്തിഭേദങ്ങളുംവൎണ്ണാശ്ര
മക്രമം * സ്ത്രീശൂദ്രകൎമ്മങ്ങളുംതൽഫലങ്ങളും രാശിനക്ഷത്രതിഥി
വിധാനങ്ങളും*പൈതൃകകൎമ്മവുമൊക്കെയറിയിച്ചു മേദിനീപാലന
ദുഃഖവുംതീൎത്തുടൻ * യാത്രയുംചൊല്ലിമറഞ്ഞുമഹാമുനി പൃത്ഥ്വീ
ശനുംപ്രീതിപൂണ്ടിരുന്നീടിനാൻ — അദ്ധ്യായവുംമുപ്പതായിതിപ്പോ
ഴിനി ചിത്രമിതിന്നുമേലെടംകഥകളും * ഇതി ബ്രഹ്മാണ്ഡപുരാ
ണെ മദ്ധ്യമഭാഗെ ദ്വിതീയപാദസ്സമാപ്തഃ



## മുപ്പത്തൊന്നാം അദ്ധ്യായം.

ചൊല്ലുചൊല്ലിനിയുംനീനല്ലസൽക്കഥയെല്ലാം കല്യാണംവരു
വതിനെന്തുമേമടിയാതെ * ചൊല്ലുവനെങ്കിൽകേട്ടുകൊള്ളുവിനെ
ല്ലാവരും ചൊല്ലെഴുമിളൻമഹീവല്ലഭൻഗുണാലയൻ * ശ്രാദ്ധക
ൎമ്മവുംതുടങ്ങീടിനാൻവഴിപോലെ പാൎത്ഥിവൻപ്രസാദിപ്പിച്ചീടി
നാൻപിതൃക്കളെ * മൂന്നുവത്സരംകൊണ്ടുസന്തുഷ്ടരായാരവർ മൂ
ന്നുമക്കളുമുണ്ടായ്വന്നിതുനരേന്ദ്രനും * ഉൽക്കനുംഗയനുംമൂന്നാമവൻ
വിനതനും ഉൾക്കാമ്പുതെളിഞ്ഞിതുഭൂപതിപ്രവരനും * സൽക്ര
തുക്കൾപലചെയ്തിതുസുദക്ഷിണം സപ്തദ്വീപവുംപരിപാലിച്ചുഭൂ
പാലനും * ഭക്തിയുംനാരായണപാദപങ്കജങ്ങളിൽ നിത്യവുമന
ന്യഗാമിനിയായ്വൎദ്ധിച്ചിതു * പൃത്ഥ്വീമണ്ഡലമിളനടക്കിവാഴുംകാ
ലം പൃത്ഥ്വീദേവിയുംപരമാനന്ദംപൂണ്ടാളേററം*താതനുംരണ്ടാമതു
പത്തുപുത്രന്മാരുണ്ടായ് ഖ്യാതിയോടിക്ഷ്വാകുവെന്നാദിയായ്വരപ
തെ * ഭൂതലെശപരനിളന്തന്നുടെഗുണങ്ങളാൽ സാദരംപ്രജകളെ
രഞ്ജിപ്പിച്ചനുദിനം * യാഗങ്ങൾപലതരംചെയ്തുനാരായണനെ
സ്വീകരിച്ചൊരുമുന്നൂറാണ്ടുചെല്ലുന്നകാലം * താപസന്മാൎക്ക
ണ്ഡേയനവിടെക്കെഴുന്നെള്ളി ഭൂപതിപ്രവരനെക്കണ്ടിതുസഭാന്ത
രെ * അൎഗ്ഘ്യപാദ്യാദികളാൽപൂജിച്ചുമുനീന്ദ്രനെ സൽക്കരിച്ചിരു
ത്തിനാൻകാഞ്ചനസിംഹാസനെ * അന്യോന്യംപലപലകഥക
ൾപറഞ്ഞിരു ന്നൊന്നിച്ചുമനതളിരന്നേരമിരുവൎക്കും * മാൎക്കണ്ഡ
യനുംനരപാലനൊടരുൾചെയ്തു ശ്ലാഘ്യനായിരിക്കനീസൌമ്യമാ
യനുദിനം * ശ്വേതദ്വീപത്തിന്നുഞാൻപോകുന്നനരപതെ മാ
ധവന്റെപാദപത്മങ്ങൾകണ്ടീടുവാൻ * എന്നതുകേട്ടനൃപൻ
താപസനൊടുചൊന്നാ നൊന്നുണ്ടുയാചിക്കുന്നു നിന്തിരുവടിയൊ

ട * കാരുണ്യമുണ്ടെങ്കിൽഞാൻനിന്തിരുവടിയോടും പൊരുന്നതു
ണ്ടുകൂടെനാഥനെക്കണ്ടുകൊൾവാൻ * എങ്കിലങ്ങിനെതന്നെപൊ
ടികെന്നരുൾചെയ്തു പങ്കജാക്ഷനെച്ചെന്നുകണ്ടിതുഭക്തിയോടെ. *
ശ്രീപാദങ്ങളിൽ വീണുനമസ്കാരവുംചെയ്തു താപസപ്രവരനംഭൂപ
തിപ്രവരനും * മന്ദഹാസവുംചെയ്തുമാധവനരുൾചെയ്തു വന്ന
തെന്ത്രയുംനന്നായ്വന്നിതുനരപതെ * ചൊല്ലുനിന്നഭിമതമെല്ലാം
ഞാനിപ്പോൾത്തന്നെ ദുർല്ലഭമെന്നാകിലുംനൽകുവൻമടിയാതെ *
ഭൂപനുംതൊഴുതപെക്ഷിച്ചിതുവരമപ്പോൾ ശ്രീപാദഭക്തിവർദ്ധിച്ചീ
ടെണമിളകാതെ * സന്തതംധർമ്മസ്ഥിതിയുംവെണംപിന്നെസ്വ
ർഗ്ഗെ സന്തതംവാസിക്കയുംവെണമെന്നപെക്ഷിച്ചാൻ * എന്നതൊ
ന്നുചിന്തിച്ചതുനീയെന്നാലവയെല്ലാം മന്തരംകൂടാതെനല്കീടിനെ
ന്നരപതെ * ഭൂമിയിൽച്ചെന്നുധർമ്മതല്പരനായ്വാഴ്കനീ ഭൂമിയിൽപ്ര
തിഷ്ഠിക്കമൽപ്രതിമകളെയും * പൂജയുംദീപങ്ങളുമുത്സവാദിയുമെ
ല്ലാം മാചരിച്ചീടുകെന്നുനാഥനരുൾചെയ്തു * പിന്നെപ്പൊന്നിള
മ്മാഹീമണ്ഡലംതന്നിൽവന്നു സ്വർണ്ണാദികൊണ്ടുവിഷ്ണുപ്രതിമകളെ
ത്തീർത്തു * ഗ്രാമങ്ങൾതോറുംജനപദങ്ങൾതോറുംനാനാ നാമങ്ങ
ളൊടുംപ്രതിഷ്ഠിച്ചിതുഭക്തിയോടെ * അശ്വമെധാദികളാംയജ്ഞ
ങ്ങൾപലചെയ്തു വിശ്വവുംനിജകീർത്തികൊണ്ടാക്കെവെളുപ്പിച്ചു *
നിത്യവുംവൈഷ്ണവമാംവ്രതങ്ങളൊടുംകൂടി ചിത്തശുദ്ധിയുംപൂണ്ടുവ
സിച്ചുചിരകാലം—അക്കാലമൊരുദിനംമൃഗയാവിവശനായ് പു
ക്കിതുമഹാചലഗഹനമഹാവനെ * സാരംഗസിംഹവ്യാഘ്രസൂക
രാദികളെയും ശൂരനാമിളകൊന്നുകൊന്നുടനറിയാതെ * ഘോര
മാം വനമതിൽച്ചെന്നൊരുനെരമൊരു നാരിയായ്ച്ചമഞ്ഞുതാനെന്ന
തെയറിഞ്ഞുതെ * കാരണമതിന്നുണ്ടുചൊല്ലീടാമതുമെങ്കിൽ കാ
രണമില്ലാതുണ്ടോകാര്യങ്ങളുണ്ടാകുന്നു * മാരാരിയൊരുദിനം
ഗൌരിയുംതാനുംമന്ദ മാരുതമെററുചെരുമാറിനനെരമെററം *
മാരബാണങ്ങളെററുദെവിയുംതാനുംകൂടി മാരസംഗരംപൂണ്ടമരുവീ
ടിനനെരം പരമെശ്വരപാദംവന്ദിപ്പാൻദെവകളും * പാരാതെ
ബലാൽവന്നുസന്നിധൌപുറപ്പെട്ടു പാരമായുണ്ടായിതുലജ്ജയുംദെ
വിക്കപ്പോൾ * വസ്ത്രവുമെടുത്തുടനുടുത്തുമഹെശ്വരി ചിത്തഭംഗ
വുംരതിഭംഗത്താലുണ്ടായ്വന്നു * തത്രകൊപിച്ചുദെവൻശാപവുമരു
ൾചെയ്താൻ അത്രവന്നീടുംപുരുഷന്മാർനാരികളായി * തല്ക്കാലെ
ഭവിക്കെന്നുശപിച്ചമൂലമിളൻ പുക്കിതുവനമതിലിക്കഥയറിയാതെ *
പുഷ്കരനെത്രയായ്വന്നീടിനാനിളന്താനും ദുഃഖിച്ചാൻഭൃത്യാദികളൊ
ടുവെർപെട്ടമൂലം * വിഭ്രമത്തൊടുവനെസഞ്ചരിച്ചീടുംനെര മുൾ
പ്പുക്കബുധാശ്രമമെത്രയുംമനൊഹരം * കാമാർത്തനായബുധനിള

യെവിളിച്ചവ ച്ചാമൊദമൊടെരമിച്ചിതന്നുചിരകാലം * അക്കാ
ലംപുരൂരവാവെന്നൊരുതനയനും വിഖ്യാതനായുണ്ടായിസൊമവം
ശാഢ്യനായി * ഇത്ഥംപെണ്ടിളനാദ്യനാസ്സന്നകാരണംകെൾ മിത്ര
സൊമാന്വയങ്ങൾരണ്ടിനുംധരാപതെ— ഇത്ഥമദ്ധ്യായമിപ്പൊൾമു
പ്പത്തൊന്നെന്നാലിനി ഭക്തനാംകാൎത്തവീൎയ്യനൊടുനാരദൻചൊ
ന്നാൻ *



## മുപ്പത്തിരണ്ടാം അദ്ധ്യായം.

നാരിയാമിളൻബുധൻതന്നുടെയാശ്രമത്തിൽ മാരലീലകളൊ
ടുംവാണിതുചലകാലം * സൈനികന്മാരുമമാത്യന്മാരുമിളന്തന്നെ
ക്കാണാഞ്ഞുതിരഞ്ഞപ്പൊളറിഞ്ഞുവൃത്താന്തങ്ങൾ * മന്ത്രിയുമിളയുമാ
യ്മനുതൻമുമ്പിൽച്ചെന്നു സന്തുഷ്ടനായൊൻമനുപുത്രനെലഭിക്കയാ
ൽ * ചിന്തിച്ചുവൈവസ്വതനിളയൊടുരചെയ്താ നന്തകാന്തക
ന്തന്നെസ്സെവിക്കവഴിയെനീ * ചിന്തിതംസാധിച്ചീടുമെന്നുകെട്ടി
ളൻചെന്നു സന്തതംതപസ്സുചെയ്തീടിനാൻവിശുദ്ധനായ് * പൂജ്യ
നാമിളൻതപസ്സിനുപൊയൊരുശെഷം രാജ്യവുമരാജകമായ്ച്ചമ
ഞ്ഞിതുപാരം * ആൎത്തരായ്പ്രജകളും ദസ്യുപീഡിതന്മാരായ് ശ്രാ
ദ്ധദെവന്തന്നൊടുസങ്കടംപറഞ്ഞപ്പൊൾ * മക്കളിലനുജനാമി
ക്ഷ്വാകുതന്നൊമനു തൽക്കാലമിളമയായ്ക്കഴിച്ചാൻവഴിപൊലെ * ശ
ങ്കരൻപ്രത്യക്ഷനായിളയൊടരുൾചെയ്താൻ സങ്കടമെന്തുഭദ്രെതവ
വർവരമിപ്പൊൾ * എങ്കിലൊപുരുഷത്വംനൽകണമിനിക്കെന്നു
തൻകഴൽകൂപ്പിച്ചൊന്നാളിളയുമത്തൊരം * എന്നുടെശാപംകൊ
ണ്ടുനാരിയായ്ക്കനുഭവാൻ തന്നീടുന്നുഞ്ഞപുംസ്ത്വംസഹസാനിനക്കു
ഞാൻ * ഇന്നുതൊട്ടൊരുപുമാനായ്ക്കരികൊരുമാസം പിന്നെ
യുമൊരുമാസംനാരിയായ്ക്കരികനീ * ഇങ്ങിനെമാസന്തൊറുംപക
ൎന്നുപകൎന്നീ യംഗനയായുംപുമാനായുംവാഴ്കഭദ്രെ * ഇങ്ങി
നെവരംനൽകിമറഞ്ഞുഭഗവാനു മങ്ങുചെന്നിളൻതാതനൊടറിയി
ച്ചാനെല്ലാം * പൃത്ഥ്വിയുംപരിപാലിച്ചിരുന്നുപുനരിള നദ്ധ്യായു
സ്സുബലയാക്കഴിഞ്ഞൊരനന്തരം * സ്ത്രീഭാവംനിമിത്തമായ്പ്രജക
ളിളനാകും ഭൂപതിയൊടുരഞ്ജിച്ചീലതുനെരമിളൻ * വ്യൎത്ഥമായ്ക്ക
നുമമരാജശബ്ദവുമിനി സ്സിദ്ധിച്ചീടെണംതപൊബലമെന്നുറച്ചവ
ൻ * രാജലക്ഷ്മിയുംമഹാഭൊഗവുമുപെക്ഷിച്ചു ഭൊജനവിഹീന
നായ്ത്തപസ്സുചെയ്താൻചിരം * സന്തുഷ്ടനായശംഭുകൊടുത്താൻവര
ങ്ങളും * സന്തതംപുരുഷത്വമത്രയുമല്ലനിന ക്കന്ത്യകാലത്തിങ്കൽ

മദ്യൊഗവും സിദ്ധിക്കെന്നാൽ * ബന്ധവുമററുമൊക്ഷപ്രാപ്തിയുമ
ഥനിന ക്കന്തരമെന്ന്യെസാദ്ധ്യമാസ്സുരംമഹാമതെ * ഇത്തരംവരം
നൽകിമറഞ്ഞുഗിരീശനും സത്വരംനിജപുരംപുക്കിതുപുനരിളൻ *
എന്നുടെതാതനുള്ളരാജ്യഭണ്ഡാരാദിക ളൊന്നുംഞാനിളക്കയില്ലെ
ന്നിളനുറച്ചപ്പൊൾ * ഇക്ഷ്വാകുസഹൊദരന്മാരുമായൊരുമിച്ചു
വിഗ്രഹംതുടങ്ങിനാ രിളനൊടതുകാലം * മക്കളെപ്പറഞ്ഞനുസ
രിച്ചനടത്തുവാൻ ശക്തിപൊരാഞ്ഞുമനുമക്കളെക്കൂട്ടിക്കൊണ്ടു *
ചെന്നിതുവസിഷ്ഠന്തന്നാശ്രമത്തിങ്കലപ്പൊൾ നന്ദിതനായമുനി
വസിഷ്ഠനരുൾചെയ്താൻ * നിങ്ങൾക്കുനല്ലതെല്ലാം ചൊല്ലുവനി
നിനിങ്ങൾ തങ്ങളിൽപിണങ്ങരുതജ്ഞാനികളെപ്പൊലെ * രക്ഷി
ച്ചാനനെകംനാളിക്ഷിതിതലമിള നിക്ഷ്വാകുതന്നെവാഴ്കപൃത്ഥ്വീമ
ണ്ഡലമെല്ലാം * സൽക്കൎമ്മങ്ങളുംചെയ്തുവസിപ്പാനിളനിനി മു
ഖ്യമാംപ്രതിഷ്ഠാനനഗരംകൊടുക്കയും * വസിഷ്ഠനിയൊഗത്താൽ
മനുവുമിളനാശു വസിപ്പാൻപ്രതിഷ്ഠാനനഗരംനൽകീടിനാൻ *
സൎവ്വശാസ്ത്രാൎത്ഥജ്ഞനാമിളനുംപ്രതിഷ്ഠാനെ ഗുൎവ്വനുജ്ഞയാചെന്നു
വസിച്ചുസന്തുഷ്ടനായ് * യാഗാദികൎമ്മങ്ങളുംചെയ്തിതുബഹുവിധം
രാഗാദിദൊഷങ്ങളുംനിഖിലമുപെക്ഷിച്ചാൻ * കാലവുമനെകസം
വത്സരംകഴിഞ്ഞിതു ശീലാദിഗുണംതെടുംനന്ദനനതുകാലം * ത
ൽപ്പുരംകൊടുത്തഭിഷെകവുംചെയ്തീടിനാൻ പില്പാടുചെന്നുനിജതാ
തനെവണങ്ങിനാൻ * പുണ്യക്ഷെത്രങ്ങളെല്ലാംകണ്ടുസെവിച്ചീട
ണം നിൎണ്ണയമിനിക്കതിന്നനുജ്ഞനൽകീടണം * താതനുമനുജ്ഞ
യുംനൾകിനാനിളനതി പ്രീതനായ്പ്രയാഗയെപ്രാപിച്ചാനതിദ്രു
തം * മിത്രാദിവിപ്രന്മാരെപ്പൂജിച്ചുയഥൊചിതം തത്രതത്രൈവപു
ണ്യക്ഷെത്രങ്ങൾകണ്ടാനെല്ലാം * ശ്രീപുരുഷൊത്തമാഖ്യക്ഷെത്രം
പ്രാപിച്ചാൻപിന്നെ ശ്രീപാദപത്മങ്ങളെസ്സെവിച്ചാൻവഴിപൊ
ലെ * തീൎത്ഥസ്നാനാദിതപൊവിധമവ്രതദ്ധ്യാന ക്ഷെത്രൊപവാ
സസ്തുതിജപങ്ങൾകൊണ്ടുനിത്യം * ദെവബ്രാഹ്മണപിതൃപൂജയും
ചെയ്തുചെയ്തു പാവനനായിത്തത്രവസിച്ചാൻചിരകാലം * പി
ന്നൊപുഷ്കരക്ഷെത്രംപ്രാപിച്ചുസരസ്വതി തന്നിൽസ്നാനവുംചെയ്തു
പിതൃദെവന്മാരെയും * പൂജിച്ചുമുനീന്ദ്രന്മാരാശ്രമംതൊറുംചെന്നു
യാചിച്ചുവിഷ്ണുഭക്തിവാങ്ങിനാനവരൊടും * മുഖ്യമാംകുരുക്ഷെത്രം
പുക്കിതുപുനരിളൻ ചൊൽക്കൊണ്ടസാളഗ്രാമക്ഷെത്രംപ്രാപിച്ചാ
ൻപിന്നെ * തത്രഗണ്ഡകീതന്നിൽസ്നാനവുംചെയ്തുനിത്യം ഭക്ത്യാ
നാരായണനെസ്സെവിച്ചുമരുവിനാൻ * പിന്നെപ്പൊസ്സഹ്യാചലംക
ണ്ടുവന്ദിച്ചുനിന്നാ ന്തന്നുടെപാദെപുണ്യക്ഷെത്രവുംകണ്ടീടിനാൻ *
തീൎത്ഥങ്ങൾ പലതുമുണ്ടവിടെയവററിലു മാസ്ഥയാ കുളിച്ചടനച്ചി

ച്ചഭഗവാനെ * ദാനവുംബ്രഹ്മാൎപ്പണമായ്ചെയ്യ്താൻദ്വിജന്മാൎക്കു മാ
നസശ്രദ്ധ്യാമൂന്നുവത്സരംതത്രവാണാൻ * രണ്ടുയോജനവഴിപ
ശ്ചിമദിക്കിൽച്ചെന്നു കണ്ടിതുഗോകൎണ്ണമായീടിനശിവക്ഷേത്രം *
പശ്ചിമൊദധിതീരെക്രോശാൎദ്ധമാത്രംതത്ര വിശ്വനായകപ്രിയമ
ന്ദിരംമനോഹരം * ചൊല്ലുന്നുസിദ്ധക്ഷേത്രമെന്നല്ലൊബുധജനം
ചൊല്ലുവാനില്ലമറ്റൊന്നിതിനുസമാനമായ് * ശൈവലിംഗങ്ങൾ
മുനിപ്രവരാശ്രമങ്ങളും പാവനതീൎത്ഥങ്ങളും * മൂന്നരക്കൊടിയുണ്ടു
തത്രഭൂതങ്ങളൊടുംഭൂതേശനുമയൊടു മൈത്രയുംസുഖിച്ചുവാണീടി
നാനനാരതം — ചൊല്ലിയെൻ മുപ്പത്തുരണ്ടദ്ധ്യായമിനിയുംഞാൻ
ചൊല്ലുവനതുകെട്ടാലല്ലലെല്ലാമെതീരും *



## മുപ്പത്തിമൂന്നാം അദ്ധ്യായം.

ഗോകൎണ്ണംപ്രാപിച്ചൊരുപത്തുവത്സരമിളൻ ലൊകനാഥ
നെസ്സെവിച്ചിരുന്നുഭക്തിയൊടെ * നൈമിശാരണ്യംപുക്കുവസിച്ചു
ചിരകാലം മാമുനികളുമായിച്ചെയ്യ്തിതുയാഗങ്ങളും * ചെയ്യേണ
മൊരുയാഗമിനിയുംഘൊഷിച്ചേററ മായിരത്താണ്ടുകൂടിക്കാലവും
കൂടീടണം * അൎത്ഥവുമവധിയില്ലാതൊളംവെണമതു സിദ്ധിപ്പാ
നിതിന്നിപ്പൊളൎത്ഥവുമില്ലയെല്ലൊ * വിക്രമനിധിമാനാംഭൂപതി
നൃപന്മാരെ വിഗ്രഹെജയിച്ചവരൊടെല്ലാംകരംവാങ്ങി * ദെവ
ബ്രാഹ്മണൎക്കെല്ലാംതൃപ്തിയെവരുത്തേണ മാവൊളംദാനംകൊണ്ടും
യാഗാദികൎമ്മംകൊണ്ടും * എന്നുകല്പിച്ചുഗുരുദൈവതങ്ങളെയെല്ലാം
വന്ദിച്ചുതെരിലെറിച്ചാപബാണങ്ങളൊടും * ഉത്തരാദിക്കിലളകാ
പുരംമനോഹരം വിത്തസഞ്ചയപൂൎണ്ണംപുക്കിതുപടയൊടും * യു
ദ്ധംചെയ്യ്തുളകെശന്തന്നെയുംജയിച്ചവ നെത്രയുംപ്രസാദിച്ചുനൽ
കിനാൻനിധികളും * അക്ഷയനിധികളുംകൈക്കൊണ്ടുപടയുമായ്
പുക്കിതുജയത്തൊടുംനൈമിശാരണ്യക്ഷെത്രെ * യാഗവുംചെയ്യ്തുപു
നരൎത്ഥികൾക്കെല്ലാമവ നാകാംക്ഷാധികംകൊടുത്തീടിനാൻബഹു
ധനം * നിൎമ്മാല്യരുവീല നിധികളതുകൊണ്ടും ഭൂമ്മിങ്ങിനെവാ
രിക്കൊടുക്കുന്നതുകണ്ടും * സുദ്യുമ്നനിവനെന്നുപെൎട്ടാരതുകാലം
വിദ്വാന്മാരതുമൂലംപ്രഖ്യാതനായാനിളൻ * വത്സരസഹസ്രാന്തെ
യാഗവുംസമൎപ്പിച്ചു സൽസെവ്യനവഭൃതസ്നാനവുംചെയ്യ്തീടിനാൻ *
നൈമിശാരണ്യക്ഷെത്രെ ധൎമ്മദാരങ്ങളൊടും ഭൂമിപാലാധീശ്വരൻ
വസിക്കുംദശാന്തരെ * വന്നിതുസനൽകുമാരൻനൃപതിയെക്കാണ്മാ
ൻ സപൎണ്ണപീഠവുംകൊടുത്തീടിനാൻഭക്തിയൊടെ * അൎഗ്ഘ്യപാ

ദ്യാദികൊണ്ടുപൂജിച്ചുമുനിന്ദ്രനെ സൽക്കഥകളുമരുൾചെയ്തിതുമുനി
ശ്രേഷ്ഠൻ * സുദ്യുമ്നൻസനൽക്കമാരന്തന്നോടുരചെയ്താ നദ്യവന്നി
തുമമജന്മസാഫല്യംവിഭൊ * മാൎക്കണ്ഡെയാനുഗ്രഹാൽശ്വെതദ്വീ
പാന്തെചെന്നു പാൽക്കടൽതന്നിൽവാഴുംവൈകുണ്ഠൻതന്നെക്ക
ണ്ടെൻ * മാധവമൂൎത്തികളാമെവ്വിടുംപ്രതിമകൾ ഭൂതലന്ത
ന്നിൽപ്രതിഷ്ഠിച്ചെൻതന്നിയൊഗത്താൽ * ദാരുശൈലാദിപ്ര
തിഷ്ഠാവിധികളെയെല്ലാം നെരൊടെയിനിക്കരുൾചെയ്തിതുനാരാ
യണൻ * മറ്റൊരുജാതിവിഷ്ണുപ്രതിഷ്ഠയുണ്ടെന്നാകിൽ കുററ
മെന്നിയെഭവാനരുളിചെയ്തീടണം * അന്നെരംസനൽക്കമാരന്മു
നിയരുൾചെയ്താ നന്നവഭക്തിയൊടെകെട്ടുകൊള്ളുകയെങ്കിൽ *
ഭുക്തിയുംപുനരപിമുക്തിയുംസാധിച്ചീടാം ഭദ്രദീപാഖ്യപ്രതിഷ്ഠാ
വിധികൊണ്ടുതന്നെ * ഭൂദാരമൂൎത്തിമുന്നംഭൂമിയൊടരുൾചെയ്തു ഭൂ
ദെവിപിന്നെപ്രഹ്ലാദനുപദെശംചെയ്താൾ * അക്കാലമനുഷ്ഠിച്ചാ
ൻപ്രഹ്ലാദൻമഹാവ്രതം മുക്തിസാധകംനിനക്കുപദെശിക്കാമിപ്പൊ
ൾ * സൎവ്വാഭീഷ്ടദംസമസ്താശുഭവിനാശകം സൎവ്വൈശ്വൎയ്യദംപുന
രൈഹികപാരത്രികം * ആയുരാരൊഗ്യസമ്പത്സുഖകീൎത്തിവദ്ധ
നം മായാനാശനംമനൊനൈൎമ്മല്യപ്രദംപുംസാം * ഭക്തിവദ്ധ
നംപുരുഷാൎത്ഥദംഭൊഗപ്രദം മുക്തിസാധനംമുദാചൊല്ലുവൻകെ
ട്ടാലുംനീ * എന്നിതുസനൽക്കമാരൻമുനിയരുൾചെയ്താൻ മന്നവ
ൎമന്നവനാമിളനൊടനുക്രമാൽ * മുപ്പത്തുമൂന്നദ്ധ്യായമായിതായ
ഞ്ചദ്ധ്യായം മുപ്പത്തെഴദ്ധ്യായവുംകഴിഞ്ഞുകൂടുവൊളം * ഭദ്രദീ
പാഖ്യപ്രതിഷ്ഠാവിധിസമസ്തവും സുദ്യുമ്നന്തന്നെക്കെൾപ്പിച്ചവനെ
ക്കൊണ്ടുമുദാ * ഭദ്രദീപാഖ്യപ്രതിഷ്ഠാവ്രതംചെയ്യിപ്പിച്ചു സുദ്യുമ്ന
നൊടുയാത്രപറഞ്ഞുമഹാമുനി * സതപരംവിഷ്ണുപദംപ്രാപിച്ചുസു
ദ്യുമ്നനും പുത്രമിത്രാൎത്ഥകളത്രാദിഭൊഗങ്ങളൊടും * എത്രയുംസുഖി
ച്ചനെകായിരംസംവത്സരം പൃത്ഥ്വീചക്രവുംപരിപാലിച്ചുവസിച്ചു
ഥ * ഭദ്രദീപാഖ്യപ്രതിഷ്ഠാവ്രതാനുഷ്ഠാനത്താൽ മുക്തിയുംസി
ദ്ധിച്ചിതെന്നറികനരപതെ — ആസ്ഥയാചൊന്നാനിളൻതന്നുടെ
ചരിത്രങ്ങൾ കാൎത്തവീൎയ്യാൎജ്ജുനനൊടിങ്ങിനെശ്രീനാരദൻ* ഭദ്രദീ
പാഖ്യവ്രതമാഹാത്മ്യംകെട്ടനെരം ഭക്തിവദ്ധിച്ചുകാൎത്തവീൎയ്യനും
ചൊല്ലീടിനാൻ * ഭദ്രദീപാഖ്യപ്രതിഷ്ഠാവ്രതമനുഷ്ഠിപ്പാ നെത്ര
യുമാഗ്രഹമുണ്ടിനിക്കതപൊനിധെ * അന്തരംകൂടാതതുകഴിപ്പാ
നനുഗ്രഹം നിൻതിരുവടിമമനൽകണംകൃപയാലെ * എന്നൊരു
ദണ്ഡംനിനക്കതിനുമുനിവര ചിന്ത്യനാംനാരായണാംശൊത്ഭവ
നെല്ലൊഭവാൻ * ദണ്ഡമുണ്ടാകയില്ലെന്നനുജ്ഞകൊടുത്തുടൻ
പുണ്ഡരീകൊത്ഭവപുത്രനുംമറഞ്ഞിതു — മന്നവൻകൃതവീൎയ്യന

ഞനനത്തുകാലം തന്നുടെപുരോഹിതനാകിയഗർഗ്ഗമുനി * തന്നൊടുപറഞ്ഞിതുനാരദമഹാമുനി തന്നൊടുപറഞ്ഞൊരുപുണ്യമാംമഹാവ്രതം * ഇന്നിതുചെയ്തീടേണമിനിയെന്നതുകേട്ടു മന്നവൻതന്നെക്കൊണ്ടുചെയ്യിച്ചാൻഗർഗ്ഗൻതാനും * പിന്നെയുംപന്തീരാണ്ടുകഴിച്ചാൻമഹാവ്രത മുന്നൂറ്റുകീർത്തിമാനാംകാർത്തവീര്യാർജ്ജുനനും — അക്കാലമൊരുദിനമയനസ്സംക്രാന്തിനാൾ പുകഴിതുകുളിപ്പാനായ്നർമ്മദാതീരസ്ഥലെ * തന്നുടെപുരോഹിതൻതന്നോടുംപടയോടും തനപാംഗിജനത്തോടും ബ്രാഹ്മണരൊടുംകൂടി * സൂതമാഗധവന്ദിസ്തുതിപാഠകന്മാരും ഗീതവാദിത്രനൃത്താദിപ്രയോഗങ്ങളോടും * വാരനാരികളൊടുംഭാര്യമാരൊടുംകൂടി വാരണരഥതുരഗൌഘവാഹിനിയോടും * വെൺകൊററക്കുടതഴവെൺചാമരികളൊടും പങ്കജാക്ഷനുസമനാകിയനരവീരൻ * വാഹിനിയുടെനാനാശോഭകൾകണ്ടുകണ്ടു മോഹനമെന്നോർത്തുനിന്നീടിനാൻകിഞ്ചിൽകാലം — മുപ്പത്തേഴദ്ധ്യായവുമിവിടെക്കഴിഞ്ഞിതു സുപ്രിയംനിങ്ങൾക്കെങ്കിൽചൊല്ലുവനിനിയുംഞാൻ *

—ooXoo—

## മുപ്പത്തെട്ടാം അദ്ധ്യായം.

നർമ്മദാതീരത്തിങ്കൽമന്ദമാരുതമേററു നിർമ്മലശിലാതലെ ഭൂപതിവസിക്കുമ്പോൾ * മോഹനമായുള്ളൊരുമിഥുനംകാണായ്വന്നു വാഹിനിതീരെമന്ദംവരുന്നതന്നെരം * സന്ന്യാസിയുടെവെഷംകൈക്കൊണ്ടുമനോജ്ഞയാം തനപാംഗിയൊടുംകൂടക്കാണെന്നതാരാസ്ത്രീ * രൂപലാവണ്യംകണ്ടാലിങ്ങിനെവിശപത്തിങ്കൽ ശ്രീപുത്രന്താനുമില്ലചിത്രമെത്രയുംപാർത്താൽ * ശ്രീപരമേശ്വരനും പാർവ്വതിദെവിതാനും ശൊഭയൊടിത്ഥമൊരു വെഷത്തെക്കൈക്കൊൾകയൊ * ശ്രീഭഗവതിയൊടുകൂടിശ്രീനാരായണൻ പാപനാശനൻപെരുമാറുകയല്ലയല്ലീ * വിരുദ്ധാചാരവെഷംപൂണ്ടുകണ്ടതുമൂലം തിരിച്ചുകൂടാതൊരുദിവ്യതപമുണ്ടുനൂനം * അർജ്ജുനനെവംചിന്തിച്ചിരുന്നീടിനനെരം മജ്ജനംചെയ്തീടിനാർനദിയിലിരുവരും — അദ്ധ്യായംമുപ്പത്തെട്ടുകഴിഞ്ഞിതിനിശ്ശെഷ മെത്രയും സംക്ഷെപിച്ചുചൊല്ലുവൻകെട്ടുകൊൾവിൻ *

—ooXoo—

## മുപ്പത്തൊമ്പതാം അദ്ധ്യായം.

രസിപ്പിച്ചിതുമൃദുവചസാസഗരനെ വസിഷ്ഠതപൊധനനെങ്കിലൊകെട്ടുകൊൾവിൻ * തന്നുടെപുരൊഹിതനാകിയഗർഗ്ഗ

നൊടു ധന്യനാംകൃതവീൎയ്യനന്ദനൻചൊദ്യംചെയ്താൻ * വിരുദ്ധാ
ചാരവെഷംധരിച്ചുകണ്ടവരെ ത്തിരിച്ചുചൊല്ലീടെണമെന്നൊടുത
പൊനിധെ * ഇങ്ങിനെയൊരുപുരുഷന്മാരെക്കണ്ടീലപ ങ്ങംഗനമാ
രെയുംമററീവണ്ണംകണ്ടീലെങ്ങും * കാരണമെന്തുമുഴുകീടുവാൻനദി
ജലെ നെരൊടെയരുളിച്ചെയ്യെണ്ണം [illegible] ടി * ഗൎഗ്ഗനുമതു
നെരമൎജ്ജുനനൊടുചൊന്നാൻ തൽഗുണനാമജനനാദികൾസമ
സ്തവും * അത്രിതാപസന്റെപുത്രനായ്നാരായണൻ പൃത്ഥ്വിയി
ലവതരിച്ചീടിനാനറികനീ * ദത്തനെന്നല്ലൊനാമംതത്സഹചരി
യാകും ശക്തിയാംലക്ഷ്മീദെവിസന്നിധൌകാണായതും * യൊ
ഗീന്ദ്രന്മാരിലാദ്യനായതുമത്രിപുത്രൻ യൊഗശാസ്ത്രാൎത്ഥജ്ഞന്മാ
ൎക്കാചാൎയ്യഭൂതനല്ലൊ * ആയിരംബ്രാഹ്മണരുണ്ടരികെശിഷ്യകളാ
യ് മായംകൂടാതെശുശ്രൂഷിച്ചുവത്തിക്കുംകാലം * നിങ്ങൾക്കുവിദ്യ
യെല്ലാമുണ്ടായിതിനിനിങ്ങൾ തങ്ങൾതങ്ങൾക്കുവെണ്ടുംദിക്കിനു
പൊകെവെണ്ടു * എന്നെയുംപിരിയാതെശുശ്രൂഷിച്ചനുദിനം ഖി
ന്നതയൊടുംപീഡിക്കെണ്ടയെന്നാത്രെയനും * പിന്നെയുംപലദി
നംപറഞ്ഞാലവൎക്കുള്ളി ലെന്നുമെപിരിഞ്ഞുപൊവാനുംതൊന്നുക
യില്ല * എന്നതുകൊണ്ടുനിരൂപിച്ചിതാചാൎയ്യനുള്ളി ലെനുടെസ
മാധിക്കുവിഘ്നമുണ്ടിവരാലെ * എന്നൊടുപിരിഞ്ഞിവർപൊവതി
നുപായമെ ന്തൊന്നുചെയ്യാവതെന്നുചിന്തിച്ചുരഹസ്യമായ് * ശ
ക്തിപൂജയുംതുടങ്ങീടിനാനപ്പൊളിവർ വ്യക്തംമദ്യപനെന്നുകല്പിച്ചു
ശിഷ്യകളും * സത്വരമുപെക്ഷിച്ചുപിരിഞ്ഞുപൊയാരൊക്കെ സ്വ
സ്ഥമായ്മഞ്ഞിതുയുക്തനാംദത്താത്രെയൻ * സന്തതംലൊകങ്ങ
ളിൽസഞ്ചരിച്ചീടുന്നതു മെന്തിനുനദിജലെമജ്ജനംചെയ്തിതെന്നും *
ഒട്ടുമെയറിഞ്ഞതില്ലെന്നുഭൂപതിയൊടു സാദരമരുൾചെയ്തുഗൎഗ്ഗ
നാംതപൊധനൻ * കാൎത്തവീൎയ്യനുമിതുകെട്ടുചൊദിച്ചീടിനാൻ ന
സ്ഥയാഗൎഗ്ഗമുനിതന്നൊടുവിനീതനായ് * എന്തുകാരണമത്രിപുത്ര
നായ്പിറപ്പതി ന്നിന്ദിരാവരനായഭഗവാൻനാരായണൻ * എന്ന
തുമരുളിച്ചെയ്തീടണമെന്നനെരം പിന്നെയുംഗൎഗ്ഗമുനിമന്നവനൊടു
ചൊന്നാൻ * പുഷ്കരൊത്ഭവന്റെപുത്രനാമത്രിമുനി ദക്ഷനന്ദന
യാകുമനസൂയയുമായെ * ഗൃഹസ്ഥാശ്രമമവലംബിച്ചുനിരന്തരം മ
ഹാതപംവളരുമാറിരിക്കുംകാലത്തിങ്കൽ * സ്രഷ്ടാവുംനിയൊഗിച്ചു
നീയിനിപ്രജകളെ സൃഷ്ടിക്കെന്നതുനെരമത്രിയുംതപൊബലാൽ *
സന്തതിയുണ്ടാകുവാൻപുരുഷൊത്തമന്തന്നെ സ്സന്തതംധ്യാനിച്ചി
രുന്നീടിനദശാന്തരെ * ചൊല്ലെഴുംഭൃഗുവംശംതന്നിലുണ്ടായാനെ
ല്ലൊ തുല്യമാനസനായസുതപസ്സെന്നാമുനി * സുതപസ്സിനുസു
തനായ്പ്പനരുഗ്രതപ സ്സതികൊപനശീലനുണ്ടായാനതുകാ[illegible]

നല്ലൊരുനരപതിതന്നുടെനാട്ടിൽത്തനി ക്കില്ലവുംതീൎത്തുവസിച്ചി
ടിനാൻഗൃഹസ്ഥനായ് * ഭാൎയ്യയുംശീലാവതിയെന്നവനുണ്ടായ്വ
ന്നു * കാൎയ്യാകാൎയ്യജ്ഞശീലാമണ്ഡനപതിവ്രതാ * ഭൎത്താവിൻപ്രി
യഹിതതല്പരാ മഹാഭാഗാ ചിത്തജ്ഞാ നിത്യംപ്രിയവാദിനീശുഭാ
ചാരാ * കുലശീലാദിഗുണസമ്പന്നാദയാവതി കളഭാഷിണീഗൃഹ
കൃത്യനൈപുണ്യവതീ * അവളൊടൊരുനെരമനുകൂലതയുമി ല്ലവ
നുമതിശഠൻക്രൊധവാൻദുഷ്ടശീലൻ * ക്രൂരനെത്രയുമവനപ്രിയ
വാദിനിത്യം നെരൊടെശുശ്രൂഷിച്ചാൽദൂഷണന്തന്നെചൊല്ലും *
ദൊഷത്തെക്കാണുമെററംഗുണത്തെത്യജിച്ചീടും രൊഷവുമെറുമതി
ദ്വെഷവുമുണ്ടുതാനും * ക്ഷീരത്തെക്കൊടുക്കിലുംവിഷത്തെനൽകുമ
ഹി ധീരതപംകൈക്കൊണ്ടവൾതന്നുടെമനക്കാമ്പിൽ * കല്പിച്ചാളെ
ന്റെപാപമിങ്ങിനെവന്നതെല്ലാം മല്പതിയുടെദൊഷമല്ലെതുമൊ
ൎത്തുകണ്ടാൽ * ഇത്തരമൊൎത്തുബഹുകാലംചെന്നൊരുശെഷം ഭ
ൎത്താവിനുണ്ടായിതുപാണ്ഡുരൊഗവുമപ്പൊൾ * ദാഹവുംവിശപ്പു
മില്ലായ്കയാലവനുടെ ദെഹവുംചീൎത്തുവീൎത്തുവിളൎത്തുചമഞ്ഞിതു *
പാനഭൊജനസ്നാനാചാരശൌചാദികളും ഹീനമായ്ചമഞ്ഞിതുയാന
ശക്തിയുമില്ല * നടപ്പാനുതാഞ്ഞുദീൎഘനിശ്വാസംപൂണ്ടു കി
ടക്കെയുള്ളകാലുംകരവുമിളക്കാതെ * സജ്ജനദ്രൊഹാത്മാവായ്ച്ചമ
ഞ്ഞിതെത്രകഷ്ടം സജ്ജനദ്വെഷികൾക്കു സൌഖ്യമൊവരായെ
ല്ലൊ * അപ്രിയമാമ്മാറതിനിഷ്ഠുരവാക്കുകളു മെപ്പൊഴുംപറഞ്ഞ
വനിങ്ങിനെകിടക്കുമ്പൊൾ * ദുഃഖിച്ചുകരഞ്ഞവൾവക്ത്രവുംവാ
ടിപ്പൂനുൾക്കാമ്പിൽമുഴുത്തൊരുചിന്തയുമുണ്ടായ്വന്നു * എത്രയും
ദുൎഗ്ഗയായുണ്ടായൊരിനിക്കിപ്പൊൾ ഭൎത്താവുമീവണ്ണമായ്ചമഞ്ഞുക
ഷ്ടംകഷ്ടം * ആരൊടൊഹിതാഹിതംചൊല്ലുവാനുള്ളുമമ പ്രാരബ്ധ
മെന്തൊന്നിനിച്ചെയ്താവുഞാനുംപിന്നെ * പൊകാവിതെവിടെക്കു
ഭൎത്താവിനുണ്ടായ്വന്നരൊഗത്തെശ്ശമിപ്പിപ്പാനെന്താവതിനിക്കിപ്പൊ
ൾ * ഇത്ഥമൊരൊന്നെനിരൂപിച്ചുബാഷ്പവുംവാൎത്തു ഭൎത്തൃപാദ
വുംതലൊടിത്തലൊടിക്കൊണ്ടുള്ളിൽ * ഭൎത്താവിന്നിഷ്ടയല്ലെന്നാ
കിലുംമരുന്നുകൾ ഭക്തിപൂൎവ്വകംകൊടുത്താശ്വസിപ്പിച്ചുനിത്യം *
ബ്രാഹ്മണഗൃഹംതൊറുംഭിക്ഷയെററനുദിനം കാമ്യമാംകൎമ്മങ്ങളും
ചെയ്തനുസരിച്ചേററം * വിണ്മൂത്രാദികൾദൂരക്കളഞ്ഞുപതിദെഹം
നിൎമ്മലമാക്കിരക്ഷിച്ചൊട്ടുനാൾചെന്നശെഷം * ഓദനരുചിചെറു
തുണ്ടായിച്ചമഞ്ഞപ്പൊൾ ഭൂദെവന്മാരുംക്ഷണിച്ചീടിനാർഗൃഹം
തൊറും * ഭൎത്താവുതന്നെനിജകഴുത്തിലെററിക്കൊണ്ടു തത്രത
ത്രൈവകൊണ്ടുചെന്നവൾഭുജിപ്പിച്ചു * പിന്നെയാശ്രമത്തിങ്കലെ
ടുത്തുകൊണ്ടുപൊരു മനാഹംശീലാവതിശുശ്രൂഷചെയ്താളെവം *

കാലവുമിത്ഥമൊട്ടുചെന്നപ്പൊളൊരുദിന മാലസ്യാത്തൊടുമുഗ്രത പസ്സുചൊല്ലീടിനാൻ * ഇന്നലെയൊരുവിപ്രന്തന്നുടെഗൃഹത്തിങ്കൽ ചെന്നുനാംഭുജിച്ചുസായാഹ്നവുമടുത്തപ്പൊൾ * എന്നെയുമെടുത്തുകൊണ്ടിങ്ങൊട്ടുപൊരുന്നെരം മുന്നതസൌധത്തൊടുകാണായിതൊരുഗൃഹം * ആസ്ഥലത്തിങ്കൽനിന്നുവരുന്നജലത്തിനാലെത്രയുമാർദ്രമായമാർഗ്ഗവുംത്യജിച്ചുനീ * എന്തിനാണ്ടൊരുവഴിതിരിഞ്ഞുനടന്നിതു മന്ദിരമതുപുനരാർക്കുള്ളുചൊല്ലീടെടൊ * ഉഗ്രനാമുഗ്രതപസ്സിങ്ങിനെചൊദിച്ചപ്പൊൾ സൽഗുണവതിശീലാവതിയുംചൊല്ലീടിനാൾ* അക്കണ്ടതൊരുവെശ്യാമന്ദിരമറിഞ്ഞാലും തല്ക്കായപ്രതികർമ്മസംഭവജലത്തിനാൽ * ആർദ്രമാകിയനിലംചവിട്ടീടരുതെല്ലൊ പാത്തുകടക്കയുമരുതുതപൊനിധെ * സ്നാനതൊയാകതസ്ഥലംചവിട്ടുംജനങ്ങൾക്കു ഹാനിവന്നീടുമാചാരായശ്രീകീർത്തികളും * തന്മൂലമതുകടന്നീടാതെതിരിഞ്ഞുപൊന്നുമൈഷത്തൊടുമിങ്ങുവന്നിതുമഹാമുനെ * ഇങ്ങിനെശീലാവതിചൊന്നതുകെട്ടനെരം തിങ്ങീടുമുദ്വെഗത്താലസ്വസ്ഥനാകയാലെ * ഉണ്ടായചിന്തകൊണ്ടുനിദ്രയുമതുമൂല മുണ്ടായില്ലുഗ്രതപസ്സാകിയമുനീന്ദ്രനും— ചൊല്ലിയെൻമുപ്പത്തൊമ്പതദ്ധ്യായമിനിയുംഞാൻ ചൊല്ലുവനിത്ഥംകെട്ടുകൊള്ളുകകഥാശെഷം *

—ഠഠഠ—

## നാല്പതാം അദ്ധ്യായം.

എങ്കിലൊശീലാവതിഭർത്താവിനുണ്ടായ്വന്ന സകടംകണ്ടുപറഞ്ഞീടിനാൾമധുരമായ് * എന്തുകാരണംക്ലെശിച്ചീടുവാനിതുകാലം അന്തസ്താപത്തിന്മൂലമെന്തെന്നുചൊല്ലീടണം * നിദ്രാഹാരാദികളുമില്ലാതെചമഞ്ഞിതു ഏറ്റരാഗമുണ്ടാകയൊദെഹരൊഗമൊതവ * വല്ലതുംപരമാത്ഥമെന്നൊടുവഴിപൊലെ ചൊല്ലുകിതസന്താപങ്ങളെല്ലാമെതീർത്തുകൊൾവൻ * ഇങ്ങിനെശീലാവതിചൊന്നതുകെട്ടനെരം തിങ്ങീടുംതാപത്തൊടെചൊല്ലിനാൻമുനീന്ദ്രനും * സത്യംനീപറഞ്ഞതുഭദ്രെകെളിനിക്കിപ്പൊൾ സ്വസ്ഥതയൊട്ടുമില്ലചിന്തയുണ്ടാകമൂലം * ദുല്ലഭംമനൊരഥമെന്നെപ്പീഡിക്കുന്നതു ചൊല്ലുവാൻയൊഗ്യവുമല്ലെത്രയുമശ്രദ്ധയാം * ദുല്ലഭവസ്തുക്കളിലുണ്ടാകുമത്യാഗ്രഹം നല്ലസജ്ജനത്തെയുമെററവുംപീഡിപ്പിക്കും * ...ന്തയായിടുംജ്വരംവിദ്വാന്മാരെന്നാകിലു മെന്തെല്ലാംചെയ്യുന്നു തിന്ദ്രിയവികാരങ്ങൾ * ദെഹശൊഷവുംവിവണ്ണതാപവും... പം മൊഹവുംപ്രജാഗരംജളതാമാലസ്യവും * സവ്വജന്തുക്കളി...

വിദ്വേഷമുണ്ടാകയും ദുർവ്വാരമായിട്ടുള്ളദീർഘോഷ്ണശ്വാസങ്ങളും *
ഹൃദ്യമായുള്ളശയനാസനാശനങ്ങളിൽ നിത്യവുമരതിയുംനേത്രരാ
ഗാദികളും * ധ്യാനമൂകത്വംബധിരത്വവുമന്ധത്വവും മാനസ
ത്തിങ്കൽസദാവിസ്മൃതിയെന്നിതെല്ലാം * ചിഹ്നങ്ങൾചിന്താജ്വര
നാകിയപുരുഷനു ധന്യേസംഭവിച്ചീടുമില്ലസംശയമെത്തും * എ
ന്നെയുമിവകൊണ്ടുപീഡിപ്പിക്കുന്നുനൂനം നിന്നോടുപറഞ്ഞറിയിക്ക
യോവേണ്ടായെല്ലൊ * ഇത്തരംഭർത്തൃവാക്യംകെട്ടോരുശീലാവതി
ചിത്തതാപവുംപൂണ്ടുപിന്നെയുംചൊല്ലീടിനാൾ * ഉൾക്കാമ്പിലി
നിക്കേറ്റംവർദ്ധിച്ചീടുന്നുപുന രുൾക്കണ്ഠതൽക്കാരണംകേൾപ്പതിന്നി
തുകാലം * വക്തവ്യാവാച്യാമയാശ്രോതവ്യമെന്നാകിലും വ്യക്ത
മായെന്നെബ്ബോധിപ്പിക്കണംമടിയാതെ * എന്നതുകേട്ടുമുനിശ്രേഷ്ഠനു
മരുൾചെയ്താ നെന്നെബ്ബാധിക്കുന്നതുമന്മഥനറികനീ * സർവ്വഭൂത
ങ്ങളെയുംമോഹിപ്പിച്ചീടുമവൻ ദുർവ്വാരശരങ്ങളാൽദിവ്യന്മാരെന്നാ
കിലും * ജീവിപ്പിക്കേണമെന്നെയെങ്കിൽനീയെടുത്തെന്നെ പ്രാ
പിപ്പിക്കേണംവേശ്യാമന്ദിരംമടിയാതെ * ഭർത്തൃശാസനമവലംഘ്യ
വല്ലതുമെന്ന ണ്ടുത്തമസ്ത്രീകൾക്കെന്നുനിന്നുള്ളിലുണ്ടെന്നാകിൽ *
വാരസ്ത്രീഭവനത്തെപ്രാപിപ്പിച്ചീടുകെന്നെ പ്പാരാതെപാരത്രിക
സൌഖ്യപ്രാപ്തിക്കഹോ * ഭർത്തൃവാക്യങ്ങളിത്ഥംകെട്ടോരുശീലാവ
തി ചിത്തകാമ്പിങ്കൽനിരൂപിച്ചിതുസസാദ്ധ്വസം * കർത്തവ്യംപ
തിവ്രതമാരായസതികളാൽ ഭർത്താവിൻവചനമില്ലത്രസംശയമെ
ത്തും * ലംഘിച്ചീടുകിലുണ്ടാംദുഷ്പൂതമെന്നുനൂനം കിങ്കരൊമ്യധുനാഞാ
ൻദൈവമെനാരായണ * സജ്ജനാനുചിതകർമ്മത്തിംകൽഭർത്താവതി
സജ്ജനായ്ച്ചമഞ്ഞിതുകഷ്ടമെത്രയുമൊർത്താൽ * ഏന്നെയുംനിയോ
ഗിച്ചാനതിംകലിനിക്കിപ്പോൾ ഒന്നുമെയരുതാതെവന്നിതുനിരൂപി
ച്ചാൽ * ഭർത്താവിന്നനുകൂലയായിരുന്നീടുമെന്നാ ലത്രൈവകർത്ത
വ്യമെന്തെന്നറിഞ്ഞീലയെല്ലൊ * ഭർത്താവിൻപ്രിയാപ്രിയമന്വേ
ഷിയാതെതന്നെ വക്തവ്യംഹിതമതുസജ്ജനങ്ങൾക്കുംമതം * ഭ
ർത്താവിന്നഹിതമായുള്ളകർമ്മങ്ങളൊന്നും കർത്തവ്യമല്ലസതിമാരായ
നാരിമാരിൽ * ദുർമ്മാർഗ്ഗസ്ഥിതനായഭർത്താവുതന്നെയിപ്പോൾ സ
ന്മാർഗ്ഗത്തിംകൽപറഞ്ഞുറപ്പിക്കയുംവേണം * ഇത്ഥമാത്മനിചിന്തി
ച്ചുറച്ചുമന്ദംമന്ദം ഭർത്താവിൻപാദങ്ങളുന്തടവിസ്സരസമായ് * മാധുര്യ
വാചാപറഞ്ഞീടിനാൾശീലാവതി ചാതുര്യസമന്വിതംകേൾക്കണം
മമവാക്യം * ധർമ്മാധർമ്മങ്ങളറിഞ്ഞിരിക്കുംഞാനെങ്ങിനെ സമ്മ
തിച്ചീടുവൊന്നുഭർത്താവിന്നിയോഗങ്ങൾ * സ്വസ്ഥനല്ലാതെവന്നു
ഭർത്താവുമിതുകാലം ചിത്താജന്മാസ്ത്രങ്ങളേറ്റത്യർത്ഥംപീഡയാലെ *
കാര്യാകാര്യങ്ങൾവിചാരിച്ചിനിമനസ്സിങ്കൽ ധൈര്യമുണ്ടാകവേണ

മെന്നതെപറയാവു * ഭൎത്താവുപത്നിയെയുമാചാൎയ്യൻശിഷ്യനെയു
നിത്യവുംശിക്ഷിക്കണമെന്നല്ലോവിധിപണ്ടെ * ശിഷ്യനാചാൎയ്യനെ
യുംപത്നിഭൎത്താവിനെയും ശിക്ഷിക്കമാറില്ലതുധൎമ്മവുമല്ലയെല്ലൊ *
രാഗരോഗങ്ങൾകൊണ്ടത്യാതുരനാകയാൽഞാ നെകാന്തത്തിംകല
നുശാസനംചെയ്യുന്നതും * അങ്ങിനെയുള്ളൊരപരാധത്തെക്ഷമിച്ചു
കൊണ്ടുഞങ്ങൾനല്ലതുപറയുന്നതുകെട്ടിടണം * സജ്ജനാചാരംപരി
ത്യജിച്ചീടുന്നപുമാൻ നിൎജ്ജീവനാകുന്നിതുജീവിച്ചിരിക്കിലും *
സജ്ജനാനിന്ദിതമായുള്ളധൎമ്മത്തെയെല്ലാം വൎജ്ജിക്കുംവിദ്വത്തുകളു
ത്യാപത്തെന്നാകിലും * ആചാരമുള്ളപുരുഷന്മാൎക്കസിദ്ധിച്ചീടു മാ
യുരാരൊഗ്യകീൎത്തിദ്രവ്യസൌഖ്യങ്ങളെല്ലാം * ആചാരമുള്ളവനെ
ചൊല്ലുവനറിഞ്ഞാലു മാശ്രുപ്പൂരുഷഘ്നണംഭൎത്താവെതപൊനിധെ *
നിത്യവുമഹിംസാദിഗുണങ്ങളൊടുംകൂടി ചിത്തെവൎജ്ജിച്ചുരാഗ
ദ്വെഷലൊഭാദികളും * ഡംഭമദമത്സരവിഹീനനായ് പ
ഞ്ചയജ്ഞാദികളുംദിവസംപ്രതിചെയ്തു * സത്യൈകനിരതനായ്
സ്വധൎമ്മദാരസ്ഥനായ് മിത്രമായ്ജന്തുക്കളിൽകാരുണ്യഹൃദയനാ
യ് * ആസ്തിക്യവാനായ്തപസ്സ്വാദ്ധ്യായസംയുക്തനാ യാസൂ
യാസന്തുഷ്ടനായ്സുപ്രസന്നാത്മാവുമായ് * വശഗെന്ദ്രിയനുമാസ്സ
തതംധീരാത്മാവായ് പശ്വവിപ്രാദികളിൽപരമവിശ്വസ്തനായ് *
അശ്രാന്തംസത്യപ്രിയഹിതഭാഷണത്തൊടും നിശ്ശെഷംവിദ്വജ്ജ
നപ്രിയനായ്സ്വിനീതനായ് * ശുദ്ധനായ്ശുഭാചാരയുക്തനായ്നാരാ
യണ ഭക്തനായ്കൃതജ്ഞനായ്ശ്രീമാനായ്മനൊജ്ഞനായ് * ഏ
വമാലയത്തിംകൽവൎത്തിക്കുംപുരുഷനു ദെവതമാരുംപ്രസാദിച്ചീടും
നിരന്തരം * വെദവെദാംഗശാസ്ത്രതത്വജ്ഞനല്ലൊഭവാ നെതു
മൊന്നറിയാതമൂഢനുമല്ലയെല്ലൊ * നിന്ദിതമായകൎമ്മത്തിംകലെ
ങ്ങിനെതവ ചെന്നിതുമനസ്സതുമത്ഭുതമൊൎത്തുകണ്ടാൽ * കെട്ടു
കൊണ്ടാലുമെംകിൽഗണികാപ്രകൃതിയും ശാഠ്യമാരെററമതിക്ഷുദ്രമാര
ത്രയല്ല * ക്രൂരമാർപാപപരായണമാർനിൎല്ലജ്ജമാർ ആരിലുമൊരു
കൃപയില്ലാത്തദുൎഗ്ഗന്മാർ * അസത്യഭാഷിണിമാർപുരുഷവഞ്ചക
മാ രസദൃത്തമാർപരദ്രവ്യാപഹാരിണിമാർ * കാമചാരിണിക
ളാസ്സലഹപ്രിയമാരായ് കാമുകന്മാരെനിശ്ശ്രീകന്മാരാക്കുമച്ചീടും *
അത്യല്പവിത്തലാഭംകൊണ്ടുതന്ദെഹത്തെയും സത്വരംസമൎപ്പിക്കു
മിഹയല്ലെന്നാകിലും * അങ്ങിനെയുള്ളവരെക്കാളുധൎമ്മസ്ത്രീകളാ
യംഗനമാരിലാരുമില്ലെല്ലൊലൊകത്രയെ * കാമികളുടെദന്തനഖ
രക്ഷതങ്ങളാൽ പൂമെനിക്കുള്ളചിഹ്നംകൊണ്ടുശൂചികളുമായ് *
നിത്യവുമപെയപാനാദികാംക്ഷിണിമാരാ യ്വൎത്തിക്കുംവെശ്യകളെ
ത്തൊട്ടുപൊകിലുംബലാൽ * അപ്പൊഴെസചെലമായികുളിക്കണമെ

ല്ലൊ ദ്വിപ്രന്മാർശുദ്ധികാമന്മാരെന്നുവരുന്നാകിൽ * അങ്ങിനെ യുള്ളവെശ്യമാരെഭൊഗിക്കുംപുമാ നെങ്ങിനെശുദ്ധിവന്നുകൂട്ടുന്നുനി രൂപിച്ചാൽ * കാമിച്ചുവെശ്യമാരെപ്രാപിക്കുംദ്വിജന്മാൎക്കു പൊ മത്രെപുണ്യമെല്ലാമെഴുജന്മത്തൊളവും * നരകംഭുജിക്കണമില്ലസം ശയമെത്രം പരസ്ത്രീജനന്തന്നെനരകമാകുന്നത്രം * ധൎമ്മചാരിണി യായപത്നിയെയുപെക്ഷിച്ചു രമ്യാംഗിയായുള്ളൊരുവെശ്യയെപ്രാ പിപ്പവൻ * ഷണ്ഡനായ്ജനിച്ചീടുമെഴുജന്മത്തൊളവും കണ്ടില ഗതിയവനെന്നിനിയെന്നതാരും * നിന്ദ്യനായ്വെശ്യാരതനാംദ്വിജൻ ചെയ്യുംകൎമ്മ മൊന്നുമെപരിഗ്രഹിച്ചീടുകയില്ലയെല്ലൊ * നിൎണ്ണ യംപിതൃദെവദ്വിജന്മാരൊരുനാളും * ബ്രാഹ്മണന്മുലംസുരയുംവൃ ഷലിയും ധാൎമ്മികന്മാരെന്നാകിലകലെവൎജ്ജിക്കണം * സാദ്ധ്വി യായുള്ളനിജപത്നിയെയുപെക്ഷിച്ചു മെദ്ധ്യയല്ലാതെയുള്ളവെശ്യ യെപ്രാപിപ്പവൻ * സപ്തജന്മങ്ങൾകഴിവൊളവുമസതിയായ് പൃ ത്ഥ്വിയിൽപിറന്നീടുമെററവുംദുൎഭഗയായ് — അദ്ധ്യായംകഴിഞ്ഞി തുനാല്പതെന്നറിഞ്ഞാലും ചിത്രമായുള്ളകഥചൊല്ലുവനിനിയുംഞാ ൻ *

——•○○○•——



## നാല്പത്തൊന്നാം അദ്ധ്യായം.

ഇത്തരംശീലാവതിധൎമ്മങ്ങൾചൊന്നനെര മുത്തരമുഗ്രത പസ്സുവള്ളൊടരുൾചെയ്താൻ * ഞാനിവയൊന്നുമറിയാഞ്ഞതല്പമ നൊഹരെ മാനസമടങ്ങുന്നിലെന്താവതിനിക്കിപ്പൊൾ * ദുഷ്കൎമ്മ പ്രസക്തന്മാരായുള്ളജനങ്ങൾക്കു സൽക്കൎമ്മപ്രാപ്തിക്കായിസൎവ്വെ ഷാംപ്രായശ്ചിത്തം * മുന്നമെസഹായംഭുവനാദിയാംദിവ്യജനം നിൎണ്ണയിച്ചുരചെയ്താരെന്നറിഞ്ഞീലബാലെ * ഇന്ദ്രിയെഷ്ടങ്ങളനു ഭവിച്ചുപുണ്യത്തിനായ് പിന്നെയുംപ്രായശ്ചിത്തംചെയ്തുകൊൾകെ ന്നെവരൂ * പ്രമ്ലൊചതന്നെപ്രാപിച്ചീടിനാൻകുഞ്ചമുനി നിൎമ്മല ൻവിശ്വാമിത്രൻമെനകാവശനായാൻ * ഇന്ദ്രനഹല്യയെപ്രാപി ച്ചാനെല്ലൊമുന്നം ചന്ദ്രനുംഗുരുപത്നിതന്നെപ്രാപിച്ചീടിനാൻ * ഉൎവ്വശിതന്നെമിത്രാവരുണന്മാരുംപൂണ്ടാർ ദിവ്യന്മാർപലരുംപൂരി പ്പിച്ചാരഭിപ്രായം * പ്രായശ്ചിത്തവുംചെയ്തുശുദ്ധന്മാരായാരവർ കായത്തെരക്ഷിക്കണംകാൎയ്യത്തെസ്സാധിപ്പാനായ് * ആത്മസാധ നംദെഹധൎമ്മത്തിന്നറികനീ സിദ്ധമായുള്ളകാമംസധിച്ചുകൊൾ കെയുള്ളൂ * നീയതിന്നനുകൂലയായിരിക്കണമെന്നു ഭാൎയ്യയൊടപെ ക്ഷിച്ചുതപസ്സപ്രവരനും * ആവതില്ലെന്നുകല്പിച്ചുവളുംഭൎത്താ

വിനെ കെവലംകഴുത്തിൽവെച്ചശ്രുബിന്ദുക്കൾവാൎത്തു ** രാത്രിയി
ലിരുട്ടത്തുപാദങ്ങൾകൊണ്ടുമാൎഗ്ഗം പാൎത്തുപാൎത്തിടറിയുമിടയിൽമ
ന്ദംമന്ദം * പൊകുന്നനെരംവഴിക്കട്ടത്തുണ്ടൊരുത്തനെ ച്ചാകാ
തെകഴുവെററിക്കിടക്കുന്നിതുമുമ്പെ * കഴുത്തിലിരിക്കുന്നമുനിതൻത
ലതട്ടി കഴുകിന്നഗ്രെവാഴുംമുനിതൻപാദത്തിന്മെൽ * സാരജ്ഞനന
ല്ലാതൊരുഭൂപതിമാണ്ഡവ്യനെ ചൊരന്മാരൊടുകൂടിശ്ശൂലാഗ്രത്തി
ന്മെലിട്ടാൻ * രാജഭണ്ഡാരംകട്ടചൊരന്മാരൊരുദിനം വ്യാജെനപു
ക്കാർചെന്നുകാനനാന്തന്നിലപ്പൊൾ * രാജകിംകരന്മാരുംതിരഞ്ഞു
പിമ്പെചെന്നാർ പൂജിതനായമുനിയന്നെരംവനാന്തരെ * നി
ൽക്കുന്നുസമാധിയിലുറച്ചുനിശ്ചഞ്ചലം തൽക്കാലെചൊദിച്ചി
തുരാജകിംകരന്മാരും * ചൊരന്മാരിതുവഴിപൊയവാറുണ്ടൊക
ണ്ടു നെരൊടെപറയെണമെന്നവർചൊദിച്ചപ്പൊൾ * താപ
സനുരിയാടീലെതുമെന്നതുനെരം ഭൂപതിഭടന്മാരുംതിരഞ്ഞുക
ണ്ടീടിനാർ * അൎത്ഥവുംകിട്ടികള്ളന്മാരെയുംപിടികിട്ടി പൃത്ഥ്വീ
ശൻമുമ്പിൽക്കൊണ്ടുചെന്നിതുഭടന്മാരും * കള്ളന്മാരെല്ലാരെയും
കഴുവെറുകയെന്നു ചൊല്ലിനാൻനൃപനപ്പൊൾഭൂപതിഭടന്മാരും *
താപസനെയുംകൂടക്കൊല്ലാതെകഴുവെററി പാപികളായരാജകിങ്ക
രന്മാരുംപൊയാർ * അങ്ങിനെകഴുവിന്മേൽമലൎന്നുകിടക്കുമ്പോൾ
പൊങ്ങിനതലതട്ടിക്കാലൊന്നുതിരിഞ്ഞപ്പോൾ * വെദനസഹി
യാഞ്ഞുകണ്ണുകൾതിരിച്ചപ്പൊൾ ആതുരനായമുനികണ്ടിതുമദ്ധ്യെ
മാൎഗ്ഗം * പതിതൻഭൎത്താവിനെക്കഴുത്തിലെററിക്കൊണ്ടു സസ്നെ
ഹംവെശ്യാഗ്രഹെപൊകുന്നതറിഞ്ഞവൻ * വെദനസഹിയാഞ്ഞു
ശപിച്ചാൻകൊപത്തൊടു മാദിത്യനുദിക്കുമ്പൊൾമരിച്ചുപൊകഭവാ
ൻ * ശാപത്തെക്കെട്ടുപരിതാപത്തൊടുഗ്രതപ സ്സാപത്തുവരു
മെന്നുകല്പിച്ചുഭയത്തൊടെ * വല്ലഭയൊടുചൊന്നാനാശ്രമത്തിനുപൊ
ക വല്ലായ്മയകപ്പെട്ടുനമുക്കുവിധിവശാൽ * നീപറഞ്ഞതുകെൾ
ക്കാഞ്ഞതിനാൽവന്നുപാപി താപവുംനമുക്കിപ്പൊളുടത്തുമരണവും *
ഭൎത്താവിങ്ങിനെപറഞ്ഞൊരുനെരത്തുപതി ചിത്തതാപത്തെമറ
ച്ചാദരവൊടുചൊന്നാൾ * ഭൎത്താവെഭയപ്പെടാക്കെത്തുമെമമപാതി
വ്രത്യത്തിൻനിഷ്ഠകൊണ്ടുരക്ഷിച്ചുകൊൾവനെന്നും * മൃത്യുവന്നീടു
മെന്നുചിന്തിച്ചുപീഡിക്കെണ്ടാ സത്യധൎമ്മാദികൾപാലിച്ചീടുമെത്തു
ചെയ്യാം * ഇത്തരംപറഞ്ഞവൾപൎണ്ണശാലയിൽപ്പുക്കു ഭൎത്താവുത
ന്നെത്തല്പെകിടത്തിലഘുതരം * ശുദ്ധമാസ്സാദങ്ങളുംകഴുകിപ്രാൎത്ഥി
ച്ചിതു സത്യധൎമ്മാദികൾക്കുസാക്ഷിയാംഭഗവാനെ * വെദവാക്യാ
ൎത്ഥമൂൎത്തെമാൎത്താണ്ഡദയാനിധെ വെദാന്തവെദ്യഭവാനൊന്നുചെ
യ്യണമിപ്പൊൾ * കൈതവമറിയുന്നീലെതുംഞാനിനിക്കിപ്പൊൾ

വൈധവ്യംവരുത്താതെരക്ഷിച്ചുകൊള്ളെണമെ * ബ്രഹ്മവിഷ്ണുപം
ഗിരുദ്രാദിവൃമാരുതദ്വിജ ധർമ്മാദിദെവന്മാരെഭക്തിവിശ്വാസ
ത്തൊടെ * ചിന്തിച്ചുനമസ്കരിച്ചുമ്പൊടുഭർത്താവുത നന്ദികെമ
രുവിനാൾസന്തതംശീലാവതി — നാല്പത്തൊന്നദ്ധ്യായവും കഴി
ഞ്ഞുനിങ്ങൾക്കിതിൽ താല്പര്യമുണ്ടെന്നാകിൽചൊല്ലുവൻകഥാ
ശെഷം *



## നാല്പത്തിരണ്ടാം അദ്ധ്യായം.

ആദിത്യനുദിച്ചുകൂടാഞ്ഞിതുശീലാവതി പാതിവ്രത്യത്തിൻനി
ഷ്ഠകൊണ്ടെതുനിമിത്തമായ് * പൃഥ്വ്യാദ്രിതങ്കൽവന്നുപാർത്തിതുദിനക
രൻ ദെവഭൂദെവാദികളാകുലപ്പെട്ടാരപ്പൊൾ * കർമ്മങ്ങൾമറ
ഞ്ഞിതുകാലത്തെയറിയാഞ്ഞു വിസ്മയ്യാദാതിരെകമെന്തിതുവന്നീടു
വാൻ * ആദിത്യനുടെഗതിമുടക്കികെട്ടിട്ടില്ല വെദത്തിൽമുന്നമിതി
ൻമൂലമെന്തയ്യൊപാപം * സിദ്ധദെവാദികളുന്താപസശ്രെഷ്ഠന്മാ
രും ബദ്ധമാനസന്മാരായ്സുത്രാമാവിനെക്കണ്ടാർ * മിത്രനുമുദിച്ചു
തില്ലെത്രയുംകഷ്ടമിതി നർത്ഥകാരണമെന്തെന്നെല്ലാരുമൊർത്തീട
ണം * ചിന്തിച്ചാർമുനികളുന്താപസശ്രെഷ്ഠന്മാരും മന്ത്രമുഖ്യന്മാ
രെല്ലാമന്ധന്മാരായാരെല്ലൊ * എന്തുകാരണംജഗൽപ്രക്ഷൊഭമു
ണ്ടാവാനെ ന്നന്തരാത്മനിതിരിയാഞ്ഞുഴന്നീടുന്നെരം * നാരദന
രുൾചെയ്തുവൃത്താന്തന്ധരിച്ചിതു കാരണംകെട്ടനെരംസാദ്ധ്യമല്ലെ
ന്നൊർത്തിന്ദ്രൻ * വാരണവീരൻകഴുത്തെറിനാൻവൈകീടാതെ വാ
രിജൊൽഭവാനൊടുചെന്നറിയിക്കെയുള്ളു * ഇത്ഥമൊർത്തൈരാവ
തത്തിന്മെലെപുരന്ദരൻ ഛത്രചാമരവ്യജനാംബരധാരങ്ങളാൽ *
എത്രയുംശൊഭിച്ചിതുകൈലാസശൈലംപൊലെ വൃത്രാരിയൊടും
കൂടെനടന്നുദെവകളും * ബ്രഹ്മലൊകത്തെപ്രാപിച്ചീടിനാരതു
നെരം ബ്രഹ്മജ്ഞന്മാരാൽപ്പരിസെവ്യനാംവിധാതാവും * കുണ്ഡി
കാസ്രുവാക്ഷസൂത്രാഭയാംകരാംബുജം പണ്ഡിതപരിണതംത്രൈലൊ
ക്യപിതാമഹം * കണ്ടുടൻനമസ്കരിച്ചിണ്ടലുണ്ടായതെല്ലാം അ
ണ്ടർകൊനറിയിച്ചനെരത്തുവിരിഞ്ചനും * രണ്ടുനാഴികവിചാരി
ച്ചുകല്പിച്ചുനീല കണ്ഠനൊടുണർത്തിച്ചെസങ്കടംതീർത്തുകൂടു * പൊ
കനാമൊക്കെത്തക്കൈകെലാസത്തിനുചെന്നു നാഗഭൂഷണനൊടുസ
ങ്കടമുണർത്തിപ്പാൻ * ലൊകെശനിത്ഥംചൊല്ലിസ്സനകാദികളൊ
ടും പാകശാസനമുഖ്യവിബുധവൃന്ദത്തൊടും * ശ്രീകൈലാസത്തി
ങ്കൽചെന്നീശ്വരനിലയനം വെഗെനഭക്തിയൊടുവീണുടൻവണ
ങ്ങിനാർ * ചണ്ഡംഘണ്ടാകർണ്ണനന്ദീശ്വരമഹാകാളു ചണ്ഡശ

ഭൃംഗിഗണേശസ്കന്ദകുബേരാദി * ഭൂതകോടികൾമദ്ധ്യേപാൎവ്വ
തിയോടുംവാഴും ഭൂതേശന്തന്നെവിരിഞ്ചാദികൾവണങ്ങിനാർ *
ബ്രഹ്മേന്ദ്രാദികളോടുമന്ദഹാസവുംചെയ്തു മന്മഥാരിയുമരുൾചെയ്തി
തുകൃപയോടെ * എന്തുകാരണംനിങ്ങളെല്ലാരുമൊരുമിച്ചെ ന്നരി
കെവന്നീടുവാൻചൊല്ലുവിൻപരമാൎത്ഥം * എന്തൊന്നുകരണീയ
മെന്നാലെന്നതുംചൊൽക സന്താപമെതാനുമുണ്ടെങ്കിലുംപറഞ്ഞാ
ലും * ബ്രഹ്മാവുമിന്ദ്രൻപറഞ്ഞോരുവൃത്താന്തമപ്പോൾ മന്മഥവൈ
രിയോടുസകലമറിയിച്ചാൻ * അക്കഥകേട്ടനേരമുൾക്കാമ്പിലൊ
ത്തുകണ്ടു മുക്കണ്ണൻനമ്മാൽതന്നെസാദ്ധ്യമല്ലിതുനൂനം * ക്ഷീരാബ്ധി
തീരെചെന്നുവിഷ്ണുതന്നോടുതന്നെ നേരെനാമറിയിക്കതാപമുണ്ടാ
യതെല്ലാം * പാരാതെനടപ്പിനെല്ലാവരുമിനിക്ഷീരപാരാവാരാന്തേ
ചെന്നുമാധവന്തന്നെക്കണ്ടു * പാരാതങ്ങുണൎത്തിക്കപാരമാൎത്ഥ്യത്തെ
യെല്ലാം കാരുണ്യംപൂണ്ടുപരിപാലിക്കുംനാരായണൻ * സൂൎയ്യനുമുദി
ക്കാഞ്ഞീടുമന്നേരംനൂനം പാരിടത്തിങ്കലുള്ളസങ്കടമെല്ലാംതീരും *
എന്നരുൾചെയ്തുവൃഷഭത്തിന്മേൽക്കരേറിനാൻ പന്നഗവിഭൂഷണൻ
പാൎവ്വതിദേവിയോടും * മുൻനടന്നിതുവിരിഞ്ചാദികൾഭൂതങ്ങളും
ചെന്നുപാലാഴികണ്ടുപുകണ്ണുതുടങ്ങിനാർ * ഭക്തികണ്ടേററംപ്ര
സാദിച്ചോരുമുകുന്ദനും പ്രത്യക്ഷനായിശ്രീകണ്ഠാദികളോടുചൊ
ന്നാൻ * അത്രെവന്നിങ്ങളെല്ലാംവരുവാനെന്തുമൂലം കൎത്തവ്യമെ
ന്തുമയാകഥ്യതാംപരമാൎത്ഥം * കൃത്തിവാസാദികളെകൃത്യമായുള്ള
തെല്ലാം വക്തവ്യമെന്നോടെന്നാൽസിദ്ധമെന്നറച്ചാലും * ഇത്ഥ
മിന്ദിരാവരനരുളിച്ചെയ്തനേരം മൃത്യുശാസനഭാവംപാൎത്തുധാതാവു
ചൊന്നാൻ * ദേവദേവേശജഗന്നാഥമാധവഹരേ സൎവ്വലോ
കൈകപ്രിയപ്രണതാതാപഹര * സേവകാഭീഷ്ടപ്രദപ്രണവാ
ത്മകപ്രഭോ കേവലാനന്ദാത്മകഭഗവൻനമോസ്തുതേ * സൎവ്വഭൂ
താന്തരാത്മാനിന്തിരുവടിസാക്ഷാൽ സൎവ്വജ്ഞനെന്നിരിക്കെപ്പി
ന്നെയുംവിശേഷിച്ചു ലൌകികധൎമ്മേണചോദിച്ചകാരണമിപ്പോ
ൾ ലോകേശവൃത്താന്തങ്ങളഖിലമറിയിക്കാം * ശൂലാഗ്രസ്ഥിത
നായമാണ്ഡവ്യമഹാമുനി മാലേറിശ്ശീലാവതിപതിയെശപിച്ചിതു *
സൂൎയ്യനിങ്ങുദിക്കിൽനീമരിക്കെന്നതുകേട്ടു ഭാൎയ്യയായുള്ളശീലാവതിയും
ദുഃഖത്തോടെ * സാധ്വിയാംപതിവ്രതാവൈധവ്യംവരുമെന്നു ഭീ
ത്യാഭൎത്താവിൻപ്രാണരക്ഷാൎത്ഥംദേവകളെ * പ്രാൎത്ഥിക്കകൊണ്ടു
സൂൎയ്യനുദിച്ചീലതുമൂലം പാൎത്തിരിക്കുന്നിതുദയാചലപൂൎവ്വതടേ * ധാ
താവിങ്ങിനെമധുസൂദനന്തന്നോടതി ഖേദംപൂണ്ടറിയിച്ചവൃത്താ
ന്തംകേട്ടുനാഥൻ * എന്തൊരുദണ്ഡമിതിനെല്ലാരുംപോന്നീടുവി
ൻ സന്താപംതീൎത്തുകൊൾവാനനസൂയയെക്കാണ്മാൻ * അത്രിത

നാശ്രമത്തിന്നശ്രമംഗമിപ്പാനായ് പത്രിനായകൻമുതുകെറിനാൻ
മുകുന്ദനും * പുഷ്കരഭവനനുംപുഷ്കരശരാരിയും പുഷ്കരനയനനുംശ
ക്രാദിദെവകളും * പുഷ്കരനിലയനപുത്രനാമത്രിഗ്രഹം പുക്കിതുഴ
ഗന്ധ്യയപ്രക്ഷൊഭംതീപ്പാനായെ * അത്രിയുംത്രിമൂത്തികളെത്തൊ
ഴുതനന്തരം വൃത്രാരിമുഖ്യത്രിദശന്മാരെവണങ്ങിനാർ * തന്നുടെ
പത്നിയൊടുംവന്ദിച്ചൊരത്രിപാദം വിണ്ണവരെല്ലാവരുംവെവ്വെറെ
വണങ്ങിനാർ * അന്നെരമനസൂയതന്നൊടുദെവകളു മൊന്നൊ
ഴിയാതെചൊന്നാരുണ്ടായസന്താപങ്ങൾ * ബ്രഹ്മാവിഷ്ണുശിവന്മാ
രുംഞങ്ങളുംഭവതിയെ സമ്മൊദത്തൊടുകാണ്മാൻവന്നിതുമഹാഭാ
ഗെ * മാനുഷജനത്തിനിവന്നതിലൊരുത്തനെ കാണെണമെ
ന്നാലെന്നുംകണ്ടുകിട്ടുകയില്ല * അങ്ങിനെയുള്ളദെവന്മാരെല്ലാമൊ
രുമിച്ചിട്ടിങ്ങുനിന്മുമ്പിൽവന്നതെത്രയുംഭാഗ്യംഭദ്രെ * സത്തുക്ക
ൾകുറഞ്ഞൊന്നുമത്ഥിച്ചീലെന്നാകിലും കുത്രചിദ്ദാനംചെയ്യുകിലുണ്ടാ
യുള്ളതെല്ലാം * ആകയാൽഞങ്ങളിപ്പൊൾപ്രാത്ഥിക്കുന്നതിന്നിനി
ലൊകൊപകാരമെന്നൊത്തനുഷ്ഠിക്കയുംവെണം * പാതിവ്രത്യൊ
ദ്യൊതാംഗിയായൊരുസതിതന്നെ ക്രൊധത്തൊടെതന്മുനിശപി
ച്ചാനിതുകാലം * ആദിത്യനുദിക്കുമ്പൊൾഭത്താവുമരിക്കയെന്നാ
ധിപൂണ്ടവളപ്പൊൾപ്രാത്ഥിച്ചാൾവഴിപൊലെ * വൈധവ്യമുദിക്കും
പൊൾവന്നിടുമിതിക്കെകിലാദിത്യനുദിക്കരുതെന്നവളുരചെയ്താൾ *
സജ്ജനവാക്യംലംഘിച്ചീടരുതെന്നൊത്തുള്ളിൽനിജ്ജരാധിപൻസൂ
ൎയ്യനുദിച്ചീലതിൽപ്പിന്നെ * ലൊകങ്ങളെല്ലാംവിപ്രകമ്മലൊപം
കൊണ്ടെററ മാകുലപ്പെട്ടുനീളെനിറഞ്ഞുതിമിരവും * ആദിത്യനു
ദിക്കുമാറാക്കണംഭവതിയിന്നാദിതെയന്മാരാകുംഞങ്ങളാൽസാദ്ധ്യമ
ല്ലെ * ഭൂമിയിൽപാതിവ്രത്യനിഷ്ഠയൊടിരിക്കുന്ന വാമനെത്രമാർപ
ലരുണ്ടവരെല്ലാരിലും * ആധിക്യംഭവതിക്കെന്നാക്കുവാൻത്രിമൂത്തി
കളാദിതെയന്മാരുമാശ്വസിനിതെന്നറിഞ്ഞാലും *. ഞങ്ങളത്ഥിച്ചകാ
ൎയ്യംസഫലപ്പെട്ടീടുകിൽ മംഗലംവന്നുകൂടുംലൊകങ്ങൾക്കെല്ലാംനാ
ഥെ * അന്നൊരമനസൂയവന്ദിച്ചുദെവകളെ പിന്നെയുംമധുരമായ
വരൊടരുൾചെയ്താൾ * വിശ്വത്തെസൃഷ്ടിച്ചുരക്ഷിച്ചുസംഹരിച്ചീ
ടും വിശ്വനാഥന്മാരാകുംമൂത്തികൾമൂന്നുപെക്കും * കൃത്യമുണ്ടെന്നാ
ൽചെറുതെന്നുവന്നിടുന്നാകിൽ അദ്യൈവസഫലമായ്വന്നിതുമമ
ജന്മം * ഇങ്ങിനെനിങ്ങളെല്ലാംവന്നപെക്ഷിച്ചകാൎയ്യമെങ്ങിനെയ
നുവദിയാതെഞാനിരിക്കുന്നു * എന്തിനിക്കിതിനൊരുവൈഷമ്യമെ
ന്നില്ലല്ലി ചിന്തിച്ചതുള്ളിൽനിങ്ങൾചൊല്ലുവനെങ്കിലതും * ഭത്താ
വിന്നഭിമതമെന്തെന്നറിയാതെ കത്തവ്യമല്ലകിഞ്ചിൽപതിയാലെ
ന്നത്രെ * ഇത്ഥംദെവകളൊടുതാപസിപറഞ്ഞപ്പൊ ളദ്രിത

ൻവക്ത്രെചെന്നുദെവദൃഷ്ടികളെല്ലാം * അംഭോജത്തിങ്കൽചെന്നു
ഭൃംഗങ്ങളുടനുടൻ സമ്പതിച്ചതുപൊലെസംപ്രാപിച്ചിതുതദാ *
അത്രിയുംദെവാഭീഷ്ടമറിഞ്ഞുപത്നിയൊടു മൈത്രെവസഖ്യംകുത
ശ്ചിതിസംവാദംചെയ്താൻ * ഭർത്തൃശാസനംപുരസ്കൃത്യപത്നിയുംമ
ഹാ പ്രസ്ഥാനംചെയ്താൾപിന്നെപൊയിതുദെവന്മാരും * ചെന്നി
തുശീലാവതിതന്നുടെയാശ്രമത്തിൽ വന്ദിച്ചുശീലാവതികൊടുത്താ
ൾദിവ്യാസനം * സ്വാഗതൊക്ത്യാനന്തരമാചാരത്തൊടുപൂജി
ച്ചെകാന്തെശീലാവതിസമ്മാനിച്ചിരുത്തിനാൾ * വന്നകാരണവും
ചൊദിച്ചിതുശീലാവതി മന്ദഹാസംപൂണ്ടനസൂയയുമത്തുനെരം—
അദ്ധ്യായംനാല്പത്തുരണ്ടിതഥംചൊല്ലിയെന്നിനി വക്തവ്യംനിങ്ങ
ളൊടുസല്കഥാശെഷമെല്ലാം *

—oo✽oo—

## നാല്പത്തിമൂന്നാം അദ്ധ്യായം.

സാദ്ധ്വിയാംശീലാവതിക്കാശീർവ്വാദവുംചെയ്തു സാദ്ധ്യമായുള്ള
തനസൂയയുമരുൾചെയ്താൾ * ഭദ്രെഞാൻവന്നകാര്യംചൊല്ലുവൻ
കെട്ടാലുംനീ വൃത്രാരിമുഖ്യത്രിദശന്മാരുംമുനിമാരും * മൂർത്തികൾമൂ
വരുമായെന്നൊടു ചൊല്ലീടിനാർ തീർത്തുകൊള്ളെണം ജഗൽപ്ര
ക്ഷൊഭമെന്നിങ്ങിനെ * മാർത്താണ്ഡനുദിയാഞ്ഞുസങ്കടമുണ്ടുപാരം
ആർത്തിപൂണ്ടിതുദെവബ്രാഹ്മണരതുമൂലം*കർമ്മങ്ങളില്ലായ്കയാലീരെഴ
ലൊകങ്ങൾക്കു മുന്മൂലനാശംവരുമില്ലസംശയമെതും * ആധിവ്യാ
ധികൾനിദ്രാതന്ദ്രികൾചൊരഭയം ആസുരഭൂതാദിയുംനശിക്കുമ
ക്കൊദയെ * കാരണംകാലമത്രെകർമ്മങ്ങളെല്ലാററിനും കാരണംകാ
ലത്തിന്നില്ലെന്നതുമറിയെണം * കാലത്തിമ്പരിണാമമാദിത്യൊദ
യംതന്നെ കാലാത്മാവത്രെപരബ്രഹ്മമെന്നതുന്നൂനം * ആകയാ
ൽശുഭവ്രതെനിന്നുടെവാക്കുകൊണ്ടു ലൊകബാധാസവനുദിക്കായ്വരി
കയുംവെണം*നാരിമാർപതിവ്രതമാരായിപ്പലരുമു ണ്ടാരുമില്ലെല്ലൊ
നിന്നെപ്പൊലെയെന്നതുംവരും*ഇത്തരമനസൂയവാക്കുകൾകെട്ടനെ
ര മുത്തരംശീലാവതിചൊല്ലിനാൾമധുരമായ് * ഇങ്ങനെഭവതിവ
ന്നർത്ഥിച്ചകാര്യമിപ്പൊ ളെങ്ങിനെയനുവദിയാതെഞാനിരിക്കുന്നു *
വൈധവ്യമിനിക്കുവന്നിടാതവണ്ണമിപ്പൊൾ ആദിത്യനുദിച്ചാലുംന
ല്ലതുവരുവാനായ് * കർമ്മങ്ങൾഞാന്മൂലമായ്മുടങ്ങിപ്പൊയാലതും
ധർമ്മമല്ലെല്ലൊമമനന്മയുംവരായെല്ലൊ * ഇങ്ങിനെശീലാവതി
ചൊന്നപ്പൊളനസൂയ മംഗലവാചാസൂര്യനുദിക്കെന്നരുൾചെയ്താ
ൾ * ചിത്രഭാനുവുംദിവസത്രയംകഴിഞ്ഞപ്പൊ ളെത്രയുംതെളിഞ്ഞു

ദിച്ചയന്തുടങ്ങിനാൻ * സൎവ്വലോകരുംപരമാനന്ദംപൂണ്ടീടിനാർ
ഉൎവ്വീദേവേന്ദ്രന്മാരുംകൎമ്മങ്ങൾതുടങ്ങിനാർ * അന്നേരമുഗ്രതപ
സ്സാകിയമുനീന്ദ്രനും തന്നുടെജീവനൊടുവെർപെട്ടുവീണിടിനാൻ *
വിക്ഷിപ്തഹസ്തചരണങ്ങളോടവനിയിൽ തൽക്ഷണെമരിച്ചുഗ്രത
പസ്സുവീണനേരം * ഭൎത്താവിൻദേഹത്തെയുമാശ്ലിഷ്യശീലാവതി
തന്നെത്രവമൊഹിച്ചുവീണീടിനാൾദുഃഖത്തോടെ * തൽക്ഷണെവി
രിഞ്ചനാരായണരുദ്രന്മാരും ശക്രാദിദേവകളുന്താപസവരന്മാരും *
ചെന്നിതുശീലാവതിതന്നുടെമുമ്പിലപ്പോൾ വന്ദിച്ചുനിന്നീടിനാളു
നസൂയയുംമുദാ * കല്പാന്തത്തോളമായുസ്സുണ്ടുഭൎത്താവിനെന്നു കല്പി
ച്ചുവരങ്ങളുംവെവ്വേറെനൽകീടിനാർ * കാമനുസമാനമായീടിന
ലാവണ്യവും പ്രേമവുംശീലാവതിതന്നിൽവൎദ്ധിക്കനിത്യം * സ്വ
സ്ഥാന്തക്കരണനായ്നിരോഗശരീരനായ് വൎത്തിക്കധൎമ്മസ്ഥിതിയൊ
ടുമാകല്പകാലം * ബ്രഹ്മാവിഷ്ണ്വീശന്മാരുംനിൎജ്ജരവരന്മാരും സ
മ്മോദംപൂണ്ടുവരംകൊടുത്തോരനന്തരം * ദമ്പതിമാരുംനമസ്കരി
ച്ചുപദാന്തികെ സംഭ്രമംപൂണ്ടുഭക്ത്യാതൊഴുതുനിന്നീടിനാർ * പ
ൎണ്ണശാലയിൽചെന്നുഗൃഹസ്ഥാശ്രമംകഴി ച്ചനപഥംപതിയുമാശ്ലാ
ഷ്ക്കെന്നുദേവന്മാരും * നൽകിനാനനുഗ്രഹമന്നേരംമുനീന്ദ്രനു മെകാ
ന്തെഗൃഹസ്ഥധൎമ്മത്തെരക്ഷിച്ചുവാണാൻ * പിന്നെയത്ത്രിമൂൎത്തിക
ൾചൊല്ലിനാനനസൂയ തന്നോടുഞങ്ങളോടുംവാങ്ങിക്കൊൾവരങ്ങ
ൾനീ * ഈവണ്ണംത്രിമൂൎത്തികളരുളിച്ചെയ്തനേരം പാവനയായൊ
രനസൂയയുംചൊല്ലീടിനാൾ * എങ്കിലൊനിങ്ങൾമൂന്നുപെരുമെൻ
പുത്രന്മാരായ് എങ്കൽവന്നവതരിച്ചീടണംമടിയാതെ * എന്തതി
ന്നൊരുകുറവങ്ങിനെതന്നെയതി നന്തരംവരികയില്ലെന്നവർകളും
ചൊന്നാർ * സന്തുഷ്ടന്മാരായ്വരംകൊടുത്തുദേവന്മാരു മന്തൎദ്ധാ
നവുംപ്രാപിച്ചീടിനാരതുനേരം * സന്തോഷംപൂണ്ടുവന്ദിച്ചന
സൂയയുംമുദാ മന്ദിരംപുക്കുഭൎത്തൃശുശ്രൂഷചെയ്തുവാണാൾ * ഒരം
ശംത്രിമൂൎത്തികൾവരങ്ങൾകൊടുക്കയാൽ ജാതന്മാരായാരനസൂ
യനന്ദനന്മാരായ് * അത്രിതൻപുത്രന്മാരായ്വന്നവതരിച്ചവാ
റെത്രയുംസംക്ഷെപിച്ചുചൊല്ലുവൻകെട്ടുകൊൾക— ബ്രഹ്മാവുംപ്ര
ജകളെസൃഷ്ടിപ്പാനൊരിമ്പെട്ടു . നിൎമ്മലപരബ്രഹ്മംധ്യാനിച്ചുവസി
ക്കുമ്പൊൾ * വൎദ്ധിച്ചസത്വഗുണമന്നേരംബ്രഹ്മാവുതൻ ചിത്ത
ത്തിൽനിന്നുണ്ടായാൾനല്ലൊരുബാലതാനും * മുമ്പിലാമ്മാറുനി
ല്ക്കുംബാലയെക്കണ്ടനേരമംഭോജോത്ഭവന്താനുംബാലയോടരുൾ
ചെയ്താൻ * ആരാകുന്നതുനീയെന്നാശ്ശുചോദിച്ചനേരം സാരസാ
ക്ഷിയുംചൊന്നാൾസാരസ്യവാക്കുകളാൽ * നിന്തിരുവടിതങ്കൽ
നിന്നുഞാനുണ്ടായ്വന്നേൻ എന്തുവെണമെന്നുംമൽസ്ഥാനവുംകല്പി

ക്കണം * എന്നതുകേട്ടനേരംധാതാവുമരുൾചെയ്തു ധന്യെതെസ
രസ്വതിയെന്നെല്ലാനാമംഭദ്രേ * സർവ്വജന്തുക്കളുടെജിഹ്വാഗ്ര
ത്തിങ്കൽതന്നെ സർവ്വദാവസിച്ചാലുംപിന്നെയുംവിശെഷിച്ചും * വി
ധാന്മാനസരംഗനൎത്തനതല്പരയായ് നിത്യവുംസുപ്രീതയായ്സ്വത്തിക്ക
മനൊഹരെ * വാഹിനീവെഷംപൂണ്ടുമെദിനീശുഭമാക്കി മൊഹ
വുംഭക്തന്മാൎക്കരിത്തുവാഴ്കഭദ്രേ * മൂന്നാമതൊരുരൂപംകൈക്കൊ
ണ്ടെന്നൊടുനിത്യം ചെൎന്നുവസിക്കണംവെദവിഗ്രഹെബാലെ *
ബൊധരൂപിണിയായദെവിയുംപ്രസന്നയായ് ധാതാവിൻനിയൊ
ഗവുംപാലിച്ചുവാണീടിനാൾ * ഇന്ദ്രിയക്ഷൊഭമെല്ലാമടക്കിവിരി
ഞ്ചനും കന്ദൎപ്പൻതന്നെശപിച്ചീടിനാനതിരുഷാ * ആസ്ഥാന
വിഷയത്തിൽസക്തിയുംവൎദ്ധിപ്പിച്ചു ചിത്തക്ഷൊഭവുംവരുത്തുംമ
ഹത്തുക്കൾക്കെല്ലാം * സതാങ്ങൾമഹാമായാകൎത്താവായതുമിവ
ൻ തപൊധനന്മാരെവിസ്മൃതിവരുത്തുവൊൻ * പാത്രമല്ലാ
തൊന്നിത്മൂത്രമാൎഗ്ഗത്തിലുള്ളൊ രാസ്ഥയുംവിശുദ്ധിഭാവത്തെയും
വരുത്തുവൊൻ * സുന്ദരനെത്രയുംതാൻമറ്റുള്ളപുരുഷരെ നിന്ദി
ച്ചുനില്പുജ്ജതാപംപലക്കംകൊടുപ്പവൻ * ശങ്കരനെത്രാഗ്നിയിൽഭസ്മ
മായ്പൊകഭവാൻ സങ്കടംനിന്നാലെല്ലാസജ്ജനങ്ങൾക്കന്യൂനം * ഉ
ത്ഭവിക്കമെൊസൌഖ്യംമഹതാമപകാര മെപ്പൊഴുംചെയ്തീടുന്നദുഷ്ട
ന്മാൎക്കൊരുനാളും * ആത്മജാതന്നിപ്രഭിലാഷമുണ്ടാകമൂല മാത്മ
നാനിറിച്ചീടുന്നാത്മജന്മാവുതാനും * പിന്നെത്താൻദെഹത്തിങ്ക
ൽനിന്നുരാഗാംശത്തെയും നന്നായ്പെൎപെടുത്തിതുലൊകങ്ങളതു
നെരം * ക്ഷൊഭിച്ചുചമഞ്ഞിതുകണ്ടൊരുവിരിഞ്ചനും ശൊഭിച്ചു
തൊജാമയൻതൻകടാക്ഷങ്ങളാലെ * അത്രിതൻദെഹത്തിങ്കലാ
ക്കിനാനതുപിന്നെ അത്രിയുമനസൂയതങ്കലുണ്ടാക്കീടിനാൻ * ദു
ൎദ്ധരമാസ്വന്നിതത്തെജസ്സുമനസൂയ അത്രിതങ്കലെയാക്കിപ്പിന്നെയുമ
നസൂയാ * ചിത്തക്ഷൊഭത്തൊടത്രിപത്നിതൻമുഖാംബുജം സ
ക്തിപൂണ്ടനുരാഗത്തൊടുടൻനൊക്കിനൊക്കി * വാണീടുന്നെരംക
ണ്ണിൽനിന്നുടൻപുറപ്പെട്ടു പൂൎണ്ണമണ്ഡലമമൃതാത്മകംമനൊഹരം *
ആധാരമില്ലാഞ്ഞിങ്ങുഭൂമിയിൽവീഴുന്നെരം ആദരാൽനാരികളായ്
ദിക്കുകൾതാങ്ങിക്കൊണ്ടാർ * ദിക്കുകൾക്കെടുക്കരുതാഞ്ഞുഭൂമിയി
ൽവീണു തൽക്ഷണെവിരിഞ്ചനുംതെരതിലെററിക്കൊണ്ടാൻ * ദു
ൎല്ലഭതരങ്ങളാംവരങ്ങൾനൽകീടിനാൻ നല്ലൊരുശൊഭയുണ്ടായ്വ
ന്നിതുലൊകങ്ങൾക്കും * നക്ഷത്രദ്വിജൌഷധിവീരുദാദികൾക്കെ
ല്ലാം മൊക്കരാജാവെന്നഭിഷെകവുംചെയ്തീടിനാൻ * രാഗാംശാധി
ക്യംകൊണ്ടുകാമാത്മാവായിതെററം ലൊകങ്ങൾക്കാനന്ദത്തെവൎദ്ധി
പ്പിച്ചീടുംനിത്യം — ചന്ദ്രനന്ദനൻബുധൻബുധനുപുത്രരവൊ നന്ദ

നനായുസ്സവൻനന്ദനൻനഹുഷനും * നന്ദനൻയയാതിതൻന
ന്ദനൻപിന്നെയദു * തൽകുലജാതന്മാരാകുന്നതുനിങ്ങളെന്നു ഗ
ൎഗ്ഗനരുളിചെയ്തുനാല്പത്തുമൂന്നദ്ധ്യായം *

——ം൦ം——

## നാല്പത്തിനാലാം അദ്ധ്യായം.

പിന്നെയുംകെൾപ്പിനൊരുബന്ധമുണ്ടാകകൊണ്ടു പന്നഗവിഭൂഷ
ണൻപാൎവ്വതികാണ്കതന്നെ*ദെവകളൊടുകൊപിച്ചുടത്തുപുരാരിയും
ധാവനംചെയ്തീടിനാർപെടിച്ചസുരന്മാരും * അന്നെരമിളകാതെനി
ന്നിതുപിതാമഹൻ ചന്ദ്രചൂഡനുംകൊപിച്ചീടിനാൻമുന്നെതിലും *
ക്രുദ്ധനായൊരുതലയറുത്തുഭയംകൊണ്ടു സിദ്ധദെവാദികളുമൊളിച്ചു
ഗുഹാന്തരെ* ക്രൊധവുംഭയവുംപൂണ്ടൊരുപാൎവ്വതിയപ്പൊൾ ഭൂതെ
ശൻപാദങ്ങളിൽവീണുടൻവണങ്ങിനാൾ * മാംപ്രതിപ്രസന്നനാ
കെണമെൻഭഗവാനെ സാംപ്രതംനമസ്കാരംശരണംചരണംതെ *
ഇത്തരംപ്രാൎത്ഥിച്ചുരൊഷത്തെയുംശമിപ്പിച്ചു സത്വരംപ്രണമ്യചൊ
ല്ലീടിനാൾമധുരമായ് * ദുൎവ്വാസംഭവരിമസതതംകൂടിവാഴുന്നാൻ
ശൎവ്വശങ്കരമമക്ഷാന്തിയില്ലകതാരിൽ * ശക്തിയില്ലിനിക്കൊട്ടും
ധൈൎയ്യവുമൊട്ടുമില്ല മുക്തിക്കുവിരൊധകൎമ്മങ്ങളുമകപ്പെട്ടും * നി
ന്തിരുവടിയൊടുപിരിഞ്ഞുവാഴ്കെന്നതു മന്തരാത്മാവിലൊരുനെര
വുമുണ്ടായ്വരാ * ആകയാലെല്ലാംകൊണ്ടുമിദ്ദെഹമുപെക്ഷിപ്പാൻ
നാഗഭൂഷണവരംനല്കണമിനിക്കിപ്പൊൾ * നിന്തിരുമുമ്പിൽനി
ന്നുദെഹത്തെയുപെക്ഷിച്ചു സന്തതംശമത്തെയുംപൂണ്ടുസെവിക്കാ
കണം * അല്ലായ്കിൽകൊപംപരിത്യജിച്ചീടണംഭവാൻ നില്ക്കുജ്ജ
മിതുരണ്ടുംകൂടീലല്ലെന്നുനൂനം * അന്നെരംദെവിയൊടുപിരിയുന്ന
തുപെടി ച്ചന്ന്യൂനക്രൊധമെല്ലാമകലെയുപെക്ഷിച്ചാൻ * തൽ
ക്രൊധാംശെനപുനരത്രിക്കുപുത്രനുമായ് തല്ക്കാലെപിറന്നിതുരുദ്ര
ക്രൊധാംശത്താലെ * കൊപനനനാരതമങ്ങിനെദുൎവ്വാസാവാം
താപസശ്രെഷ്ഠനുണ്ടായ്വന്നിതുധരിച്ചാലും * ദുൎവ്വാസംതപയീതിശ്രീ
പാൎവ്വതിചൊന്നമൂലം ദുൎവ്വാസാവെന്നുപെരുമിട്ടിതുമഹെശ്വരൻ *
അങ്ങിനെമഹാദെവനനസൂയാത്മജനായ് മംഗലംലൊകങ്ങൾക്കു
വരുവാനുളനായാൻ * അത്രിതാപസനുടെപുത്രനായ്മുകുന്ദനും
ദത്തനെന്നൊരുതിരുനാമവുംപൂണ്ടുവാണാൻ * ഖ്യാതിമാൻദത്താ
ത്രെയൻയതിവെഷംപൂണ്ടതി പ്രീതനായ്സൎവ്വദാനാസ്സവെൎവ്വഷാം
സദാകാലം * ഇത്തരംത്രിമൂൎത്തികൾകൊടുത്തവരത്തിനാൽ അ
ത്രിപുത്രന്മാരായാർമൂവരുംയഥാക്രമം * ദത്താത്രെയാഖ്യമിതഥാവ

ത്തിച്ചീടുന്നതെന്നു വൃത്താന്തംകാൎത്തവീൎയ്യനൊടുഗൎഗ്ഗനുംചൊന്നാൻ * നൎമ്മദാതന്നിലിറങ്ങിക്കുളിച്ചവനീശൻ കൎമ്മങ്ങൾകഴിച്ചു പാദ്ധ്യായനുംപതിയുമായ് * നിന്നിതുനദീതീരെ മുങ്ങിയയതീന്ദ്രനെ പ്പിന്നെയുംകാണ്മാനായെ സെവിച്ചുഭക്തിയൊടും * അന്നെരം ഭൂമിദെവിതന്നൊടുംമഹാവിഷ്ണു മുന്നംപാതാളത്തിങ്കൽനിന്നുപൊങ്ങിയപൊലെ * അംബുവിൽനിന്നുയൎന്നുവിളങ്ങുംദിവ്യരൂപം തന്നുന്നിൽക്കാണായ്വന്നുകാൎത്തവീൎയ്യാൎജ്ജുനനും * ഭക്തിവിശ്വാസവിനയങ്ങളുംപൂണ്ടുവീണു ദത്താത്രെയാംഘ്രിപത്മംവന്ദിച്ചുകാൎത്തവീൎയ്യൻ * സന്തുഷ്ടനായമുനിഭൂപതിയൊടുചൊന്നാ നെന്തഭീഷ്ടംതെപറഞ്ഞാലുംഞാൻതന്നീടുവൻ * എന്നതുകെട്ടുനൃപൻ താപസനൊടുചൊന്നാ നെന്നുടെ മനൊരഥമെല്ലാമെ ചൊല്ലാമെങ്കിൽ * ബാഹുക്കളിനിക്കൊരുസഹസ്രമുണ്ടാകണം ദെഹാരൊഗ്യവുംവെണം പൂൎണ്ണയൌവനംവെണം * ദ്രവ്യവുംരാജ്യത്തിംകലൊടുങ്ങാതിരിക്കണം ദിവ്യന്മാൎക്കെല്ലാമെന്നെസ്നെഹവുമുണ്ടാകണം * വീൎയ്യവുംബലങ്ങൾവൎദ്ധിക്കണംദിനംപ്രതി ശൌൎയ്യധൈൎയ്യങ്ങൾദീൎഘലൊകവുമുണ്ടാകണം * യോഗസിദ്ധിയും ധൎമ്മസ്ഥിതിയു മുണ്ടാകണം രൊഗശാന്തിയുംവെണംദെഹകാന്തിയുംവെണം * ആക്ക്രമെജയിച്ചുകൂടാഴ്കയുംവെണമെന്നെ ദീൎഘായുഷ്മാനാകയുംവെണംഞാൻവിശെഷിച്ചും * ചക്രവൎത്തിത്വംവെണമഭിഗമ്യത്വംവെണം വിക്രമമെററംവെണമദ്ധൃഷ്യത്വവുംവെണം * സപ്തദ്വീപാധിപത്യസൎവ്വശാസ്ത്രാൎത്ഥജ്ഞത്വം സപ്തലോകാധിപത്യമെന്നിവയുണ്ടാകണം * സംഗ്രാമത്തിംകൽമരണംവരികയുംവെണം സംഗവുമൊന്നിംകലുമുണ്ടാകാതിരിക്കണം * നിന്തിരുവടിയെഞാൻചിന്തിച്ചീടുന്നനെരം മന്തികെകാണാകണംഭക്തിയുംവൎദ്ധിക്കണം * എന്നിവയപെക്ഷിച്ചനെരത്തുദത്താത്രെയൻ മന്നവനഭീഷ്ടങ്ങളെല്ലാമെനൽകീടിനാൻ * പിന്നെത്തൽക്ഷണെമറഞ്ഞീടിനാൻദത്താത്രെയൻ മന്നവന്താനുംകൃതകൃത്യനായ്ഗുരുവിനാൻ * സൂതമാഗധവന്ദിസ്തുതിപാഠകജന ഗീതവുംകെട്ടുകെട്ടുപുക്കിതുപുരംനൃപൻ * അഷ്ടദിക്പാലകന്മാർതമ്മുടെപുരങ്ങളും നഷ്ടശ്രീമയംമാഹിഷ്മൽപുരംകാണുന്നെരം * തന്റെവൈഡൂൎയ്യസുവൎണ്ണസിംഹാസനംപുക്കനൃപൻ ശത്രുശബ്ദംകൂടാതെരക്ഷിച്ചുഭൂമണ്ഡലം * ഭദ്രദീപവ്രതത്തിൻപ്രഭാവത്തെക്കൊണ്ടും സത്വമാനസൻനിജഹസ്തവിക്രമംകൊണ്ടും * സപ്തദ്വീപങ്ങൾക്കാധിപത്യവുംപ്രാപിച്ചെററം വൎദ്ധിച്ചസമൃദ്ധിയുംകീൎത്തിയുംവിനയവും ശക്തിയുംഭഗവതിഭക്തിയുംവിശ്വാസവും * ഭാവനയൊടുംപതിനായിരംയജ്ഞംചെയ്തു ദെവഭൂദെവാദികൾതൃപ്തിയുംപൂണ്ടീടിനാർ * എണ്പത്താറായിരത്താണ്ടിങ്ങിനെരക്ഷിച്ചിതു സം

പ്രീതിതേടുംപ്രജാരഞ്ജനനിരതനായ് * വ്യാധിദാരിദ്ര്യബാലമരണ
ജരാനരാ ഭീതിയുംജനങ്ങളന്നെത്തുമെയറിഞ്ഞീല * എങ്ങാനുമൊരു
ദിക്കിലൊരുത്തനധർമ്മത്തിൽ സംഗമുണ്ടാകിലപ്പോളവൻറമുമ്പി
ൽക്കാണാം * ഖൾഗവുംബാണങ്ങളുംചക്രചാപാദികളും കൈ
ക്കൊണ്ടുകൃതാന്തനുംഭീതിയുണ്ടാമ്മാറപ്പോൾ * അങ്ങിനെരക്ഷിച്ചി
തുഖണ്ഡങ്ങൾനാല്പത്താറും ഇങ്ങിനെയൊരുനൃപനുണ്ടായീലൊരു
നാളും * പൃത്ഥ്വീശനിയോഗത്താലുണ്ടൊരുപുരപാലൻ നിത്യവും
ഹിതോപദേശംചെയ്വാനവനിയിൽ മത്തേഭൻകഴുത്തേറിഭേരിയു
മടിപ്പിച്ചു മർത്ത്യരെല്ലാരുംകേൾക്കുമാറവൻചൊല്ലീടണം * നിത്യ
മല്ലറിയണംമാനുഷദേഹംനൃണാം നിത്യമല്ലർത്ഥപുത്രകളത്രവസ്തുക്ക
ളും * അർത്ഥംസംഗ്രഹിക്കുന്നുസതതംജന്തുക്കളെ കർത്തവ്യംധർമ്മ
മേമിത്രമായുള്ളുനൃണാം * ദത്തഭുക്താവശിഷ്ടമായുള്ളൊരർത്ഥമെ
ല്ലാം കുത്രചിന്ന്യസ്തസ്ഥമാസ്ഥത്രൈവഭവിച്ചീടും * പുത്രമിത്രാദിശ്മ
ശാനത്തോളംകൂടപ്പോരും * പിന്നെത്താൻചെയ്തശുഭാശുഭകർമ്മ
ങ്ങളൊഴി ഞ്ഞൊന്നുമെത്തുണയില്ലെന്നെല്ലാരുമറിയണം * ദുർജ്ജന
രഹിതമാംഭൂതലത്തിങ്കൽനിത്യ മർജ്ജുനൻപാലിക്കയാലിങ്ങനെ
കേൾക്കാമെല്ലോ — അദ്ധ്യായംനാല്പത്തുനാലുകതമായ്വന്നിതിപ്പോ
ൾ ഉത്തമകഥാശേഷംകേൾക്കണമെങ്കിൽചൊല്ലാം *

---

## നാല്പത്തഞ്ചാം അദ്ധ്യായം.

ഇത്ഥംഭൂപതിശ്രേഷ്ഠനാകിയകാർത്തവീര്യൻ പൃത്ഥ്വീമണ്ഡ
ലംപരിപാലിച്ചുവാഴുംകാലം * പൌലസ്ത്യനായലങ്കാധീശ്വരൻദ
ശാനനൻ ത്രൈലൊക്യകണ്ടകനായുണ്ടായാൻമഹീതലെ * വക്ത്ര
ങ്ങൾപത്തുണ്ടവനഞ്ജനശൈലംപൊലെ ഹസ്തങ്ങളിരുപതുണ്ടേത്ര
യുംഭയങ്കരം * തന്നുടെതപൊബലംകൊണ്ടുസന്തോഷിപ്പിച്ചാ ന
ണ്ണാജാസനനെയുംചന്ദ്രശേഖരനെയും * ദുർല്ലഭമായവരംകൊണ്ടും
കയ്യൂക്കുകൊണ്ടു മെല്ലാലൊകവും വശമാക്കിനാൻ തനിക്കവൻ *
യക്ഷസേനയാസാകംവൈശ്രവണനെയുദ്ധേ രക്ഷോനായകൻജ
യിച്ചീടിനാനതുകാലം * പുഷ്പകവിമാനവുംപറിച്ചുകൊണ്ടാനവ
ൻ പിന്നാടുദേവാസുരഭുജംഗാദികളെയും * സത്വരംജയിച്ചടക്കീ
ടിനാനവരുടെ വസ്തുവുംപദങ്ങളുമതിനാലവരുടെ * ആയുധവി
ഭൂഷണവാഹനാദികളെല്ലാം കായലൊഭേനവെടിഞ്ഞൊളിച്ചൊ
രൊരൊദിക്കിൽ * ധാത്രീമണ്ഡലംവശത്താക്കുവാൻപിന്നെയൊരൊ
ധാത്രീപാലന്മാരെയുംജയിച്ചുനടക്കുമ്പൊൾ * യാഗവുംചെയ്തുമരു

വിടിനമരുത്തനെ വെഗെനചെന്നുവിളിച്ചീടിനാൻയുദ്ധത്തിനാ
യ് * ശാസ്ത്രാസ്ത്രവൃഷ്ടിയൊടുംകഴിഞ്ഞുദിനത്രയം എത്രയുംവശം
കെട്ടുമുറിഞ്ഞുദശാസ്യനും * വിക്രമിപ്പതിന്നടുത്തീടിനാൻചന്ദ്രഹാ
സം ചക്രവുമെടുത്തുടനടുത്തുമരുത്തനും * കല്പാന്താനലപ്രഭമാകി
യവിഷ്ണുചക്രം വിഷ്ണുലിംഗങ്ങളൊടുംകണ്ടൊരുദശമുഖൻ * വിത്ര
സ്തനായാനെററമന്നെരംപുരൊഹിതൻ പൃത്ഥ്വീശന്തന്നെക്കൂട്ടിക്കൊ
ണ്ടുപൊയ്ശാലപുക്കാൻ * മൎത്ത്യന്ദ്രൻമരുത്തനുംനിവൃത്തനായ
നെരം യുദ്ധവുമപെക്ഷിച്ചുരാവണന്താനുംപൊയാൻ * പിന്നെ
ച്ചെന്നയൊദ്ധ്യപുക്കനരണ്യനെക്കൊന്നു തന്നുടെമരണത്തിന്നാ
യൊരുശാപമെററാൻ * ഹുങ്കാരംകൊണ്ടുമൂന്നുലൊകവുംവശത്താ
ക്കി ലങ്കയിൽചെന്നുസുഖിച്ചിരുന്നുദശാസ്യനും * വാരണകുല
വൈരിവിഷ്ടരമദ്ധ്യമെറി വീരഗാസ്ഥാനളവിമണ്ഡലെവസിക്കും
പൊൾ * അംബരചാരികളുമപ്സരസ്ത്രീവൎഗ്ഗവും തുംബുരുനാരദനും
ചെന്നുസെവിച്ചീടിനാർ * ഗാഢകൌതുകത്തൊടുംതുംബുരുനാരദ
ന്മാരൊടുചൊദിച്ചീടിനാനന്നെരംദശാനനൻ * വീൎയ്യവിക്രമബല
കീൎത്തിസൌഭാഗ്യധന ധൈൎയ്യലാവണ്യശൌൎയ്യാദ്യഖിലഗുണങ്ങളാ
ൽ * ദെവമാനവദൈത്യമാനുഷൊരഗന്മാരി ലെവനീലൊകത്തിം
കൽവിഖ്യാതനായിട്ടുള്ളു * ചൊല്ലെണംനെരെനിങ്ങളെന്നതുകെ
ട്ടനെരം ചൊല്ലിനാരവർകളു മെംകിലൊ കെട്ടുകൊൾക *
കാൎത്തവീൎയ്യാൎജ്ജുനനെന്നുണ്ടൊരുനരപാലൻ ധാത്രിയിലിപ്പൊ
ളവനെപ്പൊലെഗുണവാനായ് * ഇല്ലൊരുപുരുഷനുമീരെഴുലൊക
ങ്ങളി ലെല്ലാടിക്കിലുമനെ്വഷിച്ചെന്നാലറിഞ്ഞീടാം * ഇത്തര
മന്യസ്തുതികെട്ടുകൊപിച്ചുപുന രുത്ഥാനംചെയ്തീടിനാനത്യൎത്ഥമീൎഷ്യ
യൊടും * എങ്കിലൎജ്ജുനൻതന്നൊജ്ജയിച്ചെന്നിയെമമ ലങ്കയിലി
രിക്കുന്നീലെന്നവൻപുറപ്പെട്ടാൻ * സ്മൃതനാലുപനീതമായപുഷ്പക
മെറിയാദസാംപതിയെയുംകടന്നുവെഗത്തൊടെ * നൎമ്മദാതീരെ
ചെന്നുനിന്നപ്പൊൾകാണായ്വന്നു നിൎമ്മലമായമാഹിഷ്മതിയാംരാജ
ധാനി * തന്നുപവനത്തിംകലിറങ്ങിയിരുന്നപ്പൊൾ വന്നിതുദി
നകരനുത്തമാംഗത്തിന്മെലെ * മദ്ധ്യാഹ്നംകണ്ടുരെവാതന്നിൽ
സ്നാനവുംചെയ്തു നിത്യകൎമ്മത്തിന്നുകൊപ്പിട്ടിതുദശമുഖൻ * ശം
കരപൂജയ്ക്കുവെണ്ടുന്നസാധനമെല്ലാം കിംകരന്മാരുമൊരുക്കിക്കൊടു
ത്തിതുശീഘ്രം * അൎച്ചനംചെയ്തുജപധ്യാനനിഷ്ഠയാതത്ര നിശ്ചല
നായിദശകന്ധരനിരിക്കുമ്പൊൾ * നൎമ്മദാപ്രവാഹവുംമെല്ലെട്ടു
പൊന്നുവന്നു മന്മഥവൈരിയുടെലിംഗവുംപീഠാദിയും * പൂജാസാ
ധനങ്ങളുമഭിഷിക്തങ്ങളായി പൂജകനായദശകണ്ഠനുംമുഴകിനാൻ *
എന്തുകാരണമിതിനെന്നുനൊക്കുമ്പൊൾദശ കന്ധരന്തനിക്കുകാ

ണായിതുനളിമദ്ധ്യേ * പൈന്തെർവാണികളുമായ്ക്രീഡിക്കുന്നു പെന്നനെ ബന്ധമായതുമവൻനളിയെത്തടുക്കയാൽ * വൃത്താന്തമിത്ഥമറിഞ്ഞൊരുരാക്ഷസരാജൻ ചിത്രയോധിയെനിയോഗിച്ചിതുസത്വരം * മജ്ജനംചെയ്യുന്നൊരുഭൂപതിപ്രവരനാമർജ്ജുനനൊടുചിത്രയോധിയുംചൊല്ലീടിനാൻ * രാക്ഷസരാജനുടെദൂതൻ ഞാനവൻചൊന്ന വാക്കുകൾകെട്ടുകൊൾകമാനിയെന്നാകിൽഭവാൻ * യുദ്ധംചെയ്യുവൊല്ലീയ്യസപള്ളംപ്രാപിച്ചുകൊൾക നിർഭയനെങ്കിലിപ്പോൾവൈകരുതൊന്നുകൊണ്ടും * വന്നുകണ്ടല്ലെന്നാകിൽ വത്സരംതൊറുംകരം തന്നുകൊള്ളുവനെന്നുസന്ധിച്ചുചൊല്ലീടുവിൻ * ദൂതവാക്യങ്ങൾകെട്ടുഭൂപനുംചിരിച്ചഥ മൊദെനചിത്രയൊധിതന്നൊടുചൊല്ലീടിനാൻ * യുദ്ധത്തിന്നശക്തന്മാരായുള്ളപുരുഷന്മാ ക്കിത്തരമുപായങ്ങളെന്നിമറ്റൊന്നുമില്ലെ * എന്നൊടുകരം വാങ്ങിജീവിപ്പാനവനിയി ലിന്നൊരുപുരുഷനെക്കണ്ടീലെന്നറിയെണം * യുദ്ധംചെയ്യതിനെന്നൊടിന്നുരാവണനുള്ളിൽ ശ്രദ്ധയുണ്ടെങ്കിലതുമെന്തിനെന്നതുംചൊല്ലാം മൃത്യുവന്നീടുവാനൊമ്പുദ്ധനായ്വരുവാനൊ സത്വരംരണ്ടാലൊന്നുണ്ടില്ലസന്ദിഗ്ദ്ധമെതും * ചിത്രയോധിയുമതുപൌലസ്ത്യനൊടുചൊന്നാൻ ക്രുദ്ധനായതുകെട്ടുരാക്ഷസപ്രവരനും * യുദ്ധത്തിന്നാശുചെന്നുകാൎത്തവീൎയ്യാൎജ്ജുനനെ ബദ്ധരൊഷേണവിളിച്ചീടിനാൻപടയൊടും—നാല്പത്തഞ്ചദ്ധ്യായംകഴിഞ്ഞുശെഷംകെൾപ്പാൻ താല്പൎയ്യമുണ്ടെന്നാകിൽ ചൊല്ലീടാമെല്ലൊ *



## നാല്പത്താറാം അദ്ധ്യായം.

രാവണൻയുദ്ധത്തിനായ്വിളിച്ചനെരംനൃപ നാവൊളംവെഗെനതിരസ്ഥലെകരെറിനാൻ * മൈനാകംജലധിയിൽനിന്നുപൊങ്ങിയപൊലെ മാനിയാംകാൎത്തവീൎയ്യനായിരംകൈകളൊടും * ബാണങ്ങൾമഴപൊലെതൂകിനാൻദശഗ്രീവൻ പാണികൾകൊണ്ടുവൃക്ഷംപറിച്ചനരെന്ദ്രനും * പത്രങ്ങളരികളെ ഞൊന്നുതാഡിച്ചാനപ്പൊൾ ശസ്ത്രചാപാദികളുംസൂതനുംപൊടിഞ്ഞിതു * തല്ക്ഷണാംദശഗ്രീവൻചന്ദ്രഹാസവുമെടു ത്തട്ടഹാസവുംചെയ്തങ്ങടുത്താനതുനെരം * ഉന്നതമായവൃക്ഷംകൊണ്ടെറിഞ്ഞിതുനൃപൻ ചന്ദ്രഹാസത്താൽവെട്ടിമുറിച്ചാൻദശാസ്യനും * അന്നെരംവലിയൊരുകല്ലുകൊണ്ടെറിഞ്ഞിതു മന്നവനതുകൊണ്ടുരാക്ഷസപ്രവരനും * മന്ദമെന്നിയെവീണുഭൂമിയിൽമൊഹത്തൊടെ ചന്ദ്രഹാസവുംകയ്യിൽ

നിന്നടർവീണപോയി * മുഷ്ടികൾകൊണ്ടുതാഡിച്ചിട്ടിനാനപ്പോ ൾനൃപൻ നഷ്ടചേതനനായാൻദുഷ്ടനാംദശാസ്യനും * പെട്ടന്നു കാർത്തവീര്യൻപിടിച്ചുരാവണനെ കെട്ടിനാൻപിന്നെപരിപുഷ്ട ചേതസാനൃപൻ * ഉല്ലന്നാദമംചന്ദ്രഹാസവുമെടുത്തുകൊ ണ്ടു ല്ലലാക്ഷികളുമായ്യുഷ്പകംകരേറിനാൻ * കിങ്കരന്മാരെക്കൊണ്ടുപ ങ്ക്തികന്ധരനെയും സങ്കടംകൂടാതെകണ്ടെടുപ്പിച്ചതുനേരം * തന്നു ടെരാജ്യംപുക്കസുഖിച്ചുമരുവിനാ നന്നേരംബലാദ്ധ്യക്ഷനാകിയ സിംഹസേനൻ * വന്ദിച്ചുചോദിച്ചിതുരാക്ഷസേശ്വരനെക്കൊ ണ്ടെന്തൊന്നുവേണ്ടുന്നതെന്നരുളിച്ചെയ്തീടണം * കൊണ്ടുപോ യ്ക്കാരാഗൃഹംതന്നിലാക്കകദശ കണ്ഠനെയെന്നുനേത്രാന്തംകൊണ്ടു നിയോഗിച്ചാൻ * ഭർതൃശാസമറിഞ്ഞപ്പൊഴെസിംഹസേനൻ നി ർദ്ദയംകാരാഗൃഹന്തന്നിലങ്ങാക്കീടിനാൻ * ആയസമായനിഗളങ്ങ ളാൽനിബന്ധനാ സ്ഥായവുമിളക്കാതെകിടന്നുദശമുഖൻ * ചിത്ര യോധിയുമഞ്ചുമാസംപാർത്തനന്തരം ചിത്തത്തിൽനിരൂപിച്ചുക ല്പിച്ചാനുപായവും * കർത്തവ്യമിനിമയാപുലസ്ത്യമുനിയൊടു വൃത്താ ന്തമെല്ലാമുണർത്തിക്കേണമെന്നൊർത്തവൻ * ചെന്നുവന്ദിച്ചുമുനി തന്നൊടുവൃത്താന്തങ്ങ ളൊന്നൊഴിയാതെകെൾപ്പിച്ചീടിനാനതു നേരം * പൌത്രവാത്സല്യംകൊണ്ടുതാപസപ്രവരനും കാർത്തവീ ര്യനെച്ചെന്നുകണ്ടിതുകനിവോടെ * അർഘ്യാദിപൂജാദ്രവ്യംകൊ ണ്ടുപൂജിച്ചുമുനി മുഖ്യനെവന്ദിച്ചുചൊല്ലീടിനാൻനൃപതിയും* ഭാഗ്യ വാനെന്നുവന്നുഞാനിപ്പോളിനിക്കിന്നു യോഗ്യമാമതിഥിസമ്പ്രാപ്ത നായതുമൂലം * എന്തൊരുകാര്യംതിരുവുള്ളത്തിലിതുകാലം ചിന്തി ച്ചതെന്നുമരുൾചെയ്യണംമടിയാതെ * നിത്യമല്ലാതദേഹംകൊണ്ടു സജ്ജനങ്ങൾക്ക കർത്തവ്യമുണ്ടെന്നാകിൽചെയ്തുകൊള്ളേണമെ ല്ലൊ * മർത്ത്യജന്മത്തിൻഫലമായതുമതുതന്നെ സത്യംഞാനൊത്തു ന്നതുചെയ്യുന്നെന്നറിഞ്ഞാലും * എന്നതുകേട്ടുമുനിമുഖ്യനുമരുൾചെ യ്തു മന്നവനിനക്കുപചനമീവചനങ്ങൾ * യാദവകുലത്തിങ്കലുത്ഭ വിച്ചീടുന്നൊരു മെദിനീശന്മാരെല്ലാമിങ്ങിനെയുള്ളവണ്ടെ * എ ത്രയുമസാരമായുണ്ടൊരുകാര്യംനിന്നാൽ കർത്തവ്യമായിട്ടതുംസാര മെത്രയുംമമ * മന്നവദശമുഖനെന്നുടെപൌത്രനവ ന്നുന്നുടെദൊ ഷംകൊണ്ടുബദ്ധനായ്വന്നാനെല്ലൊ * പുത്രവാത്സല്യമില്ലാതാകയി ല്ലൊന്നുകൊണ്ടും മർത്ത്യന്മമഹാമായാവൈഭവംചിത്രംചിത്രം * നി ന്നുടെകാരുണ്യത്താലവനെയയയ്ക്കേണ മെന്നതുചൊൽവാന്തന്നെ വന്നിതുഞാനിപ്പോൾ * എന്തൊരുദണ്ഡമിതിനെന്നുരചെയ്തുനൃ പൻ ബന്ധനത്തിങ്കൽനിന്നുവെർപെടുത്തതുനേരം * അഭ്യം ഗസ്നാനവുംമൃഷ്ടഭോജനംനൽകി വില്ലാടാഭരണവസ്ത്രാനുലേപ

ങ്ങളാലും * തുഷ്ടിചെത്തിനിമുനിതന്നുടെപിന്നാലെനീ ഉച്ഛിഷ്ടമു
പെക്ഷിച്ചുപൊകെന്നുമധുരമായ് *പുഷ്പകവിമാനവുംചന്ദ്രഹാസവും
നല്കി തല്പിതാമഹൻകയ്യിലപ്പൊഴെസമൎപ്പിച്ചാൻ * ലജ്ജയാവ
ദനങ്ങൾപത്തുംകുമ്പിട്ടുപുന രൎജ്ജുനനൊടുയാത്രപറഞ്ഞുനടകൊ
ണ്ടാൻ * ആശീർവ്വാദവുംചെയ്തുകാൎത്തവീൎയ്യനും പുന രാശ്ശുരാവണ
നൊടുംനടന്നുപൌലസ്ത്യനും * ചെന്നുലങ്കയിൽപുക്കുവസിച്ചുദശാ
നനൻ മന്നവൻമാഹിഷ്മതിതന്നിലുംമരുവിനാൻ * കാൎത്തവീൎയ്യ
ൻറഭക്തികണ്ടുസന്തൊഷിച്ചുദ ത്താത്രെയമുനീന്ദ്രനുംതത്രൈവമ
രുവിനാൻ—പൃഥ്വീശനായകൃതവീൎയ്യപുത്രനുമന്നു പത്തുഭാൎയ്യമാർ
പെറുന്നൂറുപുത്രന്മാരുണ്ടായ് * എന്നതിൽപരാക്രമാഢ്യപിലഞ്ചുന
ത്തൊട്ടു മുന്നതന്മാരായ്വന്നിതഞ്ചുപെരറിഞ്ഞാലും * ശൂരനുംശൂര
സെനൻധിഷണന്മധു താനും വീരനാംജയധ്വജനെന്നവരുടെനാ
മം * എന്നതിൽജയധ്വജപുത്രനായ്താലജംഘ നെന്നമന്നവന്താ
നുമുണ്ടായാൻപ്രസിദ്ധനായ് * മെദിനീശപരനായതാലജംഘനു
പിന്നെ വീതിഹൊത്രാദികളായ്നൂറുപുത്രന്മാരുണ്ടായ് * താല
ജംഘാത്മജന്മാരാകയാലവർകളെ ത്താലജംഘന്മാരെന്നുചൊല്ലുന്നു
ബുധജനം * ഇങ്ങിനെപുത്രപൌത്രപ്രപൌത്രാദികളുമായ് മങ്ങാത
കീൎത്തിയൊടുംവാണിതുകാൎത്തവീൎയ്യൻ * ഹൈഹയന്മാരെക്കൊണ്ടുനി
റഞ്ഞുഭൂമണ്ഡല മാഹവത്തിനുമാരുമില്ലവരൊടക്കാലം * സപ്തദ്വീ
പങ്ങളെയുമടക്കിവാണീടിനാൻ തുഷ്ടിപ്പൂണ്ടിതുസകലപ്രജകളുമെ
റം—നാല്പത്താറദ്ധ്യായവുംചൊല്ലിയെനിനിശ്ശെഷം താല്പൎയ്യമു
ണ്ടെന്നാകിൽകെട്ടുകൊള്ളുവിൻനിങ്ങൾ *

—oo:o:oo—

## നാല്പത്തേഴാം അദ്ധ്യായം.

ലൊകങ്ങളെവംപരിപാലിച്ചുവാഴുംകാല മെകദാകൃതവീ
ൎയ്യപുത്രനാംനൃപശ്രെഷ്ഠൻ * ഏകാനെചെന്നുവന്ദിച്ചീടിനാൻഭ
ക്തിയൊടെ യൊഗീന്ദ്രനായദത്താത്രെയപാദാംഭൊരുഹം * വ
ന്ദിച്ചനൃപവരനാശീർവ്വാദവുംചെയ്തു നന്ദിച്ചുയതീശപരൻചൊല്ലിനാ
ൻകൃപയൊടെ * ഏതാനുമൊന്നുചൊദിച്ചീടുവാൻവന്നിതെന്നു
ചെതസിതൊന്നുന്നിതുനിന്നുടെഭാവംകണ്ടാൽ * വല്ലതുംചൊദി
ച്ചാലുമെതുമെമടിക്കെണ്ട ചൊല്ലുവനശെഷവുംചൊദ്യത്തിനുത്തരം
ഞാൻ * എന്നതുകെട്ടനെരംസന്തൊഷിച്ചവനീശൻ മന്ദഹാസ
വുംചെയ്തുവന്ദിച്ചുചൊദ്യംചെയ്താൻ * അദ്ധ്യാത്മജ്ഞാനമിനിക്കു
പദെശിച്ചിടണം മൃത്യുജന്മാദികളാൽമുക്തനായ്വന്നീടുവാൻ * കൃ

ത്ത്യാകൃത്യാദികൎമ്മപാശങ്ങളെല്ലാംനീങ്ങി നിത്യമാമാത്മാനന്ദംസി
ദ്ധിച്ചീടുകവെണം * ഇത്ഥമജ്ജുനനൃപൻചൊദ്യംചെയ്തതുകെട്ടു ദ
ത്താത്രെയനരുളിചെയ്തിതുമധുരമായ് * എത്രയുംചിത്രംചിത്രംമി
ത്രഭൊഗങ്ങളൊടും വൎത്തിക്കുംനിനക്കിതുതൊന്നിയതൊൎത്തുകണ്ടാ
ൽ * കെട്ടാലുംജനകനൊടസിതമഹാമുനി ശ്രെഷ്ഠൻപണ്ടരുളി
ചെയ്തൊരദ്ധ്യാത്മജ്ഞാനമെല്ലാം — പണ്ടുഭൂമിയിൽനിമിയാകിയനൃ
പശ്രെഷ്ഠ നുണ്ടായിതനയനായജ്ജനനെന്നനൃപൻ * ശൈശവ
ത്തിങ്കൽത്തന്നെ കെവലജ്ഞാനത്തിങ്ക ലാശയമുറച്ചിതുപൂൎവ്വവാസ
നയാലെ * അക്കാലമൊരുദിനമസിതമുനിയുടെ തൃക്കാക്കൽവീ
ണെകാന്തെചൊദിച്ചാൻജനകനും * പ്രാണികൾശുഭാശുഭകൎമ്മ
ങ്ങൾനിമിത്തമായ് ക്ഷൊണിയിൽപ്പിറക്കുന്നിതജ്ഞാനതമസ്സിങ്ക
ൽ * ആകയാൽസംസാരമാൎഗ്ഗത്തിങ്കൽനിൎവ്വെദംപൂ ണ്ടാകുലഹൃദ
യനായ്വന്നിതുഞാനുമിപ്പൊൾ * നിന്തിരുവടിബ്രഹ്മൊപദെശം
ചെയ്തു സന്താപജനിമൃതിസംഭവംതീൎത്തീടണം * ഇങ്ങിനെജനക
വാക്യംകെട്ടൊരസിതനും മംഗലവാചാനിമിപുത്രനൊടരുൾചെ
യ്താൻ * വാങ്മനൊവിഷയമല്ലാതൊരുപരബ്രഹ്മം കാണ്മാനൊരു
പമില്ലനിൎഗ്ഗുണംതെജൊമയം * എങ്ങിനെയുപദെശിച്ചീടുന്നുഭവാ
നുഞാ നിങ്ങനെയൊരുജാതിയൊട്ടൊട്ടുചൊല്ലീടുവൻ * യാതൊ
രാത്മാവുകൊണ്ടുസകലഭൂതങ്ങളും ചെതനയൊടുംകൂടിപ്രാൎത്ഥിച്ചു
ബഹുവിധം * യാതൊരാത്മാവിങ്കൽനിന്നുണ്ടാകുന്നിതുശക്തി യാ
തൊന്നുചെഷ്ടിപ്പിക്കുന്നതുലൊകത്തെയെല്ലാം * ചിൽഘനംസൎവ്വാ
ത്മകംകെവലമദൃശ്യം യഥാൎത്ഥംപ്രപഞ്ചമെന്നാൎയ്യന്മാർപറയു
ന്നു * വെദാന്തവാക്യദൃഷ്ടംവെദാൎത്ഥംവെദാത്മകം ബൊധരൂപ
കംബ്രഹ്മമെന്നെല്ലൊചൊല്ലീടുന്നു * അദ്വൈതബൊധമാൎഗ്ഗംഞാ
ൻപറഞ്ഞതുതവ ബുദ്ധിവിസ്താരത്തിനുതക്കവാററിഞ്ഞീടാം * അ
ന്നെരംചൊദിച്ചിതുജനകമഹീപതി പിന്നെയുമസിതനൊടുണ്ടാ
യസന്ദിഗ്ദ്ധത്താൽ * ആത്മാവെന്നിതുകെചിൽ പ്രകൃതിയെന്നു
ചിലർ ആത്മാവുപുരുഷനെന്നിങ്ങനെപിന്നെച്ചിലർ * ആത്മാ
വാകുന്നതെന്നുമറൊന്നല്ലെന്നുതന്നെ സ്വാത്മാനംബഹുവിധമാ
യ്പറയുന്നിതെല്ലാം * ഇങ്ങിനെയുള്ളവാക്കുകൊണ്ടുഞാനറിവതി
നെങ്ങിനെനിശ്ചിക്കുന്നുനിത്യമാംപരബ്രഹ്മം * ബഹുപത്ഥവാചീക
ളിലുള്ളശബ്ദങ്ങൾകൊണ്ടു മഹ്യന്നൽകീടുന്നതുവിഭ്രമമത്രെനൂനം *
എങ്ങിനെയറിയാവിതൊന്നിതെന്നുറച്ചിനി യെങ്ങിനെയരുൾചെയ്ക
വെണംകാരുണ്യസിന്ധൊ * പുഞ്ചിരിപൂണ്ടുമുനിചൊല്ലിനാൻനൃപ
നൊടു നിൎണ്ണെതൊഗതിയഥാൎത്ഥാനുപചെതമല്ലൊ * ഏതൊരു
ജാതിയതിനെപ്പരിച്ഛെദിക്കാവു സാധനാന്തരംമറ്റുകണ്ടതില്ലതി

നെന്നും * സൎവ്വചേഷ്ടകത്വേനബ്രഹ്മത്വമന്നത്തിനെ നന്നിച്ചു
ചൊല്ലീടുന്നോരതിനെയറിഞ്ഞവർ * അന്നകാൎയ്യത്താൽപൂൎവ്വിരത്തി
നാബ്രഹ്മത്വമു ണ്ടെന്നുചൊല്ലുന്നുചിലർകേട്ടുകൊണ്ടാലുമെങ്കിൽ *
തത്വവസ്തുക്കാശ്രയമാകിയദേഹന്തന്നെ നിത്യമാംസൎവ്വാൎത്ഥസാ
ധകമെന്നതുനൂനം * ആമ്നായപ്രതിഷ്ഠാനമയമാൎയ്യതവീടും ബ്രഹ്മ
കാൎയ്യത്തിങ്കൽനിന്നൎത്ഥിതമാകകൊണ്ടും * ദേവലോകങ്ങളിലുള്ള
ൎത്ഥവുംവൎത്തിക്കയി ല്ലെത്തുമെദേഹത്തൊടുകൂടാതെപാൎത്തുകണ്ടാ
ൽ * ശ്രേയസ്സിൻമൂലംദേഹമെന്നുചൊല്ലുന്നുനൂനം ശ്രേയസ്സായ
തുമൊന്നുമെന്നതുധരിക്കേണം * താപാദിത്രിഗുണഭാവങ്ങളാംക
ൎമ്മങ്ങൾതൻ വൈപരീത്യന്നാരകസ്വൎഗ്ഗമോക്ഷങ്ങൾക്കെല്ലാം *
കാരണമതുതന്നെസംസാരംഭവിപ്പാനും * രാജാവുചോദിച്ചിതുതാ
പസനോടന്നേരം പൂജിതനായഭവാനരുളിച്ചെയ്തീടണം * സൎവ്വ
ദുഃഖാത്മകമായിരിപ്പൊന്നെല്ലൊദേഹം സൎവ്വദാമൃതിഭയംക്ഷണഭം
ഗുരംതാനും * അജ്ഞാനമൂലാരബ്ധേകൎമ്മബീജോത്ഭവങ്ങ ളെത്രനാ
ളെകണ്ടെത്രനാളുംവൎത്തിക്കുംകൎമ്മം * തല്ക്കൎമ്മസംസാരവൃക്ഷത്തി
ൻബീജത്വത്തെയും കല്പ്പൊള്ളുമെന്നുചൊല്ലീടുന്നിതുബുധജനം *
ഇച്ചൊന്നദേഹത്തിന്നുള്ളജ്ഞാനസംഭൃതികൾ നിശ്ചിതംനിത്യത്വ
മില്ലെന്നതുധരിക്കേണം * എങ്ങിനെതദ്ദേഹത്തെബ്രഹ്മമെന്നരുൾ
ചെയ്തു ശങ്കകൂടാതെവൊന്നെന്നതുമറിഞ്ഞീല * യാതൊന്നുനിത്യ
ശുദ്ധബുദ്ധാദിസ്വഭാവമാം മുക്തിസാധനംതമ്മിലകലമുണ്ടപാ
രം * തത്രൈവവലിയൊരുശങ്കയുണ്ടിനിക്കുള്ളിൽ വൎത്തിച്ചീടുന്ന
തിപ്പൊളതിനെയകറ്റുവാൻ * നിന്തിരുവടിയൊഴിഞ്ഞാരുമില്ലൊ
രെടത്തും സന്തൊഷംവളരുമാറരുളിച്ചെയ്തീടണം * അന്നമെപര
ബ്രഹ്മംയൽകൃതംപ്രപഞ്ചത്വം നിൎണ്ണയംനിസ്സന്ദേഹംപ്രകൃതങ്ങ
ളാത്സമാം * ബ്രഹ്മാദിതൃണപൎയ്യന്തംജഗത്സകലവും നിൎമ്മലമന്ന
മയമാകയാലന്നംബ്രഹ്മം * യാതൊരാഹുതിവഹ്നിയെങ്കൽചെ
യ്തീടുന്ന താദിത്യൻതന്നെപ്രാപിച്ചീടുമതാദിത്യനും * വൃഷ്ടിയെ
പ്പെയ്യിപ്പിച്ചുവിശ്വത്തെയെല്ലാമൊക്ക പുഷ്ടമാക്കീടുന്നിതുജന്തുക്കൾ
തങ്ങളെയും * ഷഡ്വിധമന്നംപോലെസൎവ്വപ്രാണിനാമിഹ കല്പി
തമാമൊധാത്രാപ്രാണയാത്രോപായാൎത്ഥം * അന്നത്താൽവൎദ്ധി
ക്കുന്നുനിത്യവുംജീവജാലമന്നംകൂടായ്കിൽജന്തുവിശന്നുമരിച്ചുപോം *
ഗവ്യഹവ്യങ്ങളാലെപിതൃദേവതമാരും ജീവിച്ചുസുഖിച്ചുപുഷ്ടന്മാ
രായ്മരുവുന്നു * ദേവകൾമറ്റുള്ളോരുംപ്രീതിയെപ്രാപിക്കുന്നു സ്ഥാ
വരജംഗമങ്ങളൊക്കെയുമന്നമയം * അന്നമിപ്രപഞ്ചത്തെധരിക്കു
ന്നതുനൂനം അന്നമെപരമയാംഗതിയുമെല്ലാവൎക്കും * സപ്തധാതു
ക്കളെല്ലാംവൎദ്ധിക്കുംദേഹങ്ങൾക്കും സപ്തമമതിൽശുക്ലമെത്രയുംശ്രേ

ഷ്ടമെല്ലൊ * യാതൊരുശുക്ലംപ്രസവാത്മകമാകുന്നതും യാതൊരാ
നന്ദരൂപമായെഴുംബ്രഹ്മബീജം * സെവിതമായൊരന്നംവ്യാപിച്ചു
രസസാരം സ്ത്രീപുമാന്മാൎക്കരക്തശുക്ലങ്ങൾവൎദ്ധിക്കുന്നു * ഉല്പാദിക്കു
ന്നിതതുകൊണ്ടെല്ലൊവിശപമെല്ലാം മുൾപ്പൂവിൽധരിച്ചുകൊള്ളെ
ണമിച്ചൊന്നതെല്ലാം— നാല്പത്തെഴദ്ധ്യായവുംചൊല്ലിയെനിനി
ശ്ശെഷം മെല്ലെട്ടുചുരുക്കിഞാൻകഥകൾചൊല്ലീടുവൻ *



## നാല്പത്തെട്ടാം അദ്ധ്യായം.

നാരിതന്നുടെദൊഷംകൂടാതെയൊനിന്നുതൽ പൂരുഷവീൎയ്യം
പരമാനന്ദസാരാത്മകം * സമ്പാദിച്ചിട്ടുമതുസംയൊഗത്തിംകല
തി സംഭ്രമത്തൊടുമന്യൊന്യാനന്ദകൈവല്യത്താൽ * കൊപ്പുവാ
യുനാസമീരിതനാകിയശുക്ലം വാട്ടമെന്നിയെഗൎഭപാത്രസഞ്ചിതമാ
യാൽ * ഏകരാത്രെണചെന്നുശൊണിതത്തൊടുകൂടും ഏകമായ്ത്തു
രുംശുക്ലശ്ശൊണിതമതുനെരം * ഭൂതങ്ങളൊടുംതത്രധാതുക്കളൊടും
വൃത്ത്യാ സാദരംകൎമ്മവശാനുഗനായൊരുജീവൻ * യൊനിയെപ്ര
വെശിക്കുമന്നെരമതിൽവെച്ചു രക്തമെറുകിൽനാരിശുക്ലമെറുകിൽപു
മാൻ * രണ്ടീടുമെങ്കിൽനപുംസകമായ്വരുമെല്ലൊ * തത്രാപിമ
നഃപ്രാണെന്ദ്രിയവിജ്ഞാനസ്വഭാ യുസ്മൃതിധാരണാപ്രജ്ഞാപ്രയു
ക്താദികളും * ദുഃഖെച്ഛാഹംകാരപ്രെരണകൾവൎണ്ണാകൃതി സ്വ
ദ്വെഷപ്രീതിഹൎഷങ്ങളുംഭവാഭവം * ദെഹത്തെപരിഗ്രഹിച്ചീടുവാ
നിച്ഛിച്ചൊരു ദെഹിതന്നെസംശ്രീകഭാവങ്ങളുവയെല്ലാം * പ്രാകൃത
നമായകൎമ്മാൽഭൂതങ്ങളെന്നൂനം ധാത്ര്യാദിപഞ്ചഭൂതങ്ങളിൽമൂ
ൎച്ഛനയൊടും * ആദ്യമായ്സ്ഥിതിചെയ്യുമതിനാൽധാതുതാനും മു
മ്പിലെമാസത്തുംകൽപിന്നെയുംക്രമത്താലെ * തൽക്കൊപ്പുപാവ
നാപാവനന്മാരുടെശക്ത്യാ മിക്കതുംശൊഷിച്ചുകാഠിന്യത്തെപ്രാപി
ച്ചീടും * രണ്ടാംമാസത്തിൽദെഹംശീതൊഷ്ണവായുക്കളാ ലുണ്ടായപാ
കാൽമാംസപിണ്ഡമായ്പ്രാപിച്ചീടും * തന്നുടെധൎമ്മഗുണയുക്ത
മായ്പഞ്ചഭൂതം * തന്നംശയുക്തിയൊടുമിളക്കംതുടങ്ങീടും * മൂന്നാം
മാസത്തിൽപിന്നെശ്രവ്വശ്രൊത്രങ്ങൾബാലം സൂക്ഷ്മാപെക്ഷണം
ദാൎഢ്യംലഘുത്വംവിവിക്തത്വം * സൂക്ഷ്മത്വംസുഷിരത്വമെന്നിവ
കളെബരെ * ആകാശഗുണങ്ങളെന്നറിഞ്ഞീടുകവെണ മാകു
വെചൊല്ലീടുവാനാവതല്ലെതുമെന്നാൽ * ഗമനാഗമനമംഗ
പ്രസാരണബലാ ബലത്വശ്രീന്ദ്രിയംകൎക്കശത്വമിവയെല്ലാം * വാ
യുതൻഗുണങ്ങളെന്നറിഞ്ഞീടുവിൻപിന്നെ നയനവിവൎത്തിയുമംഗ
ത്തിലുഷ്ണത്വവും * സതതവൎണ്ണംശൌൎയ്യമംഗസൌന്ദൎയ്യവങ്ങളും സ

ന്താപത്രപമഷാള്യങ്ങളുംതെജൊഗുണം * ഗാത്രമാദ്ദവംരസനെ ന്ദ്രിയംസ്നിശ്ധതപവും ശൈത്ത്യവുംക്ലിന്നതപവുമംഭസ്സിൻഗുണങ്ങൾ പൊൽ * ഗന്ധഘ്രാണവുംമൂജവിഗ്രഹഗരിമയും ചിന്തിക്കിൽഭൂമിയുടെഗുണങ്ങളറിഞ്ഞാലും * നാലാംമാസത്തിലുണ്ടാംതലയുംകൈകാൽകളും കാലെഗൎഭിണിക്കുണ്ടാമൊരൊരൊമനൊരഥം* നാരിതൻ മനൊരഥംനൽകെണമല്ലെന്നാകിൽവൈരൂപ്യരൊഗാദികളുണ്ടാകും പ്രജകൾക്കും* അഞ്ചാംമാസത്തിൽപൃഷ്ഠവംശവുമസ്ഥികളും ചെഞ്ചൊരയധിരവുംസംഭവിച്ചീടുമെല്ലൊ * ഉണ്ടാകുംകാലക്രമാലംഗങ്ങൾക്കൊക്കെസ്ഥൈൎയ്യം ഉണ്ടായ്വന്നീടുമാറാംമാസത്തിൽവിരലുകൾ * കെശരൊമങ്ങളുംഗപ്രത്യംഗവൃത്തിയൊട്ട മാശ്രുചൈതന്യംമനൊവൈകാൎയ്യങ്ങളുമുണ്ടാം * ഏഴാംമാസത്തിൽകൎമ്മെയന്ത്രിയതനായ ജീവൻ വാഴുന്നുപഞ്ചഭൂതാത്മകമാംദെഹത്തിംകൽ * നാഡികൾ ശിരസ്നായുസഞ്ചയാനചിതമായാൽ നാഡികളാശ്രയമായ്വരത്തുവായുക്കളുണ്ടാം * ദൊഷങ്ങൾസിരകളെയാശ്രയിച്ചുണ്ടായ്വരും ദൊഷങ്ങൾസമത്തുംകലാരൊഗ്യമുണ്ടായ്വരും * സ്നായുക്കളെല്ലാമസ്ഥിബന്ധനഭൂതങ്ങളാം കായത്തെതപചാപരിവെഷ്ടിതമാക്കുമെല്ലൊ * കൎമ്മസംഘാതങ്ങളാലെത്രയുംപീഡയൊടും നിൎമ്മലാത്മാവുഗൎഭെ ദുഃഖിച്ചുമരുവുന്ന * എട്ടാംമാസത്തിലുണ്ടാംപ്രാക്ജന്മസ്മൃതിയെല്ലാം മൊട്ടുമെപൊറുത്തുകൂടാതെവെദനകളും * സന്തതംജരായുച്ഛന്നാത്മനാഭഗവാനെ ചിന്തിച്ചുമുന്നംചെയ്തദുഷ്കൎമ്മങ്ങളെയൊൎത്തും * എന്നയ്യൊപുറപ്പെട്ടുകൊള്ളാവിതിനിക്കെന്നു തന്നുള്ളിൽ നിരൂപിച്ചുസംകുചിതാംഗത്തൊടും * ഓജസ്സാകുന്നഗുണംപ്രാപിക്കുമെട്ടാമ്മാസെ തെജസ്സാംകലന്നുടൻജാതനാകിലുമാംപൊൽ * നവമദശമെവാമാസെതൽകൎമ്മവശാൽ പ്രബലനായസൂതിപവനൻതന്നാലപ്പൊൾ * വന്നീടുമധൊമുഖമായുടൻഗൎഭപാത്രെ അന്നെരംകൎമ്മക്ഷയപ്രബലമാരുതനാൽ * യൊനിസംകടെനിന്നുപുറത്തുപുറപ്പെടും പ്രാണികൾക്കുള്ളജന്മദുഃഖമെന്തൊന്നുചൊല്ലു * പ്രാക്തനഭൊക്തവ്യകൎമ്മഫലബഹുല്യബലാൽ ധാത്രിയിൽശപാസമാത്രമായുടൻവീഴുമെല്ലൊ * ചക്കിലിട്ടുമത്തീടുമെള്ളെണ്ണക്കണക്കെയു മിക്ഷുഖണ്ഡങ്ങളെന്നപൊലെയുമാകുന്ദെഹം * യന്ത്രനിൎമ്മുക്തശരമെന്നതുപൊലെയൊനി യന്ത്രപീഡനംകൊണ്ടുമൂഛിതനാകിലുമാം* യൊനിസ്പൎശ്വുംബാഹ്യവായുസ്പൎശ്വുക്കൂടി ജ്ഞാനവും പൂൎവ്വജന്മസ്മൃതിയുംനശിച്ചുപൊം*ഭുക്താന്നരസപരിമാണത്തിൻക്രമവശാൽ സപ്തഭെദെനവൎത്തിച്ചീടുമെധാതുക്കളും * ത്വഗ്രക്തമാംസമെദൊസ്ഥിസ്ഥിതികളുംമജ്ജാ ശുക്ലമായതുബലംദെഹികൾക്കെല്ലാമൊൎത്താൽ * ആറുധാതുക്കളുടെയുംപരിമാണതപമി സ്മൃതികൾ

ശുക്ലപരിമാണത്വമെന്നു ചൊല്ലും * ഇങ്ങിനെഷൾക്കൌശികന്റെ ദെഹ
മെന്നെല്ലാം ചൊല്ലു തങ്ങളിൽ മൂന്നു മൂന്നെല്ലൊ പിതൃമാതൃജങ്ങളും *
അംഗങ്ങൾ നാലിക്കരപാദങ്ങൾ നാലുമത്ര മാംഗവും ശിരവും സ
ൎവ്വധാതുവാശ്രയങ്ങൾ * വജ്രസംഭവമായദന്തം മുപ്പത്തിരണ്ടും ഹ
സ്തപാദങ്ങളിലായ്നഖങ്ങളിരുപതും കൂടിയാലസ്ഥികൾ മൂന്നൂററരുപ
ത്തുദെഹ ഗൂഢമാം സംഖ്യജ്ഞാനം ചൊല്ലുവാൻ പണിയത്രെ * ആ
കാശവായുതോയപാവകംപൃഥിവികൾ ഏകൈകങ്ങൾക്കവെറെ
വിഷയങ്ങളും ചൊല്ലാം * ഗന്ധവും രൂപരസസ്പൎശ്വവും ശബ്ദങ്ങളും
ജ്ഞാനേന്ദ്രിയങ്ങൾ നാസാദൃഗ് ജിഹ്വാത്വക്ശ്രോത്രങ്ങൾ * ക
ൎമ്മേന്ദ്രിയങ്ങൾ പായൂപസ്ഥഹസ്താംഘ്രിവാക്കും ആനന്ദദാനയാനമാ
ഹാരവിഹാരങ്ങൾ * ഉത്ഥാനാദികൾ തെഷാം പ്രവൃത്തിയെന്നു
ചൊല്ലും * ജ്ഞാനകൎമ്മേന്ദ്രിയങ്ങൾക്കൊക്കവെവ്വെറെസദാ മാന
സത്തിനു സഹകാരിതായാലുന്നാമ കരണങ്ങളിൽ പ്രാധാന്യത്വമു
ണ്ടാകകൊണ്ട് * മനസ്സസാധാരണമെന്നു സൎവ്വെഷാം മതം * പ്രാണ
നായതനങ്ങൾ നവച്ഛിദ്രങ്ങളെല്ലൊ ശ്രുതിദൃങ്നാസാവക്ത്രാപ
സ്ഥങ്ങൾ ഗുദം താനും * നാഭിസംബന്ധങ്ങളാം സിരകൾ നാല്പതെ
ല്ലൊ ദെഹദൊഷൌഘം നിത്യമവററിൽ വൎത്തിക്കുന്നു * എഴുപത്തീ
രായിരം നാഡികളെന്നു ചൊല്ലും മൂന്നരക്കോടിയുണ്ടു രോമങ്ങളെന്നും
ചൊല്ലും * സന്ധികളിരുന്നൂറുണ്ടെന്നെല്ലൊ ബുധമതം മൎമ്മങ്ങൾ
നൂററെട്ടുണ്ടു നഖങ്ങളിരുപതും * ദന്തങ്ങൾ മുപ്പത്തിരണ്ടിങ്ങനെയു
ള്ളദെഹെ കുഡുബമുണ്ടു പിത്തം ദ്വിഗുണമതിൽ കഫം * രെതസ്സാം കു
ഡുബാൎദ്ധം തച്ചതുൎഗ്ഗുണം മജ്ജാ മെദസ്സുരണ്ടഞ്ജലി വസയും മൂന്നഞ്ജലി
ലൊഹിതന്നാലഞ്ജലി രസമുണ്ടെഴഞ്ജലി സലിലം പത്തഞ്ജലിയു
ണ്ടെന്നു ചൊല്ലീടുന്നു * അറുപത്തഞ്ചുപലമസ്ഥിയുണ്ടെല്ലൊ പിന്നെ
രുധിരം മാംസത്തൊടുമുണ്ടൊരു നൂറുപലം * നിശ്ശേഷം ദെഹമൊരു സ
ഹസ്രം പലമുണ്ടു * നിശ്ചയം സമധാതുവായദെഹത്തിന്നൊൎത്താ
ലസ്ഥിമാംസാസ്രമെദസ്സാദിധാതുകമായി * ക്ഷിത്യാദിസമുദായ
പിണ്ഡത്തിനുള്ളതിങ്ങനെത്രയും സംക്ഷെപിച്ചു ചൊല്ലിയെന്നറി
ഞ്ഞാലും * തത്വത്തെ നിരൂപിച്ചുകൊള്ളെണമെല്ലാവരും മൂ
ത്രമാംസാമെദ്ധ്യാദിപാത്രമാം ദെഹത്തിങ്ക ലാസ്ഥയുണ്ടാമൊ വി
ദ്വാന്മാൎക്കുള്ളിലത്രയല്ല * വൈരാഗ്യമുണ്ടാകുമ്പൊൾ ജ്ഞാനവും ല
ഭിച്ചീടും ശാരീരവിചാരം കൈവല്യസാധനമെത്രെ * മൊക്ഷകാര
ണം ദെഹമാകയാൽ ബ്രഹ്മം തന്നെ യൊൎക്കുമ്പൊൾ ദെഹമെന്നു ബു
ധന്മാർ ചൊല്ലീടുന്നു — നാല്പത്തെട്ടദ്ധ്യായവുമിങ്ങിനെ കഴിഞ്ഞിതു
കെൾപ്പിക്കാമിനിശ്ശേഷം കെട്ടുകൊള്ളുവിൻ നിങ്ങൾ *

—೦:೦—

## നാല്പത്തൊമ്പതാം അദ്ധ്യായം.

രാജാവു ജനകനുംചൊദിച്ചാനസിതനൊ ടാശ്രുനിന്തിരു
വടിയരുളിച്ചെയ്യേണം * വിൾമൂത്രപാത്രമാകുംദെഹത്തെയെ
ല്ലൊഭവാൻ ബ്രഹ്മമെന്നരുൾചെയ്തതെന്നിലതിനിക്കെത്തും * എന്ന
തുകെട്ടനെരമസിതനരുൾചെയ്തു നിർണ്ണയംവരുത്തുവാൻകെട്ടാലു യ
ഥാതത്വം * ഇത്യാദ്യമഞ്ചദ്ധ്യായംകൊണ്ടുടൻജനകനൊ ടദ്ധ്യാ
ത്മജ്ഞാനമുപദെശിച്ചാനസിതനും * അതിനാൽഗതിവന്നുജനക
നരപതി ക്കതുകാരണംനിനക്കുപദെശിച്ചുഞാനും * അദ്വൈത
ജ്ഞാനമെവംകാൎത്തവീൎയ്യാൎജ്ജുനനു ദത്താത്രെയനുമുപദെശിച്ചവഴി
പൊലെ * യാത്രയുമയപ്പിച്ചുമറഞ്ഞുദത്താത്രെയൻ കാൎത്തവീൎയ്യ
നുംകൃതാൎത്ഥതമനാമരുവിനാൻ — അദ്ധ്യായമമ്പത്തുമൂന്നിങ്ങിനെ
കഴിഞ്ഞിതു ബുദ്ധിമാനായനൃപൻസഗരനതുനെരം *



## അമ്പത്തിനാലാം അദ്ധ്യായം.

ചൊദിച്ചുവസിഷ്ഠനൊടൎജ്ജുനവൃത്താന്തങ്ങൾ മെൽമെത്തൊ
ടരുളിച്ചെയ്യേണമെന്നതുനെരം * മന്ദഹാസവുംചെയ്തുവസിഷ്ഠനരു
ൾചെയ്തു നന്ദിച്ചുകെട്ടാലുംനീചൊല്ലുവനിനിയുംഞാൻ * സൎവ്വദ്വീ
പാധിപതിയാകിയകാൎത്തവീൎയ്യ നൃപേന്ദ്രകുലമൌലിരത്നമന്നൊരു
ദിനം * ആസ്ഥാനമണ്ഡപംചെന്നാസ്ഥയാമരുവിനാൻ പാൎത്ഥി
വസംഘപരിവൃതനായ്‌സിംഹാസനെ * രത്നഭൂഷിതസ്തംഭസഹ
സ്രാങ്കിതകാഢ്യം വൃത്രാരിനീലൊപലപൎയ്യന്തഫലകൌശലം * പത്മ
രാഗാശ്മക്ലൃപ്തവെദികാസംശൊഭിതം വജ്രസൊപാനലസദ്വൈഡൂ
ൎയ്യദ്വാരൊത്തമം * രത്നസഞ്ചയകവാടാൎഗ്ഗളവിരാജിതം തത്രത
ത്രൈവരത്നദീധിതിപ്രദീപിതം * ദിവ്യപുഷ്പൌഘമാല്യശൊഭിതംമ
നൊഹരം ദിവ്യചന്ദനപങ്കസംസിക്തസുഗന്ധാഢ്യം * വിചിത്ര
വിതാനാഢ്യമഗരുസധൂപിതം വിചിത്രമുക്താദാമമണ്ഡിതമതി
രമ്യം * സുവൎണ്ണമയെദിവ്യക്ഷൌമവാസൊപാച്ഛാദ നവരത്നാ
ഢ്യഗജവൈരിവിഷ്ടരെരമ്യെ * ചെന്നിരുന്നിതുനൃപനെററവും
ശൊഭയൊടെ സ്വൎണ്ണശൈലെന്ദ്രദിനാധീശ്വരനെന്നപൊലെ *
സൂതമാഗധവന്ദിസ്തുതിപാഠകന്മാരാൽ സാദരംസ്തുതിക്കപ്പെട്ടനൃപെ
ശ്വന്മാരാകും * മാഗധമത്സ്യകുരുപാഞ്ചാലവിദെഹകെ കയമാളവ
യദുകുന്തളാവന്തികാശി * കൊസലകലിംഗസൌവീരസാല്വാശ്മ
കരത്രിഗൎത്തമാദ്രെയസൈന്ധവസൃഞ്ജയന്മാരും * കാംബൊജദശാ

ണ്ണാരട്ടന്മാർവംഗശചെദി കാശ്മീരഹൂണാംബഷ്ഠന്മാരുംപാരസീകരും * ഭൊജകാത്രശസൌരാഷ്ട്രന്മാരുംശകന്മാരും വൈദൎഭകിരാതകനൈഷധന്റുപന്മാരും * ചൊളകെരളപാണ്ഡ്യന്മാരുംമററനു വെണ്ടാ സാഗരാന്തവ്വാസികളായഭൂപന്മാരെല്ലാം * സെവിച്ചുചുഴലവുംമരുവുന്നതിൻമദ്ധ്യെ ശൊഭിച്ചുമരുവിനാൻകാത്തവീൎയ്യാൎജ്ജുനനും * വിദഗ്ദ്ധൽപ്രൌഢന്മാർമുനിശ്രെഷ്ഠന്മാർവിപ്രെന്ദ്രന്മാർ ന്റുത്തതല്പരമാരാംവാരമാനിനിമാരും * ഗായകന്മാരുംമന്ത്രിവൃന്ദവുചുഴലവും നായകനായന്റുപവീരനെസെവിച്ചലം * പ്രീതനായ് സിംഹാസനംപുക്കിരുന്നീടുന്നെരം ഭൂദെവൊത്തമന്തന്നെക്കാണായിവരുന്നതും * ആദിത്യൻതാനൊഹവ്യവാഹനൻതാനൊമററില്ലീശംതെജസ്സുമററാൎക്കമെകണ്ടില്ലല്ലൊ * ഇത്ഥമൊത്തെല്ലാവരും സംഭ്രമത്തൊടുംദ്രുത മുത്ഥാനംചെയ്തുവസിച്ചീടിനാർസഭ്യന്മാരും * തന്നുടെപുരൊഹിതൻതന്നൊടുംകൂടിയപ്പൊൾ മന്നവൻതാനുമുത്ഥാനംചെയ്തുവണങ്ങിനാൻ— അദ്ധ്യായമൻപത്തുനാലുകതമായ്തുന്നിതിപ്പൊ ളുത്തമാനന്ദെനകെട്ടുകൊള്ളുവിൻകഥാശെഷം *



## അമ്പത്തഞ്ചാം അദ്ധ്യായം.

കാഞ്ചനാസനെപുനരിരുത്തിയഥാവിധി വാഞ്ഛയാപാദ്യാൎഘ്യാദികൊണ്ടുപൂജിച്ചീടിനാൻ * പാദാരവിന്ദങ്ങളിൽവീണുടൻനമസ്കരിച്ചാദരപൂൎവ്വംവിനയാന്വിതനായിച്ചൊന്നാൻ * രാജ്യവാഹനബലകൊശാദിസമസ്തവും പൂജ്യനാംഭവൽപാദാബ്ജങ്ങളിൽ സമൎപ്പിച്ചെൻ * എന്നുഞാൻവെണ്ടതിനിയെന്നുചൊദിച്ചനെരം സന്തുഷ്ടാത്മനാവിപ്രശ്രെഷ്ഠനുമുരചെയ്താൻ * ഭൂപതികുലശ്രെഷ്ഠ സാദരമിരുന്നാലും ഭൂപതീന്ദ്രാദ്യന്മാരുമിരിപ്പിൻമുന്നെപ്പൊലെ * പിന്നെയുംമധുരമായ്ശൊഭനവാക്യംകൊണ്ടു മന്നവനൊടുവിപ്രശ്രെഷ്ഠനുമുരചെയ്താൻ * പുത്രപൌത്രാദിമിത്രകളത്രഭൃത്യാദികൾക്കെത്രയുംസൌഖ്യമല്ലിനിന്നുടെരാജ്യത്തിങ്കൽ * യൊഗവൈഭവഗുണൊപെതനായൈശ്വൎയ്യംപൂ ണ്ടെകനാംഭവാനൊഴിഞ്ഞൊരിഹലൊകത്തിങ്കൽ * സൎവ്വദ്വീപങ്ങളെയുമടക്കിരക്ഷിക്കുന്നൊരുൎവ്വിപാലന്മാരെവംമുന്നമുണ്ടായീലാരും * യാദവകുലംനിന്നാൽപാവിതമായിതിപ്പൊൾ ഖ്യാതിയുംജഗത്തിങ്കലൊക്കവെപരന്നിതു * ദിവ്യനാംനിന്നാലിന്നുദെവകൾപിതൃക്കളും ഹവ്യഗവ്യാദികളാൽതൃപ്തരായ്തുന്നാരെല്ലൊ * അൎത്ഥികൾധനംകൊണ്ടുംലൊകങ്ങൾഗുണംകൊണ്ടും അത്യൎത്ഥംസന്തുഷ്ടന്മാരായ്തുന്നുധരണിയിൽ * സത്യവാദികൾ

ളിൽവെച്ചുത്തമൻവദാന്യനെ നിത്ഥമൊരൊന്നെകെട്ടുകാണ്മാനാ
സ്ഥനെന്നനഘം * ഇത്ഥംഭൂദെവൊത്തമഭാഷിതംകെട്ടനെരം പൃത്ഥ്വി
ന്ദ്രൻകാൎത്തവീൎയ്യൻകൌതുകംപൂണ്ടുചൊന്നാൻ * എന്തുള്ളത
സാദ്ധ്യമായ്ഭൂതലെഭൂദെവന്മാർ സന്തുഷ്ടന്മാരായ്വന്നാൽനരന്മാൎക്കു
ത്രയല്ല * ജന്മസാഫല്യംമമവന്നിതിന്നിവിടെക്കു സമ്മൊദ
ത്തൊടുംഭവാനെഴുന്നെള്ളിയമൂലം * ശുദ്ധമായ്വന്നുമമകുലവുംഞാനു
മിപ്പൊ മൈത്ര്യംകൃതാൎത്ഥനായെൻഭവദനുഗ്രഹാൽ * ഉണ്ടൊ
രുശങ്കയുള്ളിലിങ്ങനെഭവദ്രൂപം കണ്ടതുമൂലമിപ്പൊളൈത്ര്യംവൎദ്ധിക്കു
ന്നു * പണ്ടുഞാനെവംകണ്ടിട്ടില്ലൊരുതെജൊരൂപം കണ്ണനാമി
നിക്കറിവിക്കണംഭവത്തത്വം * സാമാന്യനായുള്ളൊരുഭൂദെവന
ല്ലാഭവാ നാമല്ലാതിരിച്ചറിഞ്ഞീടുവാനിനിക്കെതും * ബ്രഹ്മെന്ദ്രൊ
പെന്ദ്രരുദ്രപാവകസൊമസൂൎയ്യ സമ്മൊദപ്രദപ്രഭാവന്തവനിസ്സ
ന്ദെഹം ശ്രൊതവ്യമെന്നാലെംകിലരുളിച്ചെയ്തീടെണം ഭൂദെവാത്ഥ
തെഭവത്തത്വംതെനമസ്കാരം * ഇത്ഥംഭൂപതിശ്രെഷ്ഠൻചൊദ്യം
ചെയ്തതുകെട്ട മുഗ്ദ്ധഹാസവുംപൂണ്ടുവിപ്രരൂപിയുംചൊന്നാൻ *
നിത്യംനീപിതൃദെവാദികളെസംകല്പിച്ചു ഭക്തികൈക്കൊണ്ടുംഗവ്യ
ഘവ്യാദിദ്രവ്യങ്ങളാൽ * യാതൊരുത്തനെപ്പൂജിച്ചീടുന്നതവൻഞാ
നെ ജാതവെദസ്സെന്നെല്ലൊനാമമെന്നറികനീ * ചൊല്ലുന്നുഹുതാ
ശനനെന്നൊന്നെവിദ്വജ്ജന മെല്ലാരുന്ദെവന്മാൎക്കുമുഖമായതും
ഞാനെ * ആകയാൽസമസ്തദെവാത്മകനാകുന്നതു മെകനാംഞാ
നെന്നറിഞ്ഞീടുകധരാപതെ * എങ്കൽനല്കീടുംദ്രവ്യമൊക്കെഞാ
നെല്ലാവൎക്കും സങ്കല്പൊചിതംകൊടുത്തീടുമാറാകുന്നിതു * സൎവ്വജ
ന്തുക്കൾക്കുമുണ്ടശനാഗ്രഹംതസ്മാ ദ്വീന്ദ്രവിശപ്പടങ്ങീടുമാറില്ലാമമ *
സപ്തദ്വീപാധിശനാകുന്നതുഭവാനെല്ലൊ തൃപ്തിയെവരുത്തണമി
നിക്കിന്നതിനാൽനീ ദ്വീപങ്ങൾതൊറുമുള്ളകാനനങ്ങളെയെല്ലാം
ദീപിതനായുള്ളഞാൻഭക്ഷിപ്പുനഖിലവും * ആരാനുമതുമുടക്കീ
ടുവാൻവരുന്നാകിൽ വീരനാകിയഭവാനതിനെതടുക്കണം * നി
ന്നനുവാദംകൊണ്ടുദഹിപ്പാൻവനമെല്ലാം നിന്നെക്കണ്ടിതുപറഞ്ഞീ
ടുവാനല്ലൊവന്നു * പാവകനെവംപറഞ്ഞൊരനന്തരംനര ദെവ
നുമരചെയ്താനെതുമെമടിയാതെ * എന്തുസംശയമതുസാധിപ്പി
ച്ചീടുവൻഞാ നന്തരമതിനില്ലെന്നൎജ്ജുനൻചൊന്നനെരം * അ
ന്തെമ്മാദെനനൃപനാശീൎവ്വാദവുംചെയ്തു ങന്തൎദ്ധാനവുംപ്രാപി
ച്ചീടിനാൻവഹ്നിദെവൻ — അൻപത്തഞ്ചദ്ധ്യായവുംചൊല്ലി
യെൻസംക്ഷെപിച്ചു സംപ്രീതിവരുവാനായ്കെട്ടുകൊള്ളുവിൻശെ
ഷം *

—— ०:०:० ——

## അമ്പത്താറാം അദ്ധ്യായം.

---

ഹൈഹയനൃപൻഭൂമിപാലന്മാരെയുംതെഷാം ഗെഹങ്ങൾ
തൊറുമയച്ചീടിനാൻപ്രീതിയൊടെ * തെരിലെറിനാൻധനഞ്ജ
ണംങ്ങളൊടുംമഹാ ശൂരന്മാരായവയസ്യന്മാരാംനൃപരൊടും ദെശ
ങ്ങൾ പുരങ്ങളുംഗ്രാമങ്ങൾഗൊഷ്ഠങ്ങളും ദൎശിച്ചങ്ങൊരൊദിവ്യക്ഷെ
ത്രങ്ങൾതീൎത്ഥങ്ങളും * വാഹിനികളുംകടന്നുത്തരദിശിചെന്നു മൊ
ഹനമായവിന്ധ്യാപൎവ്വതപാദെപുക്കാൻ * അന്നെരംകാണായ്വന്നു
കാനനംമനൊഹരം * ധന്യപാദപലതാഗുല്മസംകുലസ്ഥലം *
സതതസഞ്ചാരപരിസെവിതമനുപമം വിസ്തൃതംവിഹംഗവൃന്ദാരാവ
കുലകളം * തന്മദ്ധ്യെശിഷ്യജനകീൎണ്ണമാശ്രമംമമ നിൎമ്മലംനിഖി
ലലൊകാനന്ദപ്രദംദിവ്യം * പത്രപുഷ്പൌഘഫലപകപസംയുക്ത
വൃക്ഷം പത്രികൾമധുവ്രതനാദമൊഹനകരം * ശൈത്യസൌരഭ്യ
മാന്ദ്യമാരുതമനൊഹരം പ്രീത്യാകണ്ടരണ്യാന്തെമെവിനാൻനൃപാ
ധിപൻ * തെരിൽനിന്നിഴിഞ്ഞിരുന്നിന്ദ്രിയങ്ങളെജ്ജയി ച്ചാരാധി
ച്ചാരാമഗ്നിദെവനെധ്യാനംചെയ്താൻ * തൽക്കാലമനെകന്മാരായി
രംമുഖത്തൊടും അഗ്നിദെവനുംവനംദഹിച്ചുതുടങ്ങിനാൻ * ആ
ശ്രമംമദീയമാഹന്തസന്ത്യജ്യശീഘ്ര മാശ്രയാശൊഷ്മാകുലന്മാരായ
ശിഷ്യഗണം ഭൂപതിയൊടുചെന്നുപറഞ്ഞാരിതുമൂലം പാപമെന്നി
യെഭവാനില്ലൊരുഫലമെതും * വെറുതെജന്തുക്കളെക്കൊല്ലുന്നജന
ങ്ങൾക്കു ദുരിതമൊഴിഞ്ഞൊന്നുംശെഷിപ്പതില്ലനൂനം * ഭൂപനുമ
തിനുടനുത്തരംചൊല്ലീലെതും താപെനശിഷ്യരെല്ലാമെന്നെയുംവ
ന്നുകണ്ടാർ * അക്കാലംഞാനുംബലാലവിടെയില്ലാത്തൊരു ത
ക്കംകണ്ടഗ്നിതാനുമാശ്രമംദഹിപ്പിച്ചാൻ * നിന്നുടെരാജ്യമയൊ
ദ്ധ്യാപുരംപ്രാപിച്ചിട്ടു ഞാനുമത്രൈവവസിച്ചീടിനെനതിൻമൂലം—
നിന്നുടെപൂൎവ്വപിതാമഹനാന്ത്രയ്യാരുണൻ തന്നുടെപുത്രനായഭൂപ
തിസത്യവ്രതൻ പിന്നെയുംത്രിശങ്കുവെന്നുണ്ടായിനാമമവൻ വ
ന്നിതുചണ്ഡാലനായ്ഗുരുശാപത്താലപ്പൊൾ * മന്നവൻത്രയ്യാ
രുണനെന്നെരാജ്യത്തിലാക്കി ചെന്നുകാനനംപുക്കുതപസ്സു തുടങ്ങി
നാൻ * പന്തീരാണ്ടയൊദ്ധ്യയുംരക്ഷിച്ചുവസിച്ചുഞാൻ സന്താ
പംത്രിശംകുവിന്നക്കാലംതീൎന്നുകൂടി * കൌശികപ്രസാദത്താൽ
ത്രിശങ്കുവിശുദ്ധനായ് ആശയാനന്ദംപൂണ്ടുരാജ്യവുംവാണീടിനാൻ*
പിന്നെശിഷ്യരുമായിച്ചെന്നുഞാനതുനെരം മന്നവൻകാൎത്തവീൎയ്യ
ൻചെയ്തകൎമ്മവുംകണ്ടെൻ * ഭൂതിയായ്കിടക്കുന്നൊരാശ്രമംകണ്ട
നെരം ജാതരൊഷെണശപിച്ചീടിനാനവനെഞാൻ * നിന്നെ
ക്കാൾപ്രസിദ്ധനായ്മെല്ലിലീസ്സൊമാനപയെ വന്നുടൻജനിച്ചീടും

നിന്നുടെനാമത്തൊടും ധന്യനായൊരുനൃപൻപിന്നെനിൻകീൎത്തി
യെല്ലാം മന്നുതൊട്ടതിക്ഷീണമായ്പുരുമറികനി * യാതനാമാനചിത
നായ്ചമയുംനീയുംതവ ഖ്യാതിയുമൎജ്ജുനനെന്നവനായ്പുരുമത്രെ *
സഹസ്രബാഹുത്വംകൊണ്ടുള്ളൊരുമദമെല്ലാം മഹതാമെറുമൃഷി
ബാലകൻകളഞ്ഞീടും * ബ്രഹ്മഹത്യാദൊഷവുമുണ്ടാകാനിനക്കി
നി ദുൎമ്മദംകൊണ്ടുയുദ്ധെവരികമരണവും * ഇങ്ങിനെശാപംചെ
യ്തുപിന്നെയുംതപൊബലാൽ തിങ്ങീടുംവനംമുന്നെപ്പൊലെനിൎമ്മി
ച്ചെന്നെല്ലൊ * ത്രിശങ്കുതനയനായുണ്ടായിഹരിശ്ചന്ദ്ര നാശങ്കം
വൈരികളെജ്ജയിച്ചുവാണാനവൻ * ഇക്ഷ്വാകുവരിക്കയാൽനി
ങ്ങൾക്കഗ്ഗുരുവായ്ഞാൻ ദുഃഖവുംതീൎത്തുവസിച്ചീടിനെനിത്രനാ
ളും—ശാപത്തെക്കെട്ടനെരംകാൎത്തവീൎയ്യാൎജ്ജുനനും താപത്തെപ്പൂ
ണ്ടിലിത്ഥംകൎമ്മമെന്നുറക്കയാൽ— അമ്പത്താറദ്ധ്യായവുംചൊല്ലി
യെൻനിങ്ങൾക്കിതി ലിമ്പമുണ്ടെങ്കിലിനുംചൊല്ലുവൻകഥാശെ
ഷം *

——oo:o:oo——

## അമ്പത്തെഴാം അദ്ധ്യായം.

വസിഷ്ഠതപൊധനൻസഗരനൃപന്തന്നെ രസിപ്പിപ്പിച്ചു
കഥപലതുംപറഞ്ഞവൻ * ഭാൎഗ്ഗവീരമണനാംവൈകുണ്ഠനതുകാലം
ഭാൎഗ്ഗവാന്വയത്തിങ്കൽരാമനായ്പിറന്നിതു * കെട്ടുകൊണ്ടാലുംവത്സ
തൽപ്രകാരങ്ങളെല്ലാം കെട്ടാൽവന്നിടുംമൊക്ഷമില്ലസംശയമെ
തും—ഉണ്ടായികുശാംബനാംരാജാവുധൎമ്മജ്ഞനായ് ഉണ്ടായീലവ
നൊരുസന്തതിയതുകാലം * പുത്രവൈരിക്കുസമനായിനിക്കുണ്ടാക
ണം പുത്രനെന്നപെക്ഷിച്ചുതപസ്സുതുടങ്ങിനാൻ * അക്കാലംകു
ശാംബനുപുത്രനായ്പിറന്നിതു ശക്രനുംഗാധിയെന്നുംവിഖ്യാതനാ
മത്തൊടും * രക്ഷിച്ചുധൎമ്മത്തൊടെഗാധിഷുംഭൂമണ്ഡലം വിഖ്യാത
കീൎത്തിപൂണ്ടുവസിക്കുംകാലത്തിങ്കൽ * ഉണ്ടായിസത്യവതിയെ
ന്നൊരുപുത്രിതാനും തണ്ടാൎമാനിനിയൊടുതുല്യയായ്ഗുണങ്ങളാ
ൽ * തല്ക്കാലമൃചീകനായീടിനഭൃഗുശ്രെഷ്ഠൻ മുഖ്യനാകിയഗാധി
തന്നെയുംചെന്നുകണ്ടാൻ * കന്യാൎത്ഥിയായമുനിഗൃഹസ്ഥാശ്രമ
മിനി നന്നായിരക്ഷിക്കെണമെന്നുള്ളാശയാലെ * ഗാധിയും
യഥാവിധിസല്ക്കരിച്ചിരുത്തിനാൻ സാദരംചൊദിച്ചിതുവന്നകാര
ണത്തെയും * അന്നെരംഗാധിയൊടുചൊല്ലിനാനൃചീകനും വന്ന
കാരണംചൊല്ലാംകെട്ടാലുംമഹാമതെ * താതനെന്നൊടുചൊ
ന്നാൻനീയിനിഗൃഹസ്ഥനായ് ആദിതെയന്മാരെയുമതിഥിജന

ത്തെയും * മൊദെനപിതൃക്കളെയുംഭൂതഗണത്തെയും സാദരംപ
ചെയ്യജ്ഞത്താൽപ്രസാദിപ്പിക്കണം * എന്നതുകെട്ടുഞാനുംതപ
സ്സുംസമപ്പിച്ചു വന്നിതുഭവാനൊടുകന്യാത്ഥിയായിട്ടുഞാൻ * അ
ത്ഥികളപെക്ഷിച്ചതെപ്യ്രഥംക്ഷണംകൊണ്ടു സിദ്ധിപ്പിച്ചീടുംദാന
ശീലന്മാർപലരുണ്ടു * ഭെദമുണ്ടവരിൽവെച്ചെഷനീവിദപാന്മാരി
ലാദരവെറുന്നൊരുസച്വജ്ഞനെല്ലൊന്നൃനാം * എന്നൊത്തുനിന്നെ
വന്നുകണ്ടിതുമഹീപതെ കന്യകതന്നെമമനല്കണംമടിയാതെ *
എല്ലാജാതിയുംകൊടുത്തിടണമൊരുത്തനു കല്യാണാംഗിയെയെ
നുനിണ്ണയമല്ലൊസഖെ * എങ്കിലിതിനിക്കാകിൽനല്ലതുവന്നുകൂ
ടുംസങ്കടംനിനക്കൊരുജാതിയുംവരായല്ലൊ * ഇത്തരമൃചീകൻത
ൻവാക്കുകൾകെട്ടനെരം ചിത്തത്തിൽനിരൂപിച്ചുഗാഥിയുംപലത
രം * വന്യഭൊജനൻമുനികൊപനൻവിരൂപനി ക്കന്യകാസുകുമാ
രീകൊമളാമനൊഹരീ * തങ്ങളിലടുക്കയില്ലൊന്നുകൊണ്ടുമെപുന
രെങ്ങിനെകൊടുക്കുന്നതെന്നുടെമകളെഞാൻ * പുത്രിയെതരിക
യില്ലെന്നുഞാൻചൊല്ലീടുകിൽ ക്രുദ്ധനാംമുനിയെന്നെഭസ്മമാക്കീടു
മല്ലൊ * തിങ്ങീടുംമനൊരഥംനിവൃത്തിപ്പിച്ചീടുവാ നെങ്ങിനെയാ
വുനമുക്കെന്നതുമറിഞ്ഞീല * എന്നതിനുപായമൊത്തന്നെരംമുനി
യൊടു മന്നവൻതാനുംപറഞ്ഞീടിനാനനാദരം * പണ്ടെയുണ്ടെ
ന്നാലൊരുസമയംചെയ്തിട്ടതു കൊണ്ടുഞാൻവിഷാദിച്ചുമിണ്ടാതെ
യിരിക്കുന്നു * എത്രയുംനല്പപാത്രമെന്നുള്ളമൊദംകൊണ്ടും സത്യ
വിച്ഛെദംവരുമെന്നുള്ളഭയംകൊണ്ടും * ധമ്മകൃഛ്രണമമമാനസം
ഡൊളായതെ ധമ്മജ്ഞാത്തമഭവൽസങ്കല്പംപ്രമാണമെ * ഗാ
ഥിതൻവാക്കുകെട്ടുചൊല്ലിനാനൃചീകനും മെദിനീപതെകന്യാശു
ല്കമെന്തെന്നുചൊൽനീ * ശക്യമെന്നാകിലതുതന്നുടൻകന്യാത
ന്നെ കയ്ക്കൊള്ളാംയഥാവിധിതൃപ്തിവന്നീടുംവണ്ണം * എന്നതുകെട്ട
നെരംഗാഥിയുമുരചെയ്താൻ കന്യകാശുല്കംമമകെട്ടാലുംമഹാമു
നെ * ശ്യാമൈകകൎണ്ണങ്ങളായ് സഹസ്രംകുതിരകൾ സൊമസങ്കാ
ശങ്ങളായ് വെണമെന്നതെയുള്ളൂ * എന്തൊരുദണ്ഡമതിനെങ്കിൽ
ഞാനവയുമായ് അന്തികെവന്നീടുവനെന്നെഴുന്നെള്ളിമുനി * വാ
രിധിയൊടുചെന്നുചൊദിച്ചാനൃചീകനും പാരാതെനല്കീടിനാനം
ബുധിവാജികളെ * ഭൂപതിചൊന്നഗുണസംഖ്യകളൊടുംകൂടി താ
പസൊത്തമന്നുനല്കിടിനാൻസമുദ്രവും * താനഥജലത്തിങ്കൽ
നിന്നുടൻകരെറിനാൻ അന്നിലമശ്വതീത്ഥമെന്നുചൊല്ലുന്നിതി
ന്നും * അശ്വസഞ്ചയത്തൊടുംതാപസൻപൊയവഴി കശ്വങ്ങളു
ടെശകൃന്മൂത്രങ്ങൾ വീണ്ണനാലെ * ഉണ്ടായീതശ്വശകൃദാഖ്യയാമ്മ
ഹാനദി ചണ്ഡവെഗൊദ്യൽപ്രവാഹത്തൊടുമതുകാലം * താപ

സൻകന്യാകുബ്ജമാകിയപുരവരം പ്രാപിച്ചുവാജികളെഗാധിക്കു നൽകീടിനാൻ * കന്യകാരത്നത്തെയുമന്നേരംഗാധിതാനും വന്നസ ന്തോഷത്തോടുമുടനെനൽകീടിനാൻ * താപസോത്തമൻവിവാ ഹംചെയ്തുയഥാവിധി ഭൂപതിതന്നാലനുജ്ഞാതനായ്നടകൊ ണ്ടാൻ * ആശ്രമത്തിങ്കൽചെന്നുപുക്കുതൻഭാൎയ്യയോടു മാശ്രയാശ നനെയുംരക്ഷിച്ചമരുവിനാൻ * പത്നിതൻപ്രിയത്തെച്ചെയ്തീടുവാ നൃചീകനും രത്നകാഞ്ചനങ്ങളാൽനിൎമ്മിച്ചഭവനവും * മാന്യങ്ങ ളായുള്ളാരാമങ്ങളുംവാപികളും ധാന്യങ്ങൾധനങ്ങളുംനാരികൾന രന്മാരും * ഭോഗസാധനങ്ങളുംനിൎമ്മിച്ചമനസ്സിനാൽ രാഗവുമ ന്യോന്യംപൂണ്ടേകാന്തേമരുവിനാൻ * നിൎമ്മിച്ചമനസ്സിനാൽ ധ്യാ നേനസമസ്തവും ധൎമ്മേണഗൃഹസ്ഥകൎമ്മങ്ങളുംചെയ്തുനിത്യം * മോ ദേനവാഴുംകാലമേകദാസത്യവതി സാദരംഭൎത്താവിനെവന്ദിച്ചു ചൊല്ലീടിനാൾ * ത്വൽപ്രസാദത്താൽകുലസന്താനവൃദ്ധ്യൎത്ഥമാ യ് സൽപ്പുമാനായിട്ടൊരുപുത്രനുണ്ടാകവേണം * മാതാവുമെ ററിട്ടിനിക്കെത്രയുംഗുണവാനായ് ഭ്രാതാവുമുണ്ടാകേണമെന്നപേ ക്ഷിച്ചമൂലം * ഹോമശേഷാന്നംകൊണ്ടുരണ്ടുപിണ്ഡങ്ങൾനിജ ഭാമിനിയുടെകയ്യിൽനൽകിനാനൃചീകനും * ഭദ്രേകേളിതുനിനക്കു മേക്കുമറേറപിണ്ഡം പുത്രസംഭവപ്രദമുപഭോക്തവ്യമെടോ * ഭൎത്താവിനോടുമന്ത്രപിണ്ഡങ്ങൾവാങ്ങിക്കൊണ്ടു സത്വരംമാതൃ സമീപത്തെസംപ്രാപിച്ചവൾ * മാതാവിൻമന്ത്രപിണ്ഡങ്ങളെക്കൊ ടുപ്പാനുടങ്ങുമ്പോൾ ചേതസിനിരൂപിച്ചുചൊല്ലിനാൾജനനി യും * വത്സേകേളെല്ലാവരുംസൽഗുണവാന്മാരായ പുത്രന്മാ രുണ്ടാവതിന്നിച്ഛിക്കുമെന്നുനൂനം * ആദരാൽനിന്റെപിണ്ഡ മിനിക്കുതന്നീടുനീ ലോകപൂജിതനായതാപസൻതവപതി * തന്നുടെതപോബലംകൊണ്ടുസാധിക്കുമെല്ലോ നിന്നുടെപുത്രൻഗു ണോൽകൃഷ്ടനായ്വന്നീടുവാൻ * എങ്കിലങ്ങനെയാമെന്നവളുംനൽ കീടിനാൾ മംഗലാംഗികളുപയോഗിച്ചുപിണ്ഡങ്ങളും * ഗൎഭവുമി രുവൎക്കുമുണ്ടായിതുകാലം ഉല്പന്നകൌതുകചിത്തമാരായാരവ ർ * തൽക്കാലമൊരുദിനംതന്നുടെയരികത്തു നില്ക്കുന്നപത്നിതന്നെ ക്കണ്ടൃചീകനുംചൊന്നാൻ * എത്രയുംരൌദ്രാകൃതിക്കെക്കൊണ്ട തെന്തുഭദ്രേ വ്യത്യാസംവന്നുമന്ത്രപിണ്ഡങ്ങൾക്കെന്നുനൂനം * എ ന്തിനുമമനിയോഗത്തെലംഘിച്ചുവൃഥാ സന്താപമതുമൂലമമ്മയൊ ന്നില്ലറികനീ * നിന്മാതൃപിണ്ഡത്തിങ്കൽക്ഷാത്രമാംതേജസ്സെല്ലോ ബ്രഹ്മതേജസ്സെല്ലോനിൻപിണ്ഡമെന്നതിനാലെ * ക്ഷാത്രാചാര താംഭവിച്ചീടുമെന്നറികനിൻ പുത്രനുമാതാവുതൻപുത്രനാമവൻഭൂ വി * ബ്രാഹ്മണാചാരയുക്തനായ്വരുമെന്നുനൂനം സാമ്രാജ്യമുണ്ടാ

സ്സുതംനിന്നുടെതനയനും * ഭത്താവിൻവചനങ്ങളിത്തരംകെട്ടനെ
ര മത്ത്യത്ഥഭീതിയോടെപത്നിയുമുരചെയ്താൾ * മൽപുത്രൻക്ഷത്രാ
ചാരനായ്വന്നീടരുതെല്ലൊ തൽപുത്രനായിട്ടെല്ലൊഞാൻപെററാ
ൽവനുഞായം * മന്ത്രപിണ്ഡത്തിൻബലംനീങ്ങുകയില്ലെന്നാകി
ൽ സന്തതിക്കമസുതനുണ്ടായ്വന്നീടുന്നവർ * ക്ഷാത്രധമ്മത്തൊടു
സംയുക്തനായ്വന്നാവുതൽ പൌത്രനാമവനന്നതിന്നനുജ്ഞനൽ
കീടണം * എങ്കിൽനിൻപൌത്രൻക്ഷത്രാചാരനായ്വരികതെ സങ്കട
മുണ്ടാകെണ്ടചെതസിമനൊഹരെ * താപസെന്ദ്രനുമെവമനുജ്ഞ
നൽകീടിനാൻ താപവുംസത്യവതിക്കാത്മനിതിന്നുതഥാ * ദം
പതിമാരുംപ്രീതിപൂണ്ടുവാണിടുംകാലം സംഭവിച്ചിതുപുത്രനെത്ര
യുംതെജസ്സൊടെ * ജാതകമ്മാദികളുംചെയ്താനന്നൃചീകനും ജാ
തമൊദെനാപെരുമിട്ടിതുശുഭലഗ്നെ * ലൊകവിഖ്യാതൻജമദഗ്നിയെ
ന്നതുകാലം ശൊകവുമകന്നിതുദമ്പതിമാക്കമപ്പൊൾ * അഭിമൊ
ദെനസുമുഹൂത്തംകൊണ്ടൃചീകനു മുപനിച്ചിതുജമദഗ്നിയാംതനയ
നെ * സാംഗമായുള്ളവെദംഗ്രഹിപ്പിച്ചിതുസവ്വം ശാങ്ഗപാണി
ക്കുംപ്രീതനായിതുതപൊധനൻ * പിന്നെയമൃചീകനുമ്മൂന്നുപുത്ര
ന്മാരുണ്ടായ്വന്നിതുവെദവെദാംഗജ്ഞശാസ്ത്രജ്ഞന്മാരായ് * ശുനഃ
പുച്ഛനുംശുനഃശെഫനുംശുനൊലലാം ഗൂലനെന്നവരുടെനാമങ്ങളു
റിഞ്ഞാലും— അമ്പത്തെഴദ്ധ്യായവുംചൊല്ലിയെനിനിശ്ശെഷ മ
ന്പൊടുചൊല്ലീടുവൻകെട്ടുകൊണ്ടാലുംനിങ്ങൾ *

——ഠഃഠ——

## അമ്പത്തെട്ടാം അദ്ധ്യായം

വിഖ്യാതനായഗാഥിതന്നുടെതനയനായ് അക്കാലംസത്യ
വതിതന്നുടെജനനിക്കും * വിശ്വവിഖ്യാതനായുണ്ടായ്വന്നാനവ
നെല്ലൊ വിശ്വാമിത്രാഖ്യൻതപൊവീയ്യശൌയ്യങ്ങളൊടും * സ്വ
ധ്യമെന്നൊടെററംവദ്ധിച്ചമൂലമവൻ സത്വരംരാജ്യമുപെക്ഷിച്ചു
കാനനംപുക്കാൻ * വിപ്രത്വംപ്രാപിച്ചിതുതപസാംബലംകൊ
ണ്ടു തൽപ്രകാരങ്ങളെല്ലാംപില്പാടുചൊല്ലീടുവൻ— അംബരീഷനു
നരമെധംചെയ്തീടുവാനായ് സ്തന്മകനായശുനഃശെഫനെനൽകീടിനാ
ൻ താപസനൃചീകനക്കാലത്തുവിശ്വാമിത്രൻ താപംകൂടാതെര
ക്ഷിച്ചീടിനാനവനെയും * അക്കഥയൊക്കെചൊൽവാനില്ലവസ
രംജമദഗ്നിതന്നവസ്ഥകൾചൊല്ലുവൻകെട്ടാലുംനീ— എങ്കിലൊജ
മദഗ്നിഭൂപ്രദക്ഷിണംചെയ്തുപാപനാശനങ്ങളാംതീത്ഥങ്ങളെല്ലാമാടി *
സഞ്ചരിച്ചീടുംകാലമിക്ഷ്വാകുവംശത്തിങ്കൽ സഞ്ജാതൻപ്രസെന

ജിത്താകിയനൃപശ്രേഷ്ഠൻ * തന്നുടെമകളായരേണുകാമനോഹ
രി കന്യകാതന്നെയപെക്ഷിച്ചിതുജമദഗ്നി * ശാപശങ്കിതനായ
ഭൂപതികന്യാരത്നം താപസെന്ദ്രനുകൊടുത്തീടിനാൻമടിയാതെ *
നിൎമ്മലാംഗിയെവിവാഹംചെയ്തുജമദഗ്നി നൎമ്മദാതീരെനല്ലൊരാ
ശ്രമമുണ്ടാക്കിനാൻ * ഗൃഹസ്ഥാശ്രമത്തെയുംരക്ഷിച്ചുധൎമ്മത്തൊ
ടെ മഹത്വംവളരുമാറിരിക്കുംകാലത്തുങ്കൽ * രുമണ്വാൻസുഷെ
ണനുംവസുവുംവിശ്വാവസു ക്രമത്താലെവം നാലുപുത്രന്മാരുണ്ടായ്വ
ന്നു — അക്കാലംഭൂമിദെവിഭൂമിഭാരത്തെക്കൊണ്ടു ദുഃഖിച്ചുദെവകളു
മായ്ചെന്നുവിരിഞ്ചനെ * കണ്ടുസങ്കടമറിയിച്ചനെരത്തുധാതാ വു
ണ്ടായതാപത്തൊടുംപാല്ക്കടൽതീരംപുക്കു * ദെവകളൊടുംമുനി
മാരൊടുംവെദംകൊണ്ടു ദെവദെവനെസ്തുതിച്ചൊരുനെരത്തുനാഥ
ൻ * പ്രത്യക്ഷീകരിച്ചരുളിച്ചെയ്താൻഭൂഭാരംഞാൻ സത്വരംതീൎത്തീ
ടുവൻപൊയാലുമെങ്കിൽനിങ്ങൾ * എന്നരുൾചെയ്തനെരംധാതാ
വുംദെവകളും വന്നസന്തൊഷത്തൊടുംചെന്നുമന്ദിരംപുക്കാർ *
വൈകുണ്ഠൻനിജാംശത്താൽമായയാജമദഗ്നി യാകിയമുനിപ്രവരാ
ശ്രമംപ്രവെശിച്ചാൻ * ഭൎത്തൃസംസ്ഥിതമായവൈഷ്ണവന്ധാമമതി
ദുൎദ്ധരംഗൎഭെധരിച്ചളാഥരെണുകയും * ആക്ഷമെസഹിച്ചുകൂടാതൊ
രുതെജസ്സിനാൽ നൊക്കിക്കൂടാതെചമഞ്ഞാളഥരെണുകയും * ഗ
ൎഭവുംപൂൎണ്ണമായിശൊഭനമുഹൂൎത്തംകൊ ണ്ടർക്കൻപിറന്നിതുലൊകര
ക്ഷാൎത്ഥമായെ * ഉത്ഭവിച്ചൊരുനെരന്ദെവകൾസന്തൊഷിച്ചാ ര
പ്സരസ്സുകളെല്ലാംനൃത്തവുംതുടങ്ങിനാർ * ഗന്ധവാഹനന്താനുംമ
ന്ദമായ്വീശീടുന്നു ഗന്ധൎവ്വസമുദയംപാടുന്നുമധുരമായ് * ഉജ്ജ്വലിച്ചീ
ടുന്നിതുനിൎദ്ധൂമമഗ്നികളും സജ്ജനഹൃദയവുംസ്വച്ഛമായ്ചമയുന്നു *
സിദ്ധന്മാൎക്കെല്ലാമുള്ളിലാനന്ദംവളരുന്നു * താപസവരന്മാൎക്കും
ചാരണവരന്മാൎക്കും താപവുംതീൎന്നുജ്ജിച്ചീടുന്നുഭയഹീനം * സാര
ജ്ഞന്മാരാംവിദ്യാധരന്മാർമൊദിക്കുന്നു * ജാതനായൊരുസുതനെക്ക
ണ്ടുജമദഗ്നി മൊദവാരിധിതന്നിൽമഗ്നനായ്മെവുന്നെരം *
കെൾക്കായിതശരീരിവാക്കമാകാശമാൎഗ്ഗെ ഭാഗ്യവാനായനിനക്കി
പ്പൊളുണ്ടായപുത്രൻ * ത്രൈലൊക്യത്തിങ്കൽശ്രെഷ്ഠനായ്വരുമെ
രൊഗുണ മംലൊക്യവെറെവെറെചെതസിവിചാരിക്കിൽ * അസ്ത്ര
ശസ്ത്രാൎത്ഥശാസ്ത്രശൌൎയ്യവീൎയ്യങ്ങൾകൊണ്ടും ഉത്തമൻതപൊദാന
പ്രജ്ഞാധൈൎയ്യങ്ങൾകൊണ്ടും * വിക്രമബലനയൊപായധൎമ്മങ്ങ
ൾകൊണ്ടും ഉൽകൃഷ്ടവിദ്യാവിനയാചാരാദികൾകൊണ്ടും * ഇങ്ങി
നെയൊരുപുമാനില്ലെന്നുവന്നുകൂടും മംഗലാത്മാവെനാരായണന്നു
സമനിവൻ * ഇത്തരമശരീരിവാക്കുകെട്ടനന്തരം ചിത്താനന്ദവുമെ
റ്റംവൎദ്ധിച്ചുതെന്നെചൊൽവൂ * ജാതകൎമ്മവുംചെയ്തുശിഷ്യസഞ്ചയ

ത്തോടും ജാതാനുരാഗംപതിയോടുംവാണൊരുശേഷം * രാമനെ
ന്നാത്മജന്റെനാമവുംവിളിച്ചിതു സാമോദംരമിപ്പിച്ചാൻലോകരെ
യെല്ലാമവൻ * താതനക്കാലമുപനിച്ചിതുകുമാരനു വേദശാസ്ത്രങ്ങ
ളെല്ലാംശിക്ഷിച്ചുപഠിപ്പിച്ചാൻ * ചെന്നിതുവയസ്സുമീരെഴുരാമനുപു
ന രന്നൊരുദിനംതാതൻകാനനമകംപുക്കാൻ * കുസുമസമിൽക്കു
ശാദികളാഹരിപ്പാനായ് പ്രസഭംരേണുകയുമാശ്രമാജിരമെല്ലാം *
അടിച്ചുതളിച്ചുടൻവാരികൊണ്ടുപനീടുവാൻ ഘടത്തെയെടുത്തുടൻ
പുഴക്കുപോയിടിനാൾ * രാമനെപർണ്ണശാലനോക്കുവാനാക്കിവെ
ച്ചു ഭാമിനിരേവാതീരേചെന്നുനിന്നതുനേരം * ക്ഷോണീന്ദ്രനായ
കാർത്തവീര്യനെസ്ത്രീകളുമായ് കാണായിജലക്രീഡചെയ്തിടുന്നതുമ
പ്പോൾ * കണ്ണുകളായിരാവുംകയ്യുകളായിരമഞ്ഞൊരു വിണ്ണവർനാഥ
നിപ്പോളപ്സരസ്ത്രീകളോടും നർമ്മദാനദിയുടെനിർമ്മലത്വംകണ്ടിഹ
നർമ്മാർത്ഥംവരികയോചെയ്തതെന്നോരോന്നും * ചിന്തിച്ചുചിന്തി
ച്ചതിവിസ്മയപ്പെട്ടചിത്ത മന്തരാത്മനികുതുകംപൂണ്ടുനിന്നാളവ
ൾ— അർജ്ജുനജലക്രീഡാദ്ധ്യായമമ്പത്തെട്ടാമ തിജ്ജനത്തിന്നുപ
റഞ്ഞീടുവാൻ പണിയത്രെ.

—൦൦—

## അമ്പത്തൊമ്പതാം അദ്ധ്യായം.

കാർത്തവീര്യനുംനിജസ്ത്രീജനത്തോടുംകുളി ച്ചാസ്ഥയാരാജ
ധാനിക്കാശ്ശൊണ്ടുനടകൊണ്ടാൻ * ആവിലമായജലംകണ്ടുരേണു
കയപ്പോൾ രേവാതീരത്തുകൂടെക്കിഞ്ചനാകിഴക്കോട്ടു * ചെന്നുനി
ർമ്മലജലംമുക്കുവാൻതുനിഞ്ഞപ്പോൾ കണ്ണിനാനന്ദംവരുമാറുടൻ
കണ്ടിടിനാൾ * കന്ദർപ്പസമനായസാൽവഭൂപനെനിജ സുന്ദരഗാ
ത്രിയായവല്ലഭയോടുംകൂടി * ഏതുമെകണ്ടീലൊരുദമ്പതിമാരെപ്പു
ന രിങ്ങനെവയോരൂപലാവണ്യാദികളോടും* അന്യോന്യമുള്ളോര
നുരാഗാനുകൂല്യാദിയും ധന്യമിദന്ദ്വമെന്നുചിന്തിച്ചുരേണുകയും *
തത്രൈവനിൽക്കുന്നേരംപോയിതുചിത്രരഥൻ സത്വരംജലാ
ന്തികംപ്രാപിച്ചുരേണുകയും * ഹസ്തപാദാസ്യങ്ങളുംപ്രക്ഷാള്യപ്രീതി
പൂർവ്വം ചിത്രഭാനുവിനെയുംവന്ദിച്ചുവേഗത്തോടെ * കുംഭത്തിൽ
ജലംകോരിസ്വാശ്രമത്തിനുപോവാൻ സംഭ്രമത്തോടുംനടകൊണ്ടി
തുരേണുകയും * അന്നേരംസമിൽക്കുശാഭാരധാരികളായ തന്നുടെ
പുത്രന്മാരുമായ്ജമദഗ്നിമുനി * മദ്ധ്യാഹ്നാതപമേറ്റുവനചംക്രമണ
ത്താ ലേത്രയുംവിയർത്തേറ്റംതളർന്നദേഹത്തോടും * വന്നതാത
നെക്കണ്ടുരാമനുംപുഷ്പപാത്രം തന്നുടെകയ്യിൽവാങ്ങിവ്യസിയുംനൽ

കീടിനാൻ * താൻപിന്നെതാലവ്യജനംകൊണ്ടുവീശിവീശി സാം
പ്രതംതളൎച്ചയുംപൊക്കിനാന്മന്ദംമന്ദം * ഉണ്ടായപരിശ്രമംതീൎന്നു
നൊക്കീടുന്നെരം കണ്ടീലാപൎണ്ണശാലതന്നിൽപത്നിയെയെങ്ങും *
പുകയുംകണ്ടീലടുക്കളയിലതുകൊണ്ടു മകമെശൊകാകുലനായതാ
പസൻചൊന്നാൻ * ഉണ്ണിനിൻമാതാവെങ്ങുപൊയിതുചൊല്ലീടു
നീ യെന്നതുകെട്ടുരാമൻതാതനൊടറിയിച്ചാൻ * മാതാവുകുടവുമാ
യ്പൊയിതുപാനീയാൎത്ഥം മാദരാലെന്നെപ്പറഞ്ഞിവിടെയാക്കിയി
പ്പൊൾ * വൈകുവാൻമൂലമെന്തെന്നെതുമെയറിഞ്ഞീല നാകു
ലംപൂണ്ടുരാമൻചൊന്നതുകെട്ടനെരം * രെണുകാവരുംവഴിനൊക്കി
ത്താപസവരൻ ക്ഷീണനായിരുന്നീടുന്നെരത്തുരെണുകയും * ഭൎത്താ
വുവനത്തിങ്കൽനിന്നുവന്നിരിക്കുമി ഞെത്രയുംകഷ്ടമായിവൈകിയ
തിനിക്കിപ്പൊൾ * ദുൎന്നിമിത്തങ്ങളുണ്ടുകാണുന്നുപലതരം എന്നു
ടെപുത്രന്മാൎക്കുംഭൎത്താവുതനിക്കുമി* ന്നെന്തൊരാപത്തെന്നറിഞ്ഞീ
ലഞാനയ്യൊപാപം സന്താപമെതാനുമുണ്ടായ്വരുമിതുമൂലം * രാ
ജശ്രീകണ്ടുമൊഹിച്ചീടരുതൊരുത്തരും തെജസ്വികൾക്കുമാപത്ത
തിനാലുണ്ടായ്വരും * ഇത്തരമൊരൊന്നൊൎത്തുരെണുകാപൎണ്ണശാല
യ്ക്കെത്തിയനെരംകാണായ്വന്നിതുഭൎത്താവിനെ * പുത്രന്മാരെയുംക
ണ്ടുമാനസംതെളിഞ്ഞവൾ പൃത്ഥ്വിയിൽകലശവുംവെച്ചുടൻവണ
ങ്ങിനാൾ * ക്രുദ്ധനായ്ജമദഗ്നിചൊദിച്ചാനതുനെര മിത്രവൈകു
വാൻമൂലമെന്തെന്നുചൊല്ലീടുനീ * നൎമ്മദാതന്നിൽവെള്ളംമുക്കുവാ
ൻചെന്നനെരം നൎമ്മംചെയ്തീടുന്നൊരുഭൂപനെക്കാണായ്വന്നു * ത
ൻമൂലംജലമെല്ലാമാവിലമാകയാൽഞാൻ നിൎമ്മലമാവൊളവുംതിര
ത്തുപാൎത്തീടിനെൻ * പിന്നെഞാൻതെളിഞ്ഞപാനീയവുമ്മുക്കി
ക്കൊണ്ടു വന്നിതുവൈകീടുവാൻകാരണമിത്രെയുള്ളൂ * ക്രുദ്ധനായ്
ജമദഗ്നിചൊല്ലിനാനതുനെരം വൃത്താന്തമെല്ലാമുള്ളിലറിഞ്ഞെൻദുരാ
ചാരെ * നിസ്പൃഹെനീയുമൊരുരാജനന്ദനനയെല്ലൊ ചിത്തക്ഷൊഭ
വുമുണ്ടാംരാജഭൊഗങ്ങൾകണ്ടാൽ * ദുസ്ത്യജമല്ലൊനൂനംപ്രകൃതിവി
ദ്വാന്മാൎക്കും കൃത്യമില്ലിനിക്കുനിജ്ജീവിച്ചിട്ടിനിയെതും * ക്രുദ്ധനായൊ
രുജമദഗ്നിതൻനെത്രാഗ്നിനാ ദഗ്ദ്ധയാമിവളെന്നുതൊന്നുമാറൊ
ന്നുനൊക്കി * പുത്രന്മാർനാൽവരൊടുംചൊല്ലീനാൻതപൊധന
ൻ എത്രയുംപാപീയസീയായിതുമാതാവിപ്പൊൾ * കൊല്ലരു
തിവളെയെന്നുള്ളിലൊൎത്തിലെനിങ്ങൾ കൊല്ലരുതെന്നുനിരൂപി
ക്കെണ്ടപുത്രന്മാരെ * കൊല്ലെണമിവളെയിന്നില്ലസംശയമെതും
നല്ലതുവരുംനിങ്ങൾക്കെന്നുടെചൊല്ലുകെട്ടാൽ * സ്ത്രീവധത്തി
നുദൊഷമുണ്ടെന്നുതൊന്നീടുകിൽ ആവൊളംവൈകാതെചെയ്തീടു
കിൻപ്രായശ്ചിത്തം * ഭ്രാതാവാകിലുംമാതാവാകിലുംകൊൽകെയു

ള്ള താതൻ ചൊല്ലിയാലതിനില്ലൊരു ദൊഷമെന്നാൽ * പന്നഗദ
ഷ്ടയായൊരംഗുലിയെന്നാകിലും ഛിന്നമാക്കെണമെന്നെജ്ജീവനെര
ക്ഷിക്കാവു * നല്ലതാകിലുമതിയ്യതെന്നാലുമച്ഛൻ ചൊന്നാൽ വല്ല
തും പുത്രന്മാൎക്കു കൎത്തവ്യമെന്നെ വരൂ * ഇങ്ങിനെ ധൎമ്മാനുശാസന
മെന്നതു കെട്ടു തങ്ങളിൽ നൊക്കീടിനാരന്യൊന്യം പുത്രന്മാരും * ലം
ഘിച്ചീടരുതെല്ലൊ താതശാസനമാക്കും എങ്കിലും മാതാവിനെ കൊ
ല്ലുവാൻ ദണ്ഡമത്രെ * ആസുരകൎമ്മമെന്നൊൎത്തുമണ്വാൻ സുഷൊ
ത്രനും വസുവും വിശ്വാവസുവാകിയ തനയനും * ഞാൻ ഞാനല്ലി
തു ഭവാൻ ചെയ്കിലൊ ചെയ്യാലുമെ ന്നഞ്ജസാ കരഞ്ഞൊന്നു വിവിധ
വാക്യങ്ങളാൽ * അച്ഛൻ തന്നുടെ കൊപം ശമിപ്പൊളവും പാൎക്കെ
ന്നിച്ഛ പൂണ്ടധൊമുഖന്മാരായി നിന്നീടിനാർ — അദ്ധ്യായമമ്പ
ത്തൊമ്പതായിതു ശെഷമിതി ലത്യാശയുണ്ടു കെൾപ്പാനെങ്കിലൊ
ചൊല്ലാമെല്ലൊ *



## അറുപതാം അദ്ധ്യായം.

കൊപാവെശത്താൽ കലുഷാത്മാവാം ജമദഗ്നി ശാപം ചെ
യ്തിതു പൂൎവ്വപുത്രന്മാർ നാൽവരെയും * ബൊധമില്ലാതനിങ്ങൾക്കു ഗുരു
ശാസനത്തെയു മാദരിയാഴ്കമൂലം കാനനവാസികളായ് * വ്യാധ
രൂപികളായ്പ്പൊണ്ടുവിനെന്നിവണ്ണം ക്രൊധെന ശപിച്ചു ഭരാമനൊ
ടുരചെയ്താൻ * നിനക്കു പിതൃഭക്തിയുണ്ടെന്നാസ്ഥയുന്നാകിലിനി
ക്കു വെണ്ടി വധിക്കെണം നീ മാതാവിനെ * മനക്കാമ്പിങ്കൽ വിചാരി
ക്കെണ്ടതില്ലയെതും കനക്കെ ദൂഷണമുണ്ടിവൾക്കെന്നറിക നീ *
താതഭാഷണമിത്ഥം കെട്ടു രാമനും പിതൃ പാദാന്തെ നമസ്കരിച്ചഞ്ജ
ലിപൂണ്ടു ചൊന്നാൻ * സത്യമെന്നറിഞ്ഞാലും ഞാൻ പറഞ്ഞീടുന്ന
തു കൎത്തവ്യമെന്നാൽ തന്നെ താതശാസനം നൂനം * കൃത്യമിതകൃ
ത്യമിതെന്നുള്ള വിചാരമൊ തത്വജ്ഞനായ ഭവാൻ തന്നാൽ കൎത്തവ്യ
മല്ലൊ * ഗുരുവാക്യത്തെ ലംഘിച്ചീടരുതെന്നെ പുന രറിയാവിതു
ഭവദ്വചനം പ്രമാണമെ * കാൎയ്യാകാൎയ്യവും ധൎമ്മാധൎമ്മവും വിചാരം
ചെയ്യാൎയ്യന്മാർ പറയുന്നതവശ്യം കൃത്യമല്ലൊ * ഇങ്ങിനെ രാമവാ
ക്യം കെട്ടുടൻ ജമദഗ്നി തിങ്ങിന കൊപത്തൊടും സംവിച്ഛെദനശ
സ്ത്രം * എടുത്തു രാമൻ കയ്യിൽ കൊന്നാലുമെന്നു ചൊല്ലി ക്കൊടുത്താ
ൻ കുമാരനും തൊഴുതു വാങ്ങിക്കൊണ്ടാൻ * ഹന്യതാമിയം ശീഘ്രം
ഹന്യതാമിതി താതൻ ചൊന്നതു കേട്ടു രാമൻ നിൎഗ്ഗുണമതിദ്രുതം *
അമ്മതന്നുത്തമാംഗം ഛെദിച്ചാനതു നെരം നിൎമ്മലാംഗിയും മരിച്ചു ഴി

യിൽവീണാളെല്ലൊ * അന്നെരംതന്നെരാമൻകയ്യിലെചാളംവീ
ണ വന്നസന്താപത്താലെരാമനുംവീണാനല്ലൊ * അച്ചികീമനാ
സ്സിലെകൊപവുംവീണപ്പുന രാശ്ചൎയ്യമത്രെപാൎത്താൽദൈവത്തിൻ
വിലാസങ്ങൾ * കൊപമാം ചണ്ഡാലനെതീണ്ടാതെയുള്ളജനം
താപസെന്ദ്രന്മാരിലുമാരുമില്ലെല്ലൊലൊകെ * കൊപമൊട്ടടങ്ങി
യനെരത്തുജമദഗ്നി താപമൊട്ടെറുകയാലൊരൊന്നെനിരൂപിച്ചാ
ൻ * കഷ്ടമെത്രയുമിന്നുഞാൻചെയ്തകൎമ്മമയ്യൊ ദുഷ്ടരിൽവച്ചുമുമ്പി
ന്നിനിക്കാരെന്നുമൊണ്ടെന്നെല്ലൊ * വ്യൎത്ഥമായ്പ്പൊന്നുമുന്നംചെയ്തൊരുത
പസ്സെല്ലാം മൎത്ത്യജന്മവുംമമനിഷ്ഫലമായിതെല്ലൊ * ബ്രാഹ്മണ
ജന്മത്തിനുംസാഫല്യമില്ലെന്നായി ധാൎമ്മികന്മാരാൽബഹിഷ്കൃതനാ
യ്പ്പൊന്നെനെല്ലൊ * ഇത്ഥമൊരൊന്നൊൎത്തുള്ളിൽമൊഹിച്ചുകിടക്കു
ന്ന പുത്രനെക്കണ്ടുകാരുണ്യംപൂണ്ടുജമദഗ്നി * സാദരമെടുത്തെഴു
ന്നെല്പിച്ചാശ്വസിപ്പിച്ചു മൊദമൊടുത്സംഗെചെൎത്തംഗങ്ങൾതലൊ
ടിനാൻ * കൈനനച്ചക്ഷികളുംതുടച്ചുവെള്ളംതളി ച്ചാനനപ
ത്മംപ്രശൊധിപ്പിച്ചുവാത്സല്യത്താൽ * ചൊല്ലിനാനനുസരിച്ചാ
ത്മജൻതന്നൊടപ്പൊൾ ഇല്ലല്ലൊനിന്നെപ്പൊലെധൎമ്മജ്ഞന്മാരാ
യാരും * തൃപ്തനായ്ചമഞ്ഞുഞാൻനിന്നാലെനിനക്കെന്നി ലെത്ര
യുംവളൎന്നൊരുഭക്തിയുണ്ടാകമൂലം * ദുഷ്കരമായകൎമ്മംചെയ്തതുമത്ര
ത്ഭുതം ദുഃഖിക്കവെണ്ടവത്സനല്ലതുവരുംമെലിൽ * സന്തുഷ്ടനാ
യെനഘമതുകാരണംനിന ക്കെന്തൊരുവരംവെണ്ടതെന്നതുപറ
ഞ്ഞാലും * ദുല്ലഭമെന്നാകിലുമിപ്പൊഴെതരുവൻഞാ നില്ലസംശയ
മെതുമഭ്യവാഞ്ഛിതംതവ * ചൊല്ലുകമടിക്കെണ്ടനീയപെക്ഷിക്കു
ന്നതു വല്ലതുംനൽകീടുവനെന്നതുകെട്ടനെരം * അച്ഛനുവാത്സ
ല്യമൊട്ടെറെയുണ്ടെങ്കിലെന്നി ലിച്ഛയാകുന്നതിപ്പൊൾചൊല്ലുവൻ
ദയാനിധെ * മാതാവുമുന്നെപ്പൊലെയുണൎന്നുവന്നീടണം ഭ്രാതാ
ക്കന്മാരുംശാപംതീൎന്നനന്നായീടെണം * പ്രായശ്ചിത്തങ്ങളെല്ലാം
ഞാൻതന്നെചെയ്തീടുവൻ ന്യായത്തെനിരൂപിച്ചുവിധിക്കെവെ
ണ്ടുഭവാൻ * ഇങ്ങിനെരാമവാക്യംകെട്ടൊരുജമദഗ്നി തിങ്ങിനമൊദ
ത്തൊടെനൽകിനാനനുഗ്രഹം * എല്ലാമെൻമകനൊത്തവണ്ണമെ
ന്നരുൾചെയ്താൻ കല്യാണഗാത്രിതാനുമുണൎന്നങ്ങെഴുന്നെററാൾ *
ശസ്ത്രമെററൊരുനൊവുമെതുമൊന്നറിയാതെ ഭൎത്താവിൻപാദങ്ങളി
ലാദരാൽവണങ്ങിനാൾ— അദ്ധ്യായമറുമതുചൊല്ലിയെനിനിയും
ഞാ നിത്ഥമൊട്ടൊട്ടുസംക്ഷെപിച്ചുരചെയ്തീടുവൻ *



# അറുപത്തൊന്നാം അദ്ധ്യായം.

ഉത്ഥാനംചെയ്തുനിന്നരെണുകയത്തുനെരം ഭൎത്താവിൻപാദ
ങ്ങളിൽ വണങ്ങിച്ചൊല്ലീടിനാൾ * അദ്യഞാൻഭൂമൌപതിച്ചൊ
രുനെരത്തുകണ്ടെ നെത്രയുമത്യത്ഭുതമായൊരുസ്വപ്നമിത്ഥം ഭൂസു
രപ്രവരന്മാരിരുപെർവന്നുമന്ദ ഹാസവുംചെയ്തുമന്ദമെന്നൊടുചൊ
ല്ലീടിനാർ * മാതാവെനടന്നാലുംഞങ്ങളൊടൊക്കെപ്പൊകെ ന്നാ
ദരാൽതെക്കുദിക്കിന്നാശുപൊകുന്നനെരം * കാണായിതൊരുപു
രംപൊന്മയമായിട്ടപ്പൊൾ കാണായിതവിടെശ്ശൊഭിച്ചൊരുപുരുഷ
നെ * ദൂരെഞാൻചെല്ലുന്നതുകണ്ടുസംഭ്രമത്തൊടു മാദരാൽവന്ദി
ച്ചുമന്ദംചൊല്ലിമധുരമായ് * വിപ്രശാപത്താലനുഭൂതിമദൃശ്യംഭദ്രെ
മൽപ്പുരൊഭാഗെവന്നുകണ്ടവാറെല്ലൊതവ * ഭൎത്താവുതന്നെകെൾ
പ്പിച്ചാത്മസന്തുഷ്ട്യാചിരം തത്രൈവവസിക്കെന്നുചൊല്ലിയൊരന
ന്തരം * ഞാനുണൎന്നിതുഭവാനെതുമെഖെദിക്കെണ്ടാ മാനസാ
നന്ദംപൂണ്ടുവസിക്കയഥാസുഖം * അന്നെരംജമദഗ്നിപത്നിയെ
ഗാഢഗാഢം നന്നായാശ്ലെഷംചെയ്തുപുത്രന്മാരെയുമെല്ലാം *
ആശ്വസിപ്പിച്ചനെരംരാമനെവിശെഷിച്ചു മാശ്ലെഷംചെയ്തുസ
ന്തൊഷിപ്പിച്ചൊരനന്തരം * മാതാവിൻപാദങ്ങളിൽവന്ദിച്ചുരാ
മൻചൊന്നാ നാധിപൂണ്ടതിമ്ലാനമാകിയമുഖത്തൊടും * എന്നൊ
ളംപാപികളായാരുമില്ലവനിയിൽ എന്നതിൻപ്രായശ്ചിത്തംചെയ്‌വാ
നായടവിയിൽ * ചെന്നുഞാൻതപസ്സുചെയ്തീടുവാനായിക്കൊണ്ടി
ട്ടിന്നനുഗ്രഹിക്കെണംമാതാവെമടിയാതെ * സ്ത്രീഗുരുബ്രഹ്മഹത്യാ
പാപവുംപൂണ്ടുഭുവി ലൊകനിന്ദിതനായ്ഞാൻവാഴുന്നീലിനിയെ
ന്നും * എന്നുചൊന്നൊരുരാമൻതന്നെരെണുകാദെവി തന്നുടെമ
ടിയിൽവെച്ചാശ്ലെഷംചെയ്തുചൊന്നാൾ * നിന്നൊളംധൎമ്മിഷ്ഠനാ
യാരുമില്ലറിഞ്ഞാലു മെന്നുടെമകനുണ്ടൊപാപങ്ങളുണ്ടാകുന്നു *
സൎവ്വധൎമ്മാൎത്ഥജ്ഞനായ്പ്രാജ്ഞനായ്തപസ്വിയായ് സൎവ്വദുഷ്ടാന്ത
കനായ്ശ്രീയ്ശൌൎയ്യങ്ങളൊടും * വൃദ്ധസെവികളിൽവെച്ചാദ്യനായ്സ്വ
ദാന്യനായ് സത്വസഞ്ചയഹിതനായതിശാന്താത്മാവായ് * ജീ
വിക്കലൊകമെല്ലാമുള്ളനാളെക്കുഭവാനെവംദമ്പതിമാരുംനൾകിനാ
രനുഗ്രഹം * ഇങ്ങിനെപിതാക്കന്മാർതമ്മെയുംശുശ്രൂഷിച്ചു മംഗലം
പൂണ്ടുവസിച്ചീടിനാരെല്ലാവരും — അക്കാലംജമദഗ്നിക്കുൾക്കാമ്പിൽ
തൊന്നീപുന രുൾക്കണ്ഠയുണ്ടുപത്നിക്കൈശ്വൎയ്യത്തിങ്കലെന്നു * ത
ൽപ്രീതിവരുത്തുവാൻഗൊലൊകംപ്രാപിച്ചവൻ ഉല്പന്നഭക്തി
യൊടുംസ്തുതിച്ചാൻപലതരം * പ്രീതയായ്സുരഭിയുംതന്നുടെസഹ
ജയാം വെദരൂപിണിസുശീലാഖ്യയെനൾകീടിനാൾ * കയ്ക്കൊ

ണ്ടുസുശീലയെപ്രീതനായ്ജമദഗ്നി പുക്കിതാശ്രമത്തുങ്കൽകൌതുക സമന്വിതം * തന്നുടെവത്സനൊടുംകൂടവെസുശീലയും * വന്നു താപസപ്രവരാശ്രമെനിന്നിടിനാൾ * അൎഘ്യാദികൊണ്ടുപൂജി ച്ചെത്രയുംപ്രസാദിച്ചു സല്കരിച്ചിതുമുനിപത്നിയുംസന്തൊഷത്താൽ * തല്പയൊഘൃതാദികൾകൊണ്ടുഹൊമവുംചെയ്തു വിപ്രദെവ താപിതൃപൂജയുംചെയ്തുനിത്യം * പുത്രന്മാരൊടുംനിജപത്നിതന്നൊ ടുംകൂടി വൎത്തിച്ചുജമദഗ്നിനിത്യസന്തുഷ്ടനായെ—അദ്ധ്യായമറുപ ത്തൊന്നായിതു പുനരിനി ചിത്തകൌതുകത്തൊടുചൊല്ലുവൻകഥാ ശെഷം *



## അറുപത്തിരണ്ടാം അദ്ധ്യായം.

ഇത്ഥംവൎത്തിക്കുംജമദഗ്നിക്കുകാലംപല വത്സരംകഴിഞ്ഞിതുനന്ദനന്മാരുമായെ * സൎവ്വധൎമ്മങ്ങൾവെദവെദാംഗതത്വവെദി സൎവ്വശാസ്ത്രജ്ഞനായരാമനുംഭക്തിയൊടെ * നിത്യവുംഗുരുജനശു ശ്രൂഷാനിരതനായ് ചിത്തസന്തൊഷംചെൎത്താൻമാതൃഭ്രാതാക്കന്മാ ൎക്കും * ഇങ്ങിനെവാഴുംകാലംരാമനുമൊരുദിനം മംഗലവാചാപിതൃ മാതൃപാദാംഭൊരുഹം വന്ദിച്ചുചൊല്ലീടിനാനിനിക്കുപിതാമഹൻ തന്നുടെപാദാംഭൊജംവന്ദിപ്പാൻപൊകവെണം * കാണണമെ ന്നെയെന്നുകാംക്ഷിച്ചുപിതാമഹി താനയച്ചിതുവിശെഷിച്ചുട്ടതന്മാ രെയും * മല്പിതാമഹനുമുണ്ടുൾപ്രെമമെന്നില്പാര മിപ്പൊളെപൊ വാൻനിങ്ങളനുജ്ഞനാൾകീടണം * രാമഭാഷിതംപിതാക്കന്മാരുമെ വംകെട്ടു രൊമാഞ്ചത്തൊടുംബാഷ്പംവാൎത്തുഗൽഗ്ഗദവാചാ * ഗാ ഢമായാലിംഗനംചെയ്തുചുംബിച്ചുമൂൎദ്ധ്നി ഗൂഢസന്തൊഷത്തൊടുംരാ മനൊടുരചെയ്താർ * എങ്കിലൊപിതാമഹനുംപിതാമഹിക്കുംനീ സങ്കടംപൊക്കീടുവാൻചെന്നുകണ്ടാലുമിപ്പൊൾ * തൽപ്രീതിവരു ത്തുവാനിരിക്കകിഞ്ചില്ക്കാല മല്പകാലംകൊണ്ടിങ്ങുവന്നുഞങ്ങളെക്കാ ങ്കെ * കാൽക്ഷണകാലംനിന്നെപിരിഞ്ഞാൽപൊറുക്കുമൊ ഒരം ക്ഷണങ്ങളുമില്ലെന്നാസ്ഥരുംനീക്കുടാഞ്ഞാൽ * ശക്തിയില്ലെതുംനി ന്നെപ്പിരിഞ്ഞുവാണീടുവാൻ വ്യക്തംനീയാത്മാവെന്നുചൊല്ലെണ്ട തില്ലയെല്ലൊ * തത്രൈവപിതാമഹനിച്ഛയെന്നിരിക്കിലൊ ഭ ക്തിപൂൎവ്വകംപ്രപിതാമഹനെയുംകാങ്കെ * നമ്മുടെപൂൎവ്വന്മാരൊരും മഹിമാനമാൎക്ക മിന്നുമഹീതലത്തിങ്കലുണ്ടായീലെന്നുചൊല്ലാം * ചെന്നുനീവരികവൈകീടാതവണ്ണമെന്നു നന്ദനനനുജ്ഞയുംനൾകി നാർപിതാക്കന്മാർ * രാമനുംപ്രദക്ഷിണംചെയ്തുവന്ദിച്ചുകൂപ്പി പ്രെ

മഹിഷം ചലനായിനടന്നുമന്ദംമന്ദം * ചെന്നിതുപിതാമഹൻതന്നു
ടെയാശ്രമത്തിൽ നിന്നപ്പൊൾകാണായ്വന്നിതത്ഭുതംപലതരം *
സ്വാദ്ധ്യായഘൊഷാദികളായുള്ളവിചിത്രങ്ങൾ വാഴ്ത്തുവാൻപണി
സത്യലൊകത്തിന്നൊക്കമെല്ലൊ * പണ്ണശാലാന്തെ പരമാസനെ
കാണായിതു ധന്യനാമൃഷികനെപാവകനെന്നപൊലെ * തന്നു
ടെസത്യവതിയാകിയപത്നിയൊടും വഹ്നിയുംപരിപാലിച്ചനാഹ
മൊരുപൊലെ * ദക്ഷിണയൊടുംപുനരദ്ധ്വരമെന്നപൊലെ തൽ
ക്ഷണെഭീതിയൊടുമഗ്രെചെന്നിതുരാമൻ * ആരൊരുബാലൻത
പൊരാശിയെത്രയുമിവൻ സാരനൊത്തൊളംസവ്വലക്ഷണപ്രപൂജി
തൻ * പ്രശ്രയഗാംഭീയ്യാദിഗുണങ്ങളുള്ളബാലൻ സുശ്രീമാനെ
ന്നീവണ്ണമെത്രയുംകൌതുഹലാൽ * നില്ക്കുമ്പൊൾവീണുനമസ്കരി
ച്ചഭക്തിയൊടെ തല്ക്കലനാമങ്ങളുമുച്ചരിച്ചനന്തരം * പ്രീതമാന
സന്മാരായെഴുന്നെൽപ്പിച്ചശീഘ്രം സാദരംവെവ്വെറെവന്ദിച്ചിതുരാ
മൻതാനും * ആശ്ലെഷംചെയ്തുപുനരുത്സംഗെചെത്തുപിന്നെ സാ
ശ്രുലൊചനങ്ങളാൽതനുവംപാത്തുപാത്തു * അന്യൊന്യമനാമ
യംചൊദ്യംചെയ്തനന്തരം പിന്നെയുംപിതാക്കന്മാക്കെല്ലാമെസു
ഖമല്ലി * എന്നെല്ലാംചൊദിച്ചൊരുതൻപിതാമഹൻപാദം വന്ദി
ച്ചരാമൻതാനുംകുശലമത്രെയെന്നാൻ * പ്രീതനാംപിതാമഹൻത
ന്നെയുംശുശ്രൂഷിച്ചു മൊദമൊടിരുന്നിതുചിലമാസങ്ങൾതത്ര *
പിന്നെത്തൻപിതാമഹൻതന്നുടെപിതാവിനെ ചെന്നുകാണണ
മെന്നുകല്പിച്ചരാമനപ്പൊൾ * വന്ദിച്ചപിതാമഹനൊടനുജ്ഞയും
വാങ്ങി നന്ദിച്ചപിതാമഹൊദ്ദിഷ്ടവത്മനാശീഘ്രം * ചെന്നുടനൌ
വ്വാശ്രാമംപ്രാപിച്ചതൻപദാബ്ജം വന്ദിച്ചപിന്നെച്യവനാംഘ്രികൾ
വണങ്ങിനാൻ * ഔവ്വനംച്യവനനുമാശീവ്വാദവുംചെയ്തു സവ്വ
സൌഖ്യങ്ങളൊടുംചിലനാൾകഴിഞ്ഞപ്പൊൾ * ഭൃഗുമാമുനിതന്നെ
ചെന്നുവന്ദിക്കെണമെ ന്നകതാരിങ്കൽശ്രദ്ധാമുഴുത്തുരാമൻതാനും *
ഔവ്വനെക്കൊണ്ടുംപിന്നെച്യവനൻതന്നെക്കൊണ്ടും സവ്വസൌ
ഖ്യാത്ഥംചൊല്ലിപ്പിച്ചുകൊണ്ടനുജ്ഞയും * വെഗത്തിൽഭൃഗുമുനീന്ദ്രാ
ശ്രമംപുക്കീടിനാൻ നാകത്തിൽസുകൃതികൾചെന്നകംപൂകംപൊ
ലെ * ഭൃഗുതാപസപ്രവരാശ്രമംവണ്ണിപ്പതി നഖിലഭൊഗീന്ദ്രനു
മില്ലസാമത്ഥ്യമൊത്താൽ * ബ്രഹ്മലൊകത്തിനൊക്കന്നാശ്രമംക
ണ്ടുരാമൻ തന്മനതാരിൽവളന്നൊരുവിസ്മയത്തൊടും * ഭൃഗുതൻ
പാദങ്ങളിൽവീണുടൻവണങ്ങിനാൻ ഭൃഗുതൻപത്നിയാകുംഖ്യാതി
തൻപാദങ്ങളും * വന്ദിച്ചവിനീതനായ്നിന്നരാമനെക്കണ്ടു നന്ദി
ച്ചസരഭസമാശീവ്വാദവുംചെയ്താർ * കുശലംവിചാരിച്ചനെരത്തുരാ
മൻതാനും കുശലമെല്ലാവക്കുമെന്നുരചെയ്തീടിനാൻ * ശുശ്രൂഷാനി

രതനായാശ്രമത്തിങ്കൽതത്ര നിശ്ശെഷസൌഖ്യംപൂണ്ടുവസിച്ചാൻ ചിലദിനം * രാമനെഭൃഗുമുനിസല്ക്കാരപൂൎവ്വംവിളി ച്ചെകാന്തെ ചൊല്ലീടിനാൻനമുക്കുംലൊകങ്ങൾക്കും * നല്ലതുവരുത്തുവാൻസമ ൎത്ഥനായനിന്നൊ ടല്ലൽതീൎപ്പതിന്നായിട്ടൊന്നുണ്ടുചൊല്ലുന്നുഞാ ൻ * സത്വരംഹിമാചലംപുക്കുനീമഹെശനെ ഭക്തികൈക്കൊണ്ടു സെവിച്ചീടണംവഴിപൊലെ * നിന്നുടെഭക്തികൊണ്ടുംതപസ്സു കൊണ്ടുംനാഥൻ പന്നഗവിഭൂഷണൻപ്രീതനായ്വരുമല്ലൊ * പി ന്നാൽനിന്നഭിമതമെല്ലാമെനൽകുംനാഥൻ ഒന്നുണ്ടുവെണ്ടുവിശെ ഷിച്ചുപിന്നെയുംഭവാൻ * അസ്ത്രഗ്രാമത്തെവരിച്ചീടണംവിശെഷി ച്ചും കൎത്തവ്യംഭവാനാലുണ്ടത്രൈവഗുണനിധെ * അസ്ത്രസാദ്ധ്യം കെൾനിന്നാൽദെവാനാംഹിതാൎത്ഥമായ് മൃത്യുശാസനൻതന്നെ സെവിക്കവഴിയെനീ— അദ്ധ്യായമറുപത്തുരണ്ടുംതാനിത്ഥംചൊ ന്നൊ നന്ദിദ്ദെവചൊല്ലീടുവൻകെട്ടാലുംകഥാശെഷം *

---

## അറുപത്തിമൂന്നാം അദ്ധ്യായം.

ഇത്യെവംഭൃഗുവിനാലുക്തനായൊരുരാമൻ ഭക്ത്യൈവഭൃഗു വിനെവന്ദിച്ചാൻഖ്യാതിയെയും * ഗാഢമായാലിംഗനംചെയ്തവ രിരുവരും കൂടെമൂൎദ്ധ്നിചുംബിച്ചയച്ചൊരനന്തരം * മറ്റുള്ളമുനീ ശ്വരന്മാരെയുംനമസ്കരി ച്ചേറ്റമില്ലാതഭക്ത്യാചിന്തിച്ചമഹെശ്വ രം * ദെശങ്ങൾഗിരികളുംവനങ്ങൾനദികളു മാശുതാപസപ്രവ രാശ്രമങ്ങളുമെല്ലാം * ക്ഷെത്രങ്ങൾതീൎത്ഥങ്ങളുംകടന്നുവെഗെന പൊയ് ഗൊത്രാധീശ്വരനായഹിമവാൻതന്നെക്കണ്ടു * പൎവ്വതാ ധിപനെവന്ദിപ്പതിന്നരുതാക്കും ദിവ്യന്മാർകളിച്ചിരുന്നീടിനശിരൊ ദെശം * പക്ഷികൾമൃഗങ്ങളുംസിദ്ധചാരണന്മാരും യക്ഷഗന്ധ ൎവ്വാദികളപ്സരനാരിമാരും * വൃക്ഷങ്ങൾലതകളുംകന്ദരദെശങ്ങളും പുഷ്കരിണികളുമുണ്ടെത്രയുംമനൊഹരം * തത്രതത്രൈവനീളെനട ന്നുകണ്ടനെര മെത്രയുംമനൊഹരമായൊരുപൊയ്കകണ്ടാൻ * ത ത്തീരെവിമലമാമാശ്രമംതീൎത്തുകൊണ്ടു ശുദ്ധനായിരുന്നുടൻതപ സ്സുംതുടങ്ങിനാൻ * ശാകമൂലാംബുഫലാഹാരനായനുദിനം രാഗാദി ദൊഷങ്ങളുമകലെവെടിഞ്ഞവൻ ഇന്ദ്രിയങ്ങളെയെല്ലാമടക്കിവഴി പൊലെ ചന്ദ്രശെഖരൻതന്നെദ്ധ്യാനിച്ചുനിശ്ചഞ്ചലം * പഞ്ചാ ഗ്നിമദ്ധ്യസ്ഥനായ്ഗ്രീഷ്മകാലത്തുപിന്നെ ചെഞ്ചമ്മെവൎഷകാല ത്തിങ്കൽനനഞ്ഞിട്ടും * ശിശിരകാലത്തിങ്കലാകണ്ഠജലത്തിലു മ ക്ഷുഭമണയാതെതപസ്സുംചെയ്തീടിനാൻ * കാമാദിശത്രുക്കളെജയി

ച്ചുജിതാത്മാവാ സ്സ്വാമാരിപാദങ്ങളെയുറപ്പിച്ചകതാരിൽ * ദ്വന്ദ്വ
ജാലങ്ങളെയുംസഹിച്ചുസദാകാലം സ്പന്ദനവിഹീനനായ്മൌനിയാ
യ്സ്ഥിരാത്മാവായ്* ജിതപത്മാസനനായ്പ്രാണായാമവുംചെയ്തു
ഹൃദയെവായുവിനെയടക്കിനിരാകുലം * നിത്യവുംയമനിയമാസന
പ്രാണായാമ പ്രത്യാഹാരെണപുനർദ്ധാരണാധ്യാനത്തൊടും * ഉറ
ച്ചുസമാധിപൂണ്ടിരുന്നാനിളകാതെ കാറ്റുനനഞ്ഞിനമാഹാരാദിക
ളെല്ലാം * ശൊഭിച്ചനിവാസസ്ഥമാകിയദീപംപൊലെ ക്ഷൊഭി
ച്ചുലൊകങ്ങളും തപസ്സിൻപ്രഭാവത്താൽ — അദ്ധ്യായമറുപത്തുമൂ
ന്നുംഞാനിത്ഥംചൊന്നെൻ ഉത്തമകഥാസാരംചൊല്ലുവനിനിയും
ഞാൻ *



## അറുപത്തിനാലാം അദ്ധ്യായം.

ശ്രീമഹാദെവൻതന്നെത്തന്നുള്ളിലുറപ്പിച്ചു രാമനിങ്ങിനെ
സദാതപസ്സുചെയ്യുംകാലം * ദിവ്യന്മാരായമുനിശ്രേഷ്ഠന്മാരതുകെ
ട്ടു സർവ്വരുമൊരുമിച്ചുകൌതുകത്തൊടുംകൂടി * കാണെണംമുനിബാ
ലൻതന്നുടെതപൊബലം ക്ഷൊണീമണ്ഡലത്തിങ്കലില്ലപൊലൊരു
മെവം * ഭൃഗുവുമത്രിതാനുംക്രതുവുംജാബാലിയും മൃകണ്ഡുവാമദെ
വവിത്ര്യാദിമുനീന്ദ്രന്മാർ * രാമനെവനംകണ്ടുസംഭാവിച്ചൊരുനെരം
രാമനുമർഘ്യാദികൾകൊണ്ടുപൂജിച്ചീടിനാൻ * ആശീർവ്വാദവുംചെ
യ്തുതാപസശ്രേഷ്ഠന്മാരു മാശുപുണ്യക്ഷെത്രങ്ങൾതൊറുംപൊയ്മ
രുവിനാർ * ശങ്കരനതുനെരമുൾക്കാമ്പിൽനിരൂപിച്ചാ നെങ്കലെ
ഭക്തിക്കുറപ്പെത്രയുണ്ടിവനുള്ളിൽ * എന്നറിയെണമെന്നുകല്പിച്ചുമ
ഹെശ്വരൻ ചെന്നിതുമൃഗവ്യാധരൂപിനായ്രാമനുമ്പിൽ * ര
ക്താന്തനെത്രങ്ങളുമഞ്ജനനിറവുംപൂ ണ്ടുത്തുംഗമായഹനുബാഹു
ക്കളുംസങ്ങളും * വക്രമായിനികായപിംഗലശ്മശ്രുക്കളും ഉജ്ജ്വ
ലിച്ചൊരുതാമ്രകെശവുംദുർഗ്ഗന്ധവും * മുള്ളുള്ളവല്ലികൾകൊണ്ടംഗ
ങ്ങൾവ്രണപ്പെട്ടു തുള്ളുന്നജന്തുക്കളെകടിച്ചുഭക്ഷിക്കയും ഉരുവെഗ
ത്താലൊരൊവൃക്ഷങ്ങൾതകർത്തി ഘൊരമായൊരുവില്ലുംധരിച്ചു
ബാണങ്ങളും * പാംസുജാലവുമണിഞ്ഞെത്രയുംകനത്തൊരു മാം
സഭാരവുംവഹിച്ചാർത്തനായ്വന്നീടിനാൻ * പൊയ്യുതാർകരെനില്ക്കു
ന്നൊരുവൃക്ഷത്തിന്മൂലെ വൈകാതെമാംസഭാരമിറക്കിശ്രമത്തൊടും*
വൃക്ഷത്തിൻതണലിൽവന്നിരുന്നുതാപംതീർത്തു തൽക്ഷണെനൊ
ക്കീടിനാൻനാലുദിക്കിലുമവൻ * മദ്ധ്യാഹ്നകാലെകുളിച്ചുപസ്ഥാ
നവുംചെയ്തു തത്രൈവസരസ്സിൻതീരെനില്ക്കുന്നരാമൻതന്നെ * കണ്ടു

സന്നിധൌചെന്നുചാപബാണങ്ങളോടും ഉണ്ടായമോദത്തോടുമ
ഞ്ജലിചെയ്തുനിന്നാൻ * അഗ്രഗംഭീരസ്വരംകൊണ്ടവൻചൊല്ലീടി
നാ നപ്പോഴെജമദഗ്നിപുത്രനോടതിദ്രുതം * ഭൂസുരപ്രവരകെൾ
ഞാനൊരുമൃഗവ്യാധൻ　വാസമീവനത്തിങ്കലാകുന്നിതിനിക്കെ
ടൊ * ആശരാദികൾപൊലുമിവിടെവരികയി　ല്ലീശനാകുന്നതു
ഞാനിദ്ദേശത്തിനുനിത്യം * സവ്വത്രസാമാത്മാവായ്സഞ്ചരിക്ക
യുംചെയ്യും　സവ്വജന്തുക്കളുടെമാംസവുംഭുജിച്ചീടും * പിത്രാദി
ബന്ധുക്കളുമില്ലിനിക്കൊരുവരും　വൃത്രാരാതിയെപ്പൊലുംബഹുമാന
വുമില്ല * കൃത്യാകൃത്യാദിനഹ്ഭദന്ദവസ്തുക്കളിലും ചിത്തത്തിൽവി
ശെഷമില്ലെതുമെനിക്കുപിച്ചാൽ * എല്ലാരുമറിഞ്ഞിരിക്കുന്നിതെന്ന
വസ്ഥകൾ　ചൊല്ലിയെന്തുമൂലംനിന്നൊടുസകലവും * നീയാ
രെന്നിനിപ്പറഞ്ഞീടണമെന്നൊടിപ്പൊൾ　പൊയ്യുരചെയ്തീടരുതെ
ന്നൊടുവിശെഷിച്ചും *　നിന്നുടെവൃത്താന്തവുമെന്നൊടുചൊല്ലീ
ടണം　ഇന്നദെശത്തുനിന്നുവന്നിതെന്നതുംപുന　രിന്നതിനായ്ക്കൊ
ണ്ടുനീയിങ്ങനെനിൽക്കുന്നതും * എങ്ങാനുംപൊവാനായ്ക്കൊണ്ടിവി
ടെവരികയൊ ചങ്ങാതിയായിട്ടാരുംകൂടയില്ലല്ലൊതാനും * ഇത്ഥ്യേ
വംവ്യാധൊക്തികൾകെട്ടുരാമനന്നേരം　സുസ്ഥിരമവാങ്മുഖനായ്ക്ഷ
ണകാലംനിന്നാൻ * ആരിവനാകുമതെന്നെതുമെയറിഞ്ഞീല വാ
രിദഗംഭീരമാംനാദവുമുണ്ടുപിന്നെ　* വിസ്പഷ്ടാക്ഷരങ്ങളായീടിന
വാക്കുകളും പ്രസ്പഷ്ടതരങ്ങളായ്മവീടുമംഗങ്ങളും * ഓക്കുമ്പൊൾ
വിജാതിയെന്നെതുമെതൊന്നിലുമെ നൊക്കുമാകൃതിയുംകണ്ടൊളമത്ഭു
തംതൊന്നും * ഇത്തരംവിചാരിച്ചുനിൽക്കുമ്പൊൾനിമിത്തങ്ങ ളൊ
ത്രയുംശുഭങ്ങളായ്ക്കാണായിഭാഗ്യവനും * മാധുര്യവാചാപറഞ്ഞീടി
നാനന്നെരം വ്യാധനെനൊക്കിപ്പുനരെങ്കിലൊകെട്ടാലുംനീ * രാ
മനെന്നല്ലൊനാമമിനിക്കുജമദഗ്നി മാമുനിയല്ലൊതാതനമ്മരെണുക
യല്ലൊ * ഗുരുശാസനംകൊണ്ടുതപസ്സുചെയ്തീടുവാ നരണ്യംതന്നിൽ
വന്നുവസിച്ചീടുന്നെനിപ്പൊൾ * ശംകരനായസകലെശ്വരൻത്രിലൊ
ചനൻ തിങ്കൾചൂടിനദൈവംതന്നെസ്സന്തൊഷിപ്പിച്ചാൽ * ഭക്ത
വത്സലനായഭഗവാനെന്റെമുമ്പിൽ　പ്രത്യക്ഷമാവൊളവുമത്രെ
യവസിക്കണം * ഇങ്ങിനെനിരൂപിച്ചുഞാനിഹവസിക്കുന്നു എ
ങ്ങാനുമകലത്തുപൊയ്ക്കൊൾകവെണംഭവാൻ * എന്നുടെനിയമ
ത്തിന്നന്തരംവരുമല്ലൊ　നിന്നെക്കണ്ടാലുംപിന്നെനിന്നൊടുപറ
ഞ്ഞാലും * വന്ദ്യൻനീയെന്നാകിലുംജാതികൊണ്ടൊക്കുന്നെരം നി
ന്ദ്യനെന്നതിന്നൊരുസന്ദെഹമില്ലയെല്ലൊ * ഇത്തരംരാമവാക്യം
കെട്ടൊരുകിരാതനും　ക്രുദ്ധനായ്ജമദഗ്നിപുത്രനൊടുരചെയ്താൻ *
എന്നെക്കാണരുതെങ്കിലെങ്ങാനുംപൊയ്ക്കൊള്ളണംഎന്നെനീകുവാ

നാശമില്ലിപ്പൊളൊന്നുകൊണ്ടും * എന്നുടെവാസസ്ഥാനമിവിട
മറിയെണം നിന്നൊടുചിഴച്ചതുമില്ലഞാനെതുമൊത്താൽ * എന്ന
തുകെട്ടരാമൻപിന്നെയുമുരചെയ്താൻ നിന്ദയുണ്ടെല്ലൊനീചജാതി
കൾക്കകതാരിൽ * മൃഗവ്യാധന്മാരതിക്രൂരന്മാരല്ലൊളവി സക
ലപ്രാണികളെക്കൊല്ലുകയല്ലൊശീലം * ആരെയുംകൃപയുമില്ലാത്മ
ശുദ്ധിയുമില്ലാ പാരുഷ്യമായവാക്കുംകമ്മവുമുണ്ടുതാനും * സജ്ജനം
പരിവജ്ജിക്കുന്നതുദ്ദൂരംദ്ദൂരം ദുജ്ജനങ്ങളിൽമുമ്പുണ്ടെന്നതുകൊണ്ടു
ല്ലയൊ * നിന്നുടെജാതിദൊഷമൊത്തുനിപൊയ്യൊളെള്ളണം അ
ന്യദെശങ്ങളിൽനിന്നെന്തിനുവൈകിക്കുന്നു * പൊകുന്നില്ലിവിടെനി
ന്നെന്നുണ്ടുനിനക്കെങ്കിൽ പൊകണമെന്നുതൊന്നിച്ചിട്ടവൻദൂരാ
ത്മാവെ * എന്നുടെനാഥൻപരമെശ്വരൻമഹാദെവൻ തന്നുടെ
പാദാരവിന്ദങ്ങൾതന്നാണന്നൂനം * രാമഭാഷണംകെട്ടുസംപ്രീതിമു
ഴുത്തുള്ളിൽ സൊമശെഖരൻവ്യാധരൂപിയുമതുനെരം * കൊപി
ച്ചിട്ടെന്നപൊലെഘൊരമാംനാദംകൊണ്ടു താപസനായരാമൻത
ന്നൊടുചൊല്ലീടിനാൻ * നിന്നുടെവ്യവസിതമെത്രയുംവ്യത്ഥമെത്ര
മുന്നമെയറിഞ്ഞിരിക്കുന്നിതുവൃത്താന്തംഞാൻ * അജ്ഞാനികളിൽമു
മ്പനായനിയെവിട്ടത്തു ദുജ്ഞയനായപരമെശ്വരനെവിട്ടത്തു *
മെദ്ധ്യമല്ലാതതപസ്സാഫല്യമെവിടുത്തു സാദ്ധ്യമല്ലാതകമ്മംമൂഢ
ന്മാരാരംഭിക്കും * ക്ലെശിച്ചീടുന്നുഭവാനെന്തിനിങ്ങിനെവൃഥാ നാശ
ത്തിന്നൊരുമൂലമാസ്ഥതംതപസ്സതെ * വിരുദ്ധലൊകാചാരനാകിയ
ശങ്കരനെ ഒരുത്തനുണ്ടൊസെവിച്ചീടുന്നുനീയെന്നിയെ * പൂജ്യനാം
ഗിരിശനുംപൂജകനായനീയും ചെച്ചയുണ്ടെററമൊത്താൽയൊഗ്യമെ
ത്രയുമെടൊ * നിനക്കുസെവിപ്പതിന്നീശ്വരനായിട്ടിന്നു നിനച്ചു
കണ്ടാൽമററില്ലാരുമെലൊകത്തിങ്കൽ * ബ്രഹ്മഹത്യാദൊഷമുണ്ടെ
ന്നുതമിരുവക്കും സമ്മതംബുധന്മാരാൽസെവ്യസെവകഭാവം * ധ
മ്മംചൊല്ലഹിംസയെന്നുണ്ടുനിന്നുള്ളിലെങ്കിൽ അമ്മയെക്കൊന്നീടു
വാനെന്തുതൊന്നിയതെടൊ * ഏതൊരുജാതിക്കുള്ളധമ്മമീലൊക
ത്തിങ്കൽ മാതാവുതന്നെക്കൊലചെയ്യെന്നകമ്മമൊത്താൽ * ജന്തുവൃ
ന്ദത്തെക്കൊന്നുമാംസഭക്ഷണംചെയ്ക സന്തതമെന്നുവിധിവിഹിതം
ഞങ്ങൾക്കെല്ലാം * നന്നല്ലപരധമ്മംനരകഫലപ്രദം നിന്ദ്യമാകിലുമി
ഹസ്വധമ്മംമൊക്ഷകരം * പ്രായശ്ചിത്തംകൊണ്ടുപൊംമററുള്ളദൊ
ഷമെല്ലാം പ്രായശ്ചിത്തവുമില്ലമാതാവുതന്നെക്കൊന്നാൽ * തീ
ത്ഥമായതുംപുണ്യക്ഷെത്രമായതുമുള്ളി ലൊത്തിടുംഗുരുവുംദൈവത
വുംമാതാവല്ലൊ * ആത്മദൊഷത്തെകാൺകയില്ലല്ലൊബുധന്മാ
രു മാത്മനിപരദൊഷമല്ലമെങ്കിലുംകാണും * അന്തരംനമ്മിലെററ
മുണ്ടെന്നുധരിച്ചാലും എന്തിനുമൂഢാത്മനാമെറെഞാൻപറയുന്നു *

കാമാരിയായദേവൻവ്യാധനായ്വന്നീവണ്ണം രാമനോടുരചെയ്താനി ത്തരംബഹുവിധം — അദ്ധ്യായമറുപത്തുനാലിതഥമുരചെയ്തേ ന ത്ത്യാനന്ദനകെട്ടുകൊള്ളുവിൻചൊൽവനിന്നും.



## അറുപത്തഞ്ചാം അദ്ധ്യായം.

ഇത്തരംവാക്കുകെട്ടുരാമനുംവിചാരിച്ചു മൃത്യുശാസനനോടുപി ന്നെയുമുരചെയ്താൻ * ആരാകുന്നതുഭവാനെന്നോടുചൊല്ലീടണം നെരൊടെമനക്കാമ്പിലൊന്നുണ്ടുതൊന്നുന്നുമെ * ആകൃതികണ്ടുംവ ചോരീതികൾകെൾക്കകൊണ്ടും പ്രാകൃതപുരുഷനല്ലെന്നുഞാൻക ല്പിക്കുന്നെൻ * സൎവ്വജ്ഞനെന്നുതൊന്നുംനിന്നുടെവാക്കുകെട്ടാൽ ദി വ്യന്മാരാരാനുമൊയിങ്ങിനെവന്നതിപ്പൊൾ ഇന്ദ്രനൊദഹനനൊ യമനൊവരുണനൊ ചന്ദ്രനൊപവനനൊസൂൎയ്യനൊധൎമ്മശനൊ* സ്കന്ദനൊധിഷണനൊധാതാവൊവിധാതാവൊ ചന്ദ്രചൂഡനൊ ഭവാനാരെന്നുപറയണം * ഭഗവാൻവിഷ്ണുമഹാമായാവിയെന്നുകെ ൾപ്പു സകലെശ്വരൻപുരുഷൊത്തമന്താനൊഭവാൻ * എന്നിയെ ജഗന്നാഥൻപരമെശ്വരൻദെവൻ ചന്ദ്രശെഖരൻത്രിപുരാന്തകൻ പരമാത്മാ * സൎവ്വജ്ഞനാത്മാരാമനീശ്വരൻസനാതനൻ ശൎവ്വനം ബികാപതിശങ്കരൻജഗന്മയൻ * സ്വച്ഛന്ദചാരിശിവനിങ്ങിനെ വെഷത്തൊടും മച്ചിത്തംഭ്രമിപ്പിപ്പാനെഴുന്നെള്ളുകതാനൊ * നി ശ്ചയമല്ലെന്നാകിലിങ്ങിനെവരാനൂനം തച്ചരണങ്ങൾമമശരണംന മൊനമഃ * തൽസ്വരൂപത്തെമമകാട്ടിത്തന്നിനിഭക്തവത്സലമമ ഹൃദിശങ്കയുംകളയണം * ഇത്തരംപറഞ്ഞുപത്മാസനസ്ഥിതനായ്ത ന്നുൾത്താരിൽശിവൻതന്നെധ്യാനിച്ചുമരുവിനാൻ * ആത്മനികണ്ടുമ ഹെശംപരംപരാത്മാനമാത്മാരാമംത്രിക്ഷണമീശ്വരംമഹെശ്വരം * പ്രീതനായ്ക്കണ്ണുമിഴിച്ചാശുനൊക്കീടുന്നെരം ഭൂതെശനായമഹാദെവ നെക്കാണായ്വന്നു * തന്നെവന്നനുഗ്രഹിപ്പാനായിക്കാരുണ്യത്താ ൽ മുന്നിലാമ്മാറുപരമെശനെക്കണ്ടനെരം * സംഭ്രമംപൂണ്ടുനമ സ്കാരവുംചെയ്തുദെഹ കമ്പവുംകലൎന്നുരൊമാഞ്ചവുംപൂണ്ടുഭക്ത്യാ* ഗൽഗ്ഗദവാചാശരണംഭവഭവശിവ ഭൎഗ്ഗശംകരസ്ഥാണൊഭഗവന്ന മൊസ്തുതെ * ഭക്തിസന്തുഷ്ടനായപരമെശ്വരനപ്പൊൾ സത്വരം പിടിച്ചെഴുന്നെൽപ്പിച്ചുനിൎത്തീടിനാൻ * രാമനുംകൃതാഞ്ജലിപൂണ്ടു മാരമണനെ സാമൊദംപിന്നെസ്തുതിച്ചീടിനാൻബഹുവിധം * ദെ വദെവായമഹാദെവായനമൊനമഃ സെവകാഭീഷ്ടപ്രദഭഗവൻന മൊസ്തുതെ * ആദിമൂൎത്തയെനമസ്കരായതെനമൊ ശൂലഹസ്ഥാ

യകപാലായുധായതെനമഃ * ഭൂതനാഥായഭൂതാവാസായനമൊന
മഃ ശീതദീധിതികലാശെഖരായതെനമഃ * വ്യക്തരൂപായനമൊ
വ്യക്തരൂപായനമഃ ശക്തിയുക്തായനമശ്ശുഭവെനമൊനമഃ *
ഈശായനിത്യംപശുപതയെനമൊനമഃ ഈശാനായതെഗിരീശാ
യതെനമൊനമഃ * കൃത്തിവാസസെനമശ്ശിതികണ്ഠായനമൊ മൃത്യു
നാശായനമൊവിരൂഷെനമൊനമഃ * ദക്ഷയജ്ഞധ്വംസിനെരുദ്രാ
യനമൊനമഃ ത്ര്യക്ഷായനമൊവ്യൊമകെശായനമൊനമഃ * കൎമ്മ
ണാവാചാഞാൻചെയ്തപരാധങ്ങളെല്ലാം മന്മഥവിനാശനപൊറു
ത്തുകൊള്ളെണമെ * ഇങ്ങിനെചൊല്ലിസ്തുതിച്ചൊരുഭാൎഗ്ഗവൻത
ന്നൊടംഗജവൈരിതാനരുളിച്ചെയ്തീടിനാൻ * പ്രീതനായ്ചമ
ഞ്ഞുഞാൻനിന്നുടെഭക്തികണ്ടു ചെതസിതവഹിതമായതുമറിഞ്ഞു
ഞാൻ * ഭക്തനെത്രയുംഭവാനസ്ത്രധാരണത്തിന്ന ശക്തിയുംപൊ
രാപുനരതിന്നുണ്ടൊന്നുവെണ്ടു തീൎത്ഥസ്നാനവുംചെയ്തുഭൂപ്രദക്ഷിണം
ചെയ്തു ക്ഷെത്രങ്ങൾതൊറുംദെവപിതൃപൂജയുംചെയ്തു * ഘൊരമാം
തപൊബലമുണ്ടായ്വന്നീടുമെന്നാൽ നെരൊടെയുപദെശിച്ചീടുവനാ
സ്ത്രമെല്ലാം * ഇത്തരമരുളിച്ചെയ്തന്തൎദ്ധാനവുംചെയ്താൻ ഭക്തവ
ത്സലനായപരമെശനപ്പൊൾ * ജാമദഗ്ന്യനുംനമസ്കരിച്ചുമഹെ
ശനെ ഭൂമിയെപ്രദക്ഷിണംചെയ്വാനായ്പുറപ്പെട്ടാൻ * ഓരൊരൊ
തീൎത്ഥങ്ങളിൽസ്നാനവുംചെയ്തുചെയ്തു പാരാതെപുണ്യക്ഷെത്രംതൊ
റുംചെന്നിരുന്നൊററം * ഭക്തികൈക്കൊണ്ടുദെവപിതൃപൂജയുംചെ
യ്തു ശുദ്ധനായ്സ്നാനജപഹൊമാദികൎമ്മങ്ങളാൽ * മുന്നംതാൻത
പസ്സുചെയ്തിരുന്നദെശത്തിങ്കൽ * പിന്നെയുംവന്നുശിവപൂജയുംതു
ടങ്ങിനാൻ— അക്കാലംദെവാസുരയുദ്ധവുമുണ്ടായിതു ശക്രാദിദെവ
കളുംതൊററാരെന്നറിഞ്ഞാലും * വിക്രമമെറെയുള്ളദൈത്യവീരന്മാ
രെല്ലാം സ്വൎഗ്ഗവുമടക്കിവാണീടിനാരതുകാലം * പൌലൊമീരമ
ണാദിദെവകളൊരുമിച്ചു കൈലാസാചലംപുക്കുകാലാരിപാദാംബു
ജം വന്ദിച്ചുനമസ്കാരസ്തൊത്രാദികളെക്കൊണ്ടു ചന്ദ്രചൂഡനെപ്ര
സാദിപ്പിച്ചുചൊല്ലീടിനാർ * രക്ഷിച്ചുകൊൾകവെണംമറെറാരാ
ധാരമില്ല ദക്ഷാരെമദനാരെലൊകനായകപൊററി ദൈത്യവീരന്മാ
രായശത്രുക്കളടക്കിയാർ സുത്രാമാദികളുടെലൊകവുംപദങ്ങളും *
ഉഗ്രദാനവന്മാരെനിഗ്രഹിച്ചനുഗ്രഹ മുഗ്രശങ്കരനൽകിസങ്കടംതീ
ൎത്തീടണം * സങ്കടംതീൎത്തീടുവൻനിങ്ങൾക്കെന്നരുൾചെയ്തു ശങ്ക
രൻമഹൊദരനൊടരുൾചെയ്തീടിനാൻ * മുന്നമെരാമൻജമദഗ്നി
തന്നുടെസുതൻ എന്നെയുദ്ദെശിച്ചുണ്ടുതപസ്സുചെയ്തീടുന്നു * പ്രാലെ
യാചലശ്രെഷ്ഠദക്ഷിണപാൎശ്വത്തിങ്കൽ കാലെതത്രചെന്നുകൂട്ടി
ക്കൊണ്ടുവന്നീടണം * ഭൂതെശവാക്യംകെട്ടുവന്ദിച്ചുമഹൊദരൻ വാ

തവെഗെന ചെന്നുരാമനെക്കണ്ടു ചൊന്നാൻ * ശ്രീമഹാദെവനു
ണ്ടുകാണ്മതിനിച്ഛിക്കുന്നു രാമനെക്കൂട്ടിക്കൊണ്ടുപൊരികെന്നരുൾ
ചെയ്തു * രാമനതുകെട്ടുശീഘ്രമുത്ഥാനംചെയ്തു കാമാരിതന്നെക്കാ
ണ്മാനായ്ക്കൂടക്കൊണ്ടീടിനാൻ * സാമൊദംമഹൊദരന്തന്നൊടുകൂ
ടെച്ചെന്നു സൊമശെഖരൻവാഴുംകൈലാസാചലംപുക്കാൻ *
തുംബുരുനാരദന്മാരാദിയാംമുനികളു മംബരചാരികളുംപ്രമഥകദം
ബവും * ഗന്ധർവ്വകിന്നരവുമപ്സരനാരികളു മിന്ദ്രാദിദെവകളുംസെ
വിച്ചുചുഴലവും * നിന്നീടുന്നതുകണ്ടുവന്നാസംഭ്രമത്തൊടും ചെന്നു
കൈവണങ്ങിനാനീശപാദാന്തികെ * വിസ്മയത്തൊടുംദെവ
ദെവെശംമഹെശ്വരം ഭസ്മൊദ്ധൂളിതഗാത്രംപന്നഗവിഭൂഷണം *
വാരണചർമ്മാംബരംത്രീക്ഷണംചന്ദ്രചൂഡം ചാരുപിംഗലജടാഭാര
മീശ്വരംഭവം * വിലംബൊഷ്ഠകംബുഷംപ്രസന്നമുഖാംബുജം ദർപ്പകദ
ർപ്പാപഹംകർപ്പൂരശുഭ്രഗാത്രം * കാഞ്ചനപീഠസ്ഥിതംകാമദംമൃത്യു
ഞ്ജയം വാഞ്ഛയാകണ്ടുനമസ്കാരവുംചെയ്തീടിനാൻ * രൊമാഞ്ച
ഗാത്രത്തൊടുംബാഷ്പാംബുനെത്രത്തൊടും ആമൊദാന്വിതംഗൽഗ
ദാക്ഷരവാചാചൊന്നാൻ * നമസ്തെദെവദെവനമസ്തെമഹാദെവ
നമസ്തെസതതമിത്യമിതഭക്തിയൊടെ * അന്നെരമെടുത്തെഴുന്നീ
ല്പിച്ചുജമദഗ്നി നന്ദനന്തന്നൊടരുൾചെയ്തിതുമധുരമായ് * ദൈ
തെയന്മാരൊടുതൊറ്റൊടിതെയന്മാരെല്ലാം മാധിപ്പൂണ്ടെന്നെവന്നുക
ണ്ടുസങ്കടംചൊന്നാർ * ശക്തിയില്ലവരൊടുയുദ്ധത്തിനിവർക്കാർക്കും
വസ്തുവുമടക്കിക്കൊണ്ടാരവരത്തുമൂലം * ദെവകൾക്കഭീഷ്ടംനൽകീടു
വാൻനീപൊയ്ചെന്നു ദെവാരിജനങ്ങളെനിഗ്രഹിക്കയുംവെണം *
അമർത്ത്യജനങ്ങളെരക്ഷിപ്പാനെല്ലാംകൊണ്ടും സമർത്ഥൻനീയെന്നു
ഞാനെന്നുള്ളിൽകല്പിക്കുന്നെൻ * ഇത്തരമരുളപ്പാടാശുകെട്ടൊരു
രാമ നത്തരംതൊഴുതറിയിച്ചിതുവിനീതനായ് * നിന്തിരുവടിതിരു
വുള്ളത്തിലെറാതെക ണ്ടെന്തൊരുവസ്തുലൊകത്തിങ്കലുള്ളതുപൊ
റി * എങ്കിലുമുണർത്തിച്ചീടുന്നതുണ്ടുവസ്ഥഞാൻ സങ്കടമുണ്ടാക
യാലാകുലംതീരുവാനായ് * ശക്രാദിദെവകളാൽസാദ്ധ്യമല്ലാതക
ർമ്മം ശക്യമൊപാർത്തുകണ്ടാലെകനാമെന്നാലിപ്പൊൾ * അസ്ത്രങ്ങ
ളൊന്നുമിനിക്കറിയപ്പൊകായെല്ലൊ യുദ്ധകൌശലങ്ങളുമറിഞ്ഞീട്ടി
ല്ലല്ലൊഞാൻ * ഇല്ലൊരായുധവുംഞാനെങ്ങിനെദൈത്യന്മാരെ
ക്കൊല്ലുന്നുപൊരിലുപപന്നമല്ലൊത്താളവും * രാമഭാഷിതമി
ത്ഥംകെട്ടൊരുമഹാദെവൻ പ്രെമമുൾക്കൊണ്ടുനിജപരശുകൊടു
ത്തിതു * നിഗ്രഹിച്ചാലുമിതുകൊണ്ടുനീയസുരരെ വിഗ്രഹത്തിങ്ക
ലൊരുഭീതിയുമുണ്ടാകെണ്ടാ * യുദ്ധകൌശലങ്ങളുംനിന്നുള്ളിൽത
ന്നെതൊന്നും ശസ്ത്രങ്ങൾക്കൊന്നിനുമില്ലാവത്തുനിന്നൊടെതും *

ശത്രുക്കളൊടടങ്ങീടുംനിന്നൊടുയുദ്ധംചെയ്കിൽ മൃത്യുഭീതിയുംനിനക്കി
ല്ലൊരുനാളുംനൂനം * പരമെശ്വരന്തന്നെനമസ്കാരവുംചെയ്തു പര
ശ്ശുംധരിച്ചുടൻനടന്നുഭാൎഗ്ഗവനും * സാക്ഷാൽശ്രീനാരായണൻതാ
നെല്ലൊമുമ്പെപിന്നെ ത്രീക്ഷ്ണനുടെശക്തിക്കൂടുകകൊണ്ടുമെററം*
ശൊഭിച്ചുകഠാരവുംധരിച്ചുയുദ്ധത്തിനായ് താപത്തെസുരന്മാൎക്കുതീ
ൎപ്പതിന്നവരുമായ് * ചെന്നസുരെന്ദ്രന്മാരൊടെററുയുദ്ധവുംചെയ്തു
കൊന്നിതുപരശ്ശുനാദൈത്യന്മാരെയെല്ലാം * പിന്നെയുംമരിച്ചു
ശെഷിച്ചവർഭയത്തൊടു മൊന്നൊഴിയാതെയൊടിപ്പാതാളംപുക്കീ
ടിനാർ * രാമനൊടനുജ്ഞയുംവാങ്ങിദെവകളെല്ലാ മാമൊദംപൂ
ണ്ടുചെന്നുനാകലൊകവുംപുക്കാർ * രാമനുംമുന്നംവാണൊരാശ്ര
മംതന്നിൽവന്നു കാമവൈരിയെസെവിച്ചിരുന്നാൻവഴിപൊലെ *
ഗന്ധപുഷ്പാദിധൂപദീപനൈവെദ്യസ്തൊത്ര വന്ദനനമസ്കാരജപ
ദ്ധ്യാനങ്ങൾകൊണ്ടും * ഭക്തിവിശ്വാസംകൊണ്ടുംചന്ദ്രശെഖരൻ
തന്നി ക്കെത്രയുംപ്രീതിവളൎത്തീടിനാൻഭാൎഗ്ഗവനും— അദ്ധ്യായമറു
പത്തഞ്ചിതുഞാൻചൊന്നെനിനി ചിത്തമൊദെനകെട്ടുകൊള്ളു
വിൻകഥാശെഷം *

—൦൦:൦:൦൦—



## അറുപത്താറാം അദ്ധ്യായം.

ശങ്കരൻപ്രസാദിച്ചുരാമൻതന്നുടെമുമ്പിൽ സങ്കടംതീൎത്തീടുവാ
ൻപ്രത്യക്ഷനായാനെല്ലൊ * സംഭ്രമത്തൊടുംനമസ്കരിച്ചുതെരുതെ
രെ ശംഭുതൻപാദാരവിന്ദങ്ങളിൽഭക്തിയൊടെ * വന്ദിച്ചുനിന്നുപി
ന്നെസ്തുതിച്ചുതുടങ്ങിനാൻചന്ദ്രശെഖരംപരമെശ്വരംമഹെശ്വരം* ന
മസ്തെദെവദെവനമസ്തെപരമെശ നമസ്തെജഗന്നാഥനമസ്തെപുരാ
ന്തക*നമസ്തെസൎവ്വാദ്ധ്യക്ഷനമസ്തെഭക്തപ്രിയ നമസ്തെസമസ്തഭൂതെ
ശസൎവ്വജ്ഞപ്രഭൊ* നമസ്തെനാഥവൃഷഭദ്ധ്വജമഹാദെവ നമസ്തെസ
കലാധീശ്വരതെനമൊനമഃ* നമസ്തെശംഭൊകരുണാകരനമൊനമഃ
നമസ്തെകൃത്തിവാസനീലലൊഹിതനമഃ*നമസ്തെസകലദെവാരിനാ
ശായനമഃ സമസ്തെശ്വരശൎവ്വശങ്കരനമൊനമഃ * ശൂലിനെകപാ
ലിനെലൊകപാലിനെനമഃ കൈലാസനിവാസിനെഭക്താന്തന്നി
വാസിനെ * നീലകണ്ഠായശ്മശാനൈകവാസിനെനമഃ കാലകാലാ
യകരുണാത്മനെനമൊനമഃ * പാശിനെവിഷാശിനെസമസ്തലൊ
കാശിനെ കാശിവാസിനെവിഷ്ണുഹൃദയനിവാസിനെ * ത്രിദശക
ദംബവന്ദ്യായശംഭവെനമഃ സദസൽഭെദാത്മനെസന്തതംനമൊ
നമഃ* നിഖിലജഗൽകൎമ്മസാക്ഷിഭൂതായനമഃ സകലജഗൽസൃഷ്ടി

സ്ഥിതിനാശായനമഃ * നമസ്തേഗംഗാധരഭുജംഗഭൂഷണ നമ സ്തേസൂര്യാനലചക്ഷുഷെനമൊനമഃ * അന്തകാസുരവൈരിമദ്ദിനൊ കപദ്ദിനെ അന്തകവിമദ്ദിനെസന്തതംനമൊനമഃ * ദക്ഷയജ്ഞ ധ്വംസിനെപുരധ്വംസിനെനമഃ ത്ര്യക്ഷായയൊഗിധ്യാനരൂപായ നമൊനമഃ * കൃത്തിവാസസെസദാചിന്ത്യതെജസെനമഃ ഭക്ത ചിത്താബ്ജമദ്ധ്യവത്തിനെനമൊനമഃ * ആഗമസിദ്ധാന്താത്ഥസാ രരൂപായനമഃ യൊഗീന്ദ്രബൊധാനന്ദാമൃതകാത്മനെനമഃ * ആ ദിമദ്ധ്യാന്തഹീനായതെനമൊനമൊ വെദാന്തവെദ്യായവിജ്ഞാ നരൂപിണെനമഃ * വിശ്വരൂപിണെപരബ്രഹ്മണെനമൊനമൊ വിശ്വസാക്ഷിണെവിശ്വാധാരായനമൊനമഃ * ആദിത്യവസുമരു ദ്വിശ്വസാദ്ധ്യാശ്വിരുദ്ര മൊമൂത്തികാംമായാഭിന്നബുദ്ധികാംഎക്ക ല്ലാം * ഓരൊരൊവിധംതൊന്നിച്ചീടിനതവമായാ വാരിധിതന്നി ൽമുഴകാതെയാരുള്ളതൊത്താൽ * നിന്തിരുവടിതന്നെയറിഞ്ഞീടാ യ്കമൂലം സന്തതംഭവിക്കുന്നുസംസാരമെല്ലാവക്കും * യാതൊരുത്ത നബുദ്ധിനിന്തിരുവടിയുടെ പാദാരവിന്ദങ്ങളിലുറച്ചീടുന്നുനിത്യം * ദക്ഷനാകുന്നതവൻമുനിയാകുന്നതവൻ ദക്ഷാദിസുകൃതിയാകുന്ന തുമവന്തന്നെ * പണ്ഡിതനാകുന്നതുമവനെന്നതുനൂനം പണ്ഡി കാപതെതവചരണംശരണംമെ * നിന്തിരുവടിതന്നെസ്തുതിപ്പാ നരുതെതും അന്ധനാമിനിക്കിപ്പൊളീശ്വരജഗല്പതെ * ഇങ്ങിനെ രാമസ്തുതികെട്ടൊരുജഗന്നാഥൻ മംഗലംവരുവാനായരുളിച്ചെയ്തീടി നാൻ * പ്രീതനായ്ചമഞ്ഞുഞാൻനിനക്കുവെണ്ടുംവര മെതുമെമ ടിയാതെവരിച്ചുകൊണ്ടാലുംനീ * അന്നെരംതൊഴുതപെക്ഷിച്ചിതു ഭാഗ്യവനു മന്നൊനിന്തിരുവടിക്കുണ്ടുകാരുണ്യമെങ്കിൽ അസ്ത്രശസ്ത്ര ങ്ങൾക്കുഞാൻമുമ്പനായ്വന്നീടണം ശത്രുവഗ്ഗത്തെജ്ജയിക്കയ്വേണ്ടിക യുംവെണം * മൃത്യുശാസനനപ്പൊളസ്ത്രശസ്ത്രങ്ങളെല്ലാം മത്ര്യത്ഥം പ്രസാദിച്ചുനല്കിനാനഖിലവും * ദിവ്യമായൊരുതെരുംചാപവും കവചവു മവ്യയശരങ്ങളായീടിനതൂണികളും * അക്ഷയപ്രഭാവ ശൌര്യങ്ങളുംനല്കീടിനാൻ ദക്ഷാധിധനുർവ്വെദംശിക്ഷിച്ചുപഠിപ്പിച്ചാ ൻ * എങ്കലെഭക്തിക്കിളക്കംവരാതെന്നുംചൊല്ലി ശങ്കരനനുഗ്ര ഹിച്ചന്തദ്ധാനവുംചെയ്താൻ * കൃതകൃത്യനമായിരാമനുംതനിക്കഭി മതമായവയെല്ലാംലഭിച്ചൊരനന്തരം * പറഞ്ഞുമഹൊദരൻതന്നൊ ടുമധുരമായ് കുറഞ്ഞൊരുപകാരംചെയ്യണംഭവാനിപ്പൊൾ * എന്നു ടെരഥചാപാദികളെല്ലാമെഭവാൻ നന്നായിരക്ഷിക്കണംപിന്നെയു ണ്ടൊന്നുവെണ്ടു * എന്നുള്ളിലൊക്കുംനെരമപ്പൊഴെകൊണ്ടുവന്നു തന്നിടുകെന്റെമുമ്പിലാമ്മാറുസരഭസം * അന്നെരംമഹൊദരന ങ്ങിനെതന്നെചെയ്യാ മെന്നനുവാദംചെയ്തുരഥചാപാദികളും *

കയ്യോണ്ടുമറഞ്ഞപ്പൊൾഭാൎഗ്ഗവരാമന്താനു മുൾക്കാമ്പിൽനിരൂപി
ച്ചാൻകൎത്തവ്യമിനിയിപ്പൊൾ * ശൊകണംഗുരുഭൂതന്മാരെവന്ദി
പ്പാനെന്നു വെഗെനനടകൊണ്ടാൻഘൊരമാംവനത്തൂടെ * തുഹി
നാചലവനെഗഹ്വരെപൊകുന്നെരം മഹനീയാത്മാവായരെണു
കാതനയനും * കന്ദരംപ്രവെശിച്ചനെരത്തുകാണായ്വന്നു ക്രന്ദനം
മിത്ഥ്യാചെയ്യുംവിപ്രനന്ദനംബാലം കാട്ടന്നിതവനുടെപിന്നാലെശാൎദ്ദൂ
ലവും കൂടെയുണ്ടുത്തെററാത്തുടരെത്തുടരവെ * പിടിപ്പാനടുക്കുന്ന
ശാൎദ്ദൂലന്തന്നെക്കണ്ടു പെടിച്ചുവീണാൻവനഗഹ്വരെവിപ്രാത്മജ
ൻ * പ്രാണഭീതിയാൽപവിത്രസ്ഥനായവനിയിൽ വീണതുനെര
മൊന്നങ്ങലറിശാൎദ്ദൂലവും പിടിച്ചുഭക്ഷിപ്പാനായ്ബ്രാഹ്മണകുമാര
നൊടടുത്തുചെല്ലുന്നെരംഭാൎഗ്ഗവരാമന്താനും * എടുത്തുതൂണിരത്തു
ലംബ്രഹ്മാസ്ത്രമഭിമന്ത്രി ച്ചടുത്തുചെന്നുനിന്നങ്ങയച്ചാനതുനെരം *
അസ്ത്രാഗ്നിജ്വാലയാലെദഗ്ദ്ധനായ്ശാൎദ്ദൂലവും സത്വരംനഭസ്ഥലെ
കാണായിഗന്ധൎവ്വനായ് രാമനെസ്തുതിച്ചുചൊല്ലീടിനാൻഗന്ധൎവ്വ
നാം ആമയംതീൎന്നുമമഭവൽകാരുണ്യത്താലെ * വിപ്രശാപത്താൽ
ശാൎദ്ദൂലതാപ്രാപിച്ചെൻമുന്നം തൽപ്രസാദത്താലിപ്പൊൾശാപ
മൊക്ഷവുംവന്നു * സ്വൎഗ്ഗലൊകത്തിന്നുപൊകുന്നെനെന്നുരചെയ്തു
നിൎഗ്ഗമിച്ചിതുശീഘ്രംഗന്ധൎവ്വപ്രവരനും * ഭൂദെവകുമാരനെഭാൎഗ്ഗവ
രാമൻപരമാദരംപൂണ്ടുതലൊടീടിനാൻകരുണയാ * പെടിക്കവെ
ണ്ടഭവാനെഴുനെല്ക്കെന്നുപറ ഞ്ഞുഢമൊദെനപിടിച്ചെഴുനെല്പിച്ച
നൊം * ഭസ്മമാക്കീടുക്കുന്നശാൎദ്ദൂലത്തെയുംകണ്ടു വിസ്മയപ്പെട്ടുവിപ്ര
പുത്രനുമത്തനൊം * രാമനെപ്പരൊളുവികണ്ടുകൌതുകംപൂണ്ടു ഭൂമി
ദെവാത്മജനുംചൊദിച്ചുവൃത്താന്തങ്ങൾ * വാസ്തവംധരിച്ചൊരു
നെരത്തുവിപ്രാത്മജൻ ആസ്ഥയാജമദഗ്നിപുത്രനൊടുരചെയ്താൻ *
എന്നുടെപിതാവുംമാതാവുമാചാൎയ്യൻതാനു മിന്നിനിബന്ധുക്കളുംമ
റൊരുമില്ലന്തുനം * ശാന്തനാംമുനിവരന്തന്നുടെതനയൻഞാൻ
ശാന്തനായ്സാളഗ്രാമപൎവ്വതംകാണ്മാൻപൊയെൻ * ഗന്ധമാദ
നശൈലംകാണെന്നാംതത്രെവപൊയ് സന്തൊഷത്തൊടുംബദര്യാ
ശ്രമംകാണ്കവെണം * എന്നുകല്പിച്ചുപൊകുന്നൊരത്തുഹിമാചലം ത
ന്നുടെഗഹനമാംഗഹ്വരംപുക്കീടിനെൻ * അന്നെരംവ്യാഘ്രമൊടി
യെത്തിയനെരമതി ഖിന്നനായ്വീണീടിനെനിവിടെക്രൂപാനിധെ *
തന്നഖാംകുരങ്ങളാലകൃതവ്രണനായ്ഞാൻ വന്നതുംഭവൽകൃപാ
വൈഭവന്തന്നെയല്ലൊ * എന്നതുകെട്ടുരാമന്തന്നുടെവൃത്താന്തങ്ങ
ളൊന്നൊഴിയാതെകെൾപ്പിച്ചീടിനാനവനെയും * അന്യൊന്യം
പ്രീതികയ്ക്കൊണ്ടാന്നിച്ചുപൊയാരവർ ചെന്നുവന്ദിച്ചുഗുരുതന്നെ
യുംജ്യൊതിയെയും * ആശീൎവ്വാദവുംചെയ്തുഗാഢമായാശ്ലെഷംചെ

സ്ത്രീശനൊടാശ്രുവരംവാങ്ങിയവൃത്താന്തവും * കെൾപ്പിച്ചചിലദിനമവിടെയിരുന്നിതു താല്പൎയ്യംകലൎന്നവരൊടനുജ്ഞയുംവാങ്ങി * അവിടെനിന്നുച്യവനാശ്രമംതന്നിൽചെന്നു ച്യവനപാദെവീണുനമസ്കാരവുംചെയ്താൻ * സുകന്യാപാദങ്ങളിൽവീണുടൻവണങ്ങിനാൻ സുഖമായവിടെയുംവസിച്ചാൻചിലദിനം * അവരൊടനുജ്ഞയുംവാങ്ങിചെന്നൌൎവ്വാശ്രമം അവിളംബിതംവണങ്ങീടിനാനൌൎവ്വാന്തികെ * തത്രൈവചിലദിനമിരുന്നുപിന്നെച്ചെന്നു സത്യവ്രതമൃചീകനെകണ്ടുകൈവണങ്ങിനാൻ * തൽപ്രീതിവരുത്തുവാനകൃതവ്രണനുമായ്സ്സൽപ്പദെചിലദിനംസുഖിച്ചമരുവിനാൻ * പിന്നെപ്പൊയ്യാതാപിതാക്കന്മാരെവന്ദിച്ചവൎക്കുന്നപ്രീതിവളൎത്തീടിനാൻഭാൎഗ്ഗവനും * ആശീൎവ്വാദവുംചെയ്തുഗാഢമായാശ്ലെഷംചെയ്താശ്രുസല്ക്കാരംചെയ്താരകൃതവ്രണനെയും * ഞങ്ങളെപ്പിരിഞ്ഞുനീപൊയതിൽപിന്നെനിനക്കുണ്ടായൊരുവൃത്താന്തമഖിലവും*ചൊല്ലുകെന്നാനന്ദെനചൊദിച്ചാരവർകളും ചൊല്ലുവാനാരംഭിച്ചരാമനുമതുനെരം— അദ്ധ്യായമറുപത്താറിതുമൊന്നുരചെയ്തെൻ അത്യന്തംപ്രീതിയൊടെചൊല്ലുവനിനിയുംഞാൻ *



## അറുപത്തെഴാം അദ്ധ്യായം.

താതനുംജനനിയുംബന്ധുവൃന്ദവുംനിജ ഭ്രാതാക്കന്മാരുംകെൾക്കെചൊല്ലിയെൻവൃത്താന്തങ്ങൾ * മുമ്പിനാൽപിതാമഹന്തന്നെക്കണ്ടതുംതന്നി ലമ്പെറുംപിതാമഹതാതനെക്കണ്ടവാറും* പ്രപിതാമഹപിതൃപാദംവന്ദിച്ചവാറും വിപിനെതപസ്സിനായ്പ്പൊയതുംദിവ്യങ്ങളാം * കാനനസരിൽസരൊശൈലങ്ങൾകണ്ടവാറും താനെപൊയ്ഹിമാചലംതന്നിൽപ്രാപിച്ചവാറും * കാട്ടാളാകൃതിപൂണ്ടരുദ്രനെക്കണ്ടവാറും വാട്ടമെന്നിയെതീൎത്ഥസ്നാനങ്ങൾചെയ്തവാറും * പുണ്യക്ഷെത്രങ്ങൾതൊറുംസെവിച്ചവാറുംതനിക്കന്നുവഴിയിൽനിന്നുണ്ടായവൃത്താന്തവും * ഭൂപ്രദക്ഷിണംചെയ്തുവിധിച്ചനടന്നതും തീവ്രമാംതപൊവനംപ്രാപിച്ചുരണ്ടാമതും * ഈശപരപൂജയുംചെയ്തിരുന്നവാറുമപ്പൊ ളീശ്വരനിയൊഗത്താൽവന്നൊരുമഹൊദരൻ * തന്നൊടുകൂടെച്ചെന്നുകൈലാസംപ്രാപിച്ചതും പന്നഗവിഭൂഷണൻതന്നെവന്ദിച്ചവാറും * തത്രൈവദൈവകളെയൊക്കവെകണ്ടവാറും മൃത്യുശാസനൻപ്രസാദിച്ചുരചെയ്തവാറും * ദൈവരക്ഷാൎത്ഥമസുരന്മാരെയൊടുക്കുവാൻ ദൈവെശൻതനിക്കൊരുപരശുകൊടുത്തതും * ദെവകളൊടുകൂടെച്ചെന്നുതദ്ദാജ്ഞയാലെ ദെവ

വൈരികളൊടുയുദ്ധംചെയ്തവരെയും * നിഗ്രഹിച്ചമരരെരക്ഷിച്ച
വാറുമവർ സല്ക്കരിച്ചസ്ത്രങ്ങളെകൊടുത്തവാറുംപിന്നെ * ശിക്ഷി
ച്ചധനുർവ്വെദമൊക്കവെപഠിപ്പിച്ച ദക്ഷാരിതെളിഞ്ഞനുഗ്രഹിച്ചപ്ര
കാരവും * പൊരുമ്പൊൾമഹെശ്വരാസ്ത്രമകൃതവ്രണന്തന്നെ ക്രൂരനാം
ശാർദ്ദൂലത്തെക്കൊന്നുരക്ഷിച്ചവാറും * ഭൃഗുവുംമൌർവ്വന്താനുംച്യവന
മുനീന്ദ്രനും സ്വയമെതെളിഞ്ഞൃചീകനുംതൽപിതൃമാരും * ആശീ
ർവ്വാദങ്ങളുംചെയ്തയച്ചവാറുമെല്ലാ മാശ്രുകെട്ടവർകളുംതെളിഞ്ഞുപു
ൽകീടിനാർ * ജനകജനനിമാർപാദശുശ്രൂഷയുംചെ യ്തനുവാസ
രംസുഖിച്ചിരിക്കുംകാലത്തിങ്കൽ — ഒരുനാൾകാർത്തവീര്യൻമൃഗയാ
വിവശനായ് പ്പെരികപ്പടയൊടുംകൂടവെപുറപ്പെട്ടാൻ * വിന്ധ്യ
കാനനാളവിപുകൾക്കുൻമൃഗഗണ സന്തതിനാശംകൂടിവരുത്തിലഘുത
രം * ഹരിണഹരികരിചമരികിരിരുരു വരശാർദ്ദൂലശശാവിൾഗ്ഗൊ
മായുശശല്യക * ഗവയകൃഷ്ണസാരകരഭശ്ശിംഗാദികംകു പ്ലവഗപ്രവര
കാനനഗൊചരങ്ങളെ * നിശിതഖഡ്ഗകുന്തശക്തിതൊമരശൂല
പട്ടിശാദികളാലെവധിച്ചനെകവിധം * മദ്ധ്യാഹ്നകാലംവന്നനെ
രത്തുനൃപന്ദ്രനും ക്ഷുത്തൃഡാദികളാലെസാദവുംഭവിച്ചപ്പൊൾ *
നിർമ്മലതരജലവാഹിനിയായിട്ടുന്ന നർമ്മദാതടനിൽസ്നാനംചെയ്തു
പാനവുംചെയ്താൻ * പൊകനാമിനിയെന്നുതന്നുടെപടയൊടും വെ
ഗെനനടകൊണ്ടാനന്നെരംകാണായ്വന്നു * നർമ്മദാതീരെജമദഗ്നി
തൻപർണ്ണശാലാ ന്തമ്മനതാരിൽവിസ്മയിച്ചിതുനൃപനപ്പൊൾ *
ശാപാനുഗ്രഹശക്തനാകിയജമദഗ്നി താപസെന്ദ്രനെക്കണ്ടുവന്ദി
ച്ചുപൊകവെണം * നിങ്ങളെല്ലാരുംഗജതുരഗാദികളൊടു മിങ്ങു
പാർക്കെണംഞാനുംകുറഞ്ഞജനവുമായ് * ചെന്നുവന്ദിച്ചുശീഘ്രംവരു
ന്നെനെന്നുചൊല്ലി തന്നുടെപുരൊഹിതനാകിയഗർഗ്ഗനൊടും *
നീതിമാൻഭക്തിയൊടുമാശ്രമമകംപുക്ക സാദരംമുനിവരപാദങ്ങ
ൾവണങ്ങിനാൻ * ആശീർവ്വാദവുംചെയ്തുതാപസപ്രവരനു മാശു
പാദ്യാർഗ്ഘ്യാസനാദ്യങ്ങളാൽപൂജിച്ചുടൻ * പൂജയുംപരിഗ്രഹിച്ചാ
സനഗതനായ രാജാവുതന്നെക്കണ്ടുതാപസപ്രവരനും * താനും
തൽക്കുശാസനംപുക്കിരുന്നനന്തരം സാനന്ദംകുശലപ്രശ്നങ്ങളുംചെ
യ്തീടിനാൻ * സൽക്കഥകളുംപറഞ്ഞിത്തിരിയിരിക്കുമ്പൊൾ സ
ൽക്കരിച്ചിതുപുനരാതിഥ്യംമുനീന്ദ്രനും * അന്നെരംനൃപവരൻസ
ന്തൊഷിച്ചുരചെയ്തു നിനിതിന്നവകാശമില്ലെന്നുധരിക്കണം *
എന്നൊടുകൂടിപ്പൊന്നിട്ടെറിയപടയുണ്ടു വന്യഭൊജനമെല്ലൊതാ
പസശ്രെഷ്ഠ്ഠവ * കൂടിയപടയെല്ലാമാശ്രമംവന്നുപുക്കാൽ പീ
ഡയുമുണ്ടായ്വരുംതാപസെന്ദ്രന്മാർക്കെല്ലാം * വൈകാതെപൊവാനനു
ഗ്രഹിച്ചീടുകവെണ്ടു ഭാഗധെയംകൊണ്ടിപ്പൊൾക്കണ്ടതുതന്നെ

കാൎയ്യം * ബ്രാഹ്മണപ്രസാദത്താൽബ്രഹ്മമന്ത്രസ്ഥകൎമ്മങ്ങൾക്കെല്ലാം കാൎയ്യങ്ങളൊക്കസ്സാധിച്ചീടുന്നുസദാകാലം * മാംപ്രതികാരുണ്യമുണ്ടായതുകൊണ്ടുതന്നെ സാംപ്രതംഭവിച്ചിതുജന്മസാഫല്യമെല്ലാം * എങ്കിലുംകുറഞ്ഞൊന്നുപാൎക്കണമത്രഭവാൻ സങ്കടംകൂടാതെഞാനാതിഥ്യംചെയ്തിടുവൻ* കൂടയുള്ളവൎക്കുവേണ്ടുന്നസാധനങ്ങളും കൂടയുണ്ടാക്കീടുവാൻ ദണ്ഡമില്ലതിനെതും * എന്നുരചെയ്തുമുനിപുംഗവനതുനേരം തന്നുടെപശുവിനെവിളിച്ചുചൊല്ലീടിനാൻ * വരികസുശീലെനീസല്ക്കരിക്കണമിപ്പോൾ നരപാലകനായകാൎത്തവീൎയ്യനെഭദ്രെ * സുരഭിസഹോദരിയാകിയസുശീലയും സുരലോകത്തെപ്പോലെചമച്ചാൾതപോവനം * അമരാവതിപോലെചമഞ്ഞിതടവിയുമമരവരന്മാരായ്ചമഞ്ഞുവൃക്ഷങ്ങളും * അമരനാരികളായ്വന്നിതുലതകളു മമൃതോപമമായഭക്ഷ്യഭോജ്യാദികളും * കനകമണിമയമായുള്ളഗൃഹങ്ങളും മനസികൌതുഹലമുണ്ടായിവന്നപെരുന്നും * ഭക്ഷ്യഭോജ്യങ്ങൾകൊണ്ടുമന്നപാനാദികൊണ്ടും * തൽക്ഷണേതൃപ്തന്മാരായ്വന്നിതുസമസ്തരും— ചൊല്ലിയെനറുപത്തെഴദ്ധ്യായമിത്ഥമിനി ചൊല്ലുവനെല്ലൊശേഷംകെട്ടുകൊള്ളുവിൻനിങ്ങൾ.

—oo:o:oo—

## അറുപത്തെട്ടാം അദ്ധ്യായം.

കാഞ്ചനമണിമയമാകിയഗൃഹങ്ങളിൽ വാഞ്ഛയാനൃപാദികൾസുഖിച്ചുമരുവിനാർ * സ്നാനഭോജനപാനശയനാസനസദാന യാനസാധനസൌഖ്യമിങ്ങിനെമററില്ലെങ്ങും * പരിചാരകന്മാരുംപരിചാരികമാരും പരമൊത്സാഹത്തൊടുംതൽഭൃത്യജനങ്ങളും * കനകരത്നാഭരണങ്ങളുംധരിച്ചതി വിനയബഹുമാനസ്നേഹഭക്തികളൊടും * ഓരോരോപദാൎത്ഥങ്ങൾസംഭരിച്ചീടുന്നതും കാരുണ്യംപൂണ്ടുകടാക്ഷസ്മേരമുഖത്തൊടും * സാരസ്യംതുകുംവചനങ്ങൾചൊല്ലീടുന്നതും പാരുഷ്യവചൊഭാവകൎമ്മങ്ങളൊന്നുമില്ല * എന്തൊരുഭോഗംപറയാവതല്ലനന്തനു മൈന്ദ്രമാംപദമിതുകാണുമ്പോൾതുച്ഛമേററം * ഭൂപാലമാൎഗ്ഗാപണസൌധസത്മാദികളും സോപാനാദ്യാലയചത്വരവീഥികളും* അനന്തരത്നോജ്ജ്വലപ്രാസാദാവലികളും അനന്തരഥാശ്വമാതംഗൊഷ്ട്രഗോജഖരാ ദ്യാനന്തജാതികളാൽനിറഞ്ഞദേശങ്ങളും * അംഗജസമന്മാരാംഭൂപാലബാലന്മാരും സാമന്തനിഷാദസേനാപതിസചിവാദ്യാദിനായകശ്രേഷ്ഠിസാരഥിഗൃഹങ്ങളും * വന്ദിമാഗധസ്തുതിപാഠകസൂതജനമന്ദിരങ്ങളുംഗണികാജനാലയങ്ങളും* തുംഗഗോപുരവളഭീസഭാമണിമയരംഗങ്ങ

ശങ്ങളൊടുനൎത്തനാലയങ്ങളും * അത്ഭുതപതാകാദ്ധ്വജച്ഛത്രങ്ങ
ളും ശുഭ്രങ്ങളായമണിമണ്ഡപനികരവും * കല്ഹാരകഞ്ജകുമുദൊ
ല്പലവിരാജിത കല്ലൊലരമ്യസരൊവാപികൾതടാകങ്ങൾ * നിൎമ്മല
നീലൊപലസന്നിഭജലംകൊണ്ടു ഘൎമ്മതാപങ്ങളുണയാതതത്ത
ടളവി * പുന്നാഗനാഗപ്ലക്ഷചംപകജംബുകെര കുന്ദമന്ദാരമധു
കാംമ്രകെതകവട * പനസചൂതപ്രവാളാസനാശ്വത്ഥവില്വമുനിവൃ
ക്ഷാദികളുംജാത്യാദിലതകളും * ചൈത്യവൃക്ഷാദിപൂൎണ്ണകുസുമവനങ്ങ
ളുംശൈത്യസൌരഭ്യമാന്ദ്യഗുണസൽപവനനും * അമരാസുരമനുജൊ
രഗഭൊഗമൊന്നും സമമില്ലിതിനൊടുകെവലംനിരൂപിച്ചാൽ * ഇ
ത്ഥംതാപസശ്രെഷ്ഠന്തന്നുടെഹൊമധെനു സത്വരംസമ്പാദിച്ചുസാ
ദരമാതിത്ഥ്യവും * ഭൂമിപാലെന്ദ്രൊചിതമാകിയൊരാതിഥെയം ഹൊ
മധെനുവിനാൽകൃതമായതുകണ്ടനെരം * മനുജാധിപനൊടുചെന്ന
റിയിച്ചീടുവാൻ മുനിയുമന്നെരംശിഷ്യനെനിയൊഗിച്ചാൻ * അ
വനുംവിരവൊടുഗുരുശാസനമെല്ലാം അവനീശ്വരനൊടുസദയമറി
യിച്ചാൻ * സംഭാവനീയംദ്ദതമാതിത്ഥ്യംഭവാനാലെ ന്നമ്പിനൊ
ടാജ്ഞാപിച്ചദെശികൻനരപതെ * താപസെന്ദ്രനാൻകൃതാഭ്യനു
ജ്ഞനായനെരം ഭൂപതീന്ദ്രനുംപ്രവെശിച്ചാൻതൽപുരവരം മുനിനാ
യകഹൊമധെനുസാമൎത്ഥ്യംകണ്ടു മനുജാധിപൻനിജസൈന്യസം
യുതനായെ * സംപ്രവെശിച്ചാനതിസംഭ്രമാലന്തഃപുരം ജംഭാരി
നിലയനംനിന്ദിക്കാമിതുകണ്ടാൽ * ലാജവൎഷവുംപുരനാരിമാരാ
ലെറ്റുപൊയ് രാജാവുന്നിജമണിമന്ദിരമകംപുക്കാൻ * ഭെരിദുന്ദുഭി
മൃദംഗാദികൾനാദത്തൊടും പൂരിതമായജയശബ്ദത്തിൻഘൊഷ
ത്തൊടും * മന്ദംപൊയ്സിംഹാസനമെവിനാൻനൃപെന്ദ്രനും
വന്ദികൾവാഴ്ത്തുന്നതുംകെട്ടുകെട്ടനാകുലം * ദിനകൃത്യങ്ങളെല്ലാംക
ഴിച്ചുനൃപശ്രെഷ്ഠൻ മനസിപ്രമൊദംപൂണ്ടശനംചെയ്തീടിനാൻ *
മന്ത്രികൾസെനാപതിവീരന്മാർസാമന്തന്മാ രന്തമില്ലാതചതുരംഗ
സൈന്യവുംനിജ * ദെശികനൊടുംകൂടെഭൊജനംകഴിച്ചവ നീശ
നുംപുരാണസൽകഥകൾകെട്ടുമൊദാൽ * സന്ധ്യാവന്ദനംചെയ്തു
നൈശമാമശനവും സന്തൊഷംപൂണ്ടുകഴിച്ചാനന്ദസമന്വിതം *
ക്ഷീരഫെനാഭമായമൃദുപൎയ്യങ്കത്തിങ്ക ലാശുനൃപവരൻനിദ്രയുംതു
ടങ്ങിനാൻ— ചൊല്ലിനെയറുപത്തെട്ടദ്ധ്യായമിനിയുംഞാൻ ചൊ
ല്ലുവൻനിങ്ങളൊടുചുരുക്കിക്കഥാശെഷം *



# അറുപത്തൊമ്പതാം അദ്ധ്യായം.

---

ആദിത്യനുദയശൈലൊപരിവന്നനെരം സൂതമാഗധവ
ന്ദിവൎഗ്ഗവുംനൃപെന്ദ്രനെ വാഴ്ത്തിനാർപള്ളിക്കുറിപ്പുണൎന്നീടുവാൻനാ
നാ വാദ്യങ്ങളെല്ലാംപ്രയോഗിച്ചുഗീതങ്ങൾപാടി * വെണുവീണാ
ദിപ്രയോഗങ്ങളുംകെട്ടുനന്നായ് ക്ഷൊണീപാലനുമുണൎന്നീടിനാന
ത്തുനെരം * ഉത്ഥാനംചെയ്തുപത്മനാഭനെദ്ധ്യാനംചെയ്തു നിത്യകൃ
ത്യാദികളുംവഴിയെചെയ്തുമുദാ * നിത്യകൎമ്മാനന്തരംജപവുംകഴിച്ചു
ത നിഷ്ടദെവതാനമസ്കാരവുംകഴിച്ചുടൻ * തുഷ്ട്യൎത്ഥംഗന്ധാഭ
രണങ്ങളുംധരിച്ചഥ ദ്വ്വാദ്യംദശാഞ്ജനമംഗലംകൃപാഭൂമി ദെവാ
ദ്യൎത്ഥികൾക്കെല്ലാമിഷ്ടദാനവുംനൽകി * ഗൊദ്വിജാദികളെയും
വന്ദിച്ചുപുറപ്പെട്ടു മാൎത്താണ്ഡദെവനെയുംതൊഴുതുനിൽക്കുന്നെരം *
മന്ത്രിസാമന്താദികൾവന്നുകൈക്കൂപ്പീടിനാർ സന്തുഷ്ടനായനൃപാധീ
ശനവരുമായ് * ഭക്തികയ്ക്കൊണ്ടുമുനിശ്രെഷ്ഠൻതൻപാദാന്തി
കെ വിദ്രുതംനമസ്കരിച്ചീടിനാനത്തുനെരം * താപസനാശീൎവ്വാദം
ചെയ്തിരുന്നാലുമെന്നു ഭൂപതിയൊടുചൊന്നനെരത്തുനൃപെന്ദ്രനും *
പ്രശ്രയാനതമുഖനായിരുന്നതുകണ്ടു വിശ്രുതനായമുനിശ്രെഷ്ഠനുമ
രുൾചെയ്താൻ * സ്വൈരമാക്കഴിഞ്ഞിതൊരാത്രിഭൂപതെതവ
സ്വൈരമെന്നെന്തുചൊദിക്കുന്നതുമൂഢതാമെ * നാഗരന്മാൎക്കുവ
നവാസമെത്രയുംദുഃഖം ഭൊഗസാധനമരണ്യത്തിങ്കലില്ലയെ
ല്ലൊ * സാനുഗനായഭവാൻസഹിച്ചതത്ഭുതം കാനനവാസപ
രിക്ലെശമെന്നറിഞ്ഞാലും * ദുസ്സഹമനഭ്യസ്തമായുള്ളതെല്ലാവൎക്കും
ദുഃഖമെന്നിഷ്ടത്തിന്നായ്സഹിച്ചതുചപനം * ഇത്തരംമുനിവര
നരുൾചെയ്തുനെരം മുത്തരംനൃപവരൻചിരിച്ചുചൊല്ലീടിനാൻ *
ബ്രഹ്മവൎച്ചസപാത്താലചിന്ത്യമതിൽക്കാളും തപന്മഹിമാനമെ
ന്തുചൊൽവതുകൃപാനിധെ * കണ്ടിതുഭവത്തപസ്സിദ്ധിഞാനതുമൂ
ല മുണ്ടായൊരാനന്ദമൊചൊല്ലാവതല്ലയെല്ലൊ * എങ്കിലൊ
പൊവാനിനിക്കനുജ്ഞനൽകീടണം നിൻകൃപയൊഴിഞ്ഞില്ലൊരാ
ശ്രയംമഹാമുനെ * എന്നുരചെയ്തുനമസ്കരിച്ചുനൃപെന്ദ്രനും പിന്നെ
യുംപുനരാശീൎവ്വാദംചെയ്തനുജ്ഞയും * നൽകിനാനത്തുനെരംതന്നു
ടെപടയൊടും വെഗെനനടന്നിതുഭൂപതിപ്രവരനും * പദ്ധതി
തൊറുമൊരൊചിത്രങ്ങൾകണ്ടതെല്ലാം ചിത്തത്തിലൊൎത്തൊ
ൎത്തുമന്ദമായ്പൊകുന്നെരം * പിന്നാലെയുള്ളവരെത്തിരക്കിപ്പാ
ഞ്ഞുവന്നു മന്നവൻതന്നെതൊഴുതീടിനാൻചന്ദ്രഗുപ്തൻ * സംഭ്ര
മത്തൊടുമൊടിവന്നതെന്തൊരുമൂലം പിൻപടയൊടുപൊരിനാരാ

നമെററാരൊചൊൽ * എന്നതുകെട്ടമന്ത്രിപ്രവരനുരചെയ്താൻ മ
നാവകണ്ടെനൊരുവിസ്മയംതന്നെത്രെവഞാൻ * എന്തിനായ്ക്കൊണ്ടു
രാജ്യത്തിന്നുപൊകുന്നുവൃഥാ കിംതവരാജ്യംകൊണ്ടുംഭൊഗങ്ങൾ
കൊണ്ടുംഫലം * ഘൊരതദ്ഭുതയായതാപസപശുവിന്റെ ചാരു
ശ്രീകാണുന്നെരംരാജ്യശ്രീശൂന്യപ്രായം * ഞാനൊരത്ഭുതംതത്രക
ണ്ടതുമുണർത്തിക്കാം മാനവശ്രെഷ്ഠഭവാനെഴുന്നെള്ളിയശെഷം *
താപസാശ്രമത്തിങ്കൽകണ്ടൊരുധനങ്ങളും ശൊഭതെടിടുംപ്രാസാ
ദങ്ങളുംഗൃഹങ്ങളും * മാനിനീജനങ്ങളുംദിവ്യപൂരുഷന്മാരും ധെനു
തങ്കലെചെന്നുലയിച്ചുസമസ്തവും * പിന്നെഞാൻനൊക്കുന്നെരമാ
ശ്രമദെശമെല്ലാം മുന്നെവണ്ണമെതന്നെകാണായിനരപതെ * ഇ
ത്രമാഹാത്മ്യമുള്ളഗൊരത്നംവശമായ മർത്ത്യനെന്തൊന്നുപിന്നെദു
ല്ലഭമായിട്ടുള്ളു * രത്നഭൂതങ്ങളെല്ലാംരാജാവിന്നെല്ലൊവെണ്ടു യ
ത്നംചെയ്യേണംവിധെയംവരുത്തുവാൻഭവാൻ * ഇങ്ങനുവാദമെ
ങ്കിലനുജീവികളായ ഞങ്ങളപ്പശുവിനെചെന്നിങ്ങുകൊണ്ടുപൊ
രാം * ഇത്തരംചന്ദ്രഗുപ്തൻചൊന്നതുകെട്ടനെരം പൃത്ഥ്വീനായ
കന്താനുമവനൊടുരചെയ്താൻ * എന്മനക്കാമ്പിലുമതൊരാസ്ഥയല്ല
ചൊല്ലാം ബ്രഹ്മസ്വമപഹരിച്ചീടരുതെന്നൊത്രെ * സൽഗു
ണാത്മാവാംനൃപനിങ്ങിനെപറഞ്ഞപ്പൊൾ ഗർഗ്ഗനാംപുരൊഹിത
ൻഭൂപതിയൊടുചൊന്നാൻ * ധർമ്മിഷ്ഠനായനൃപനത്ര്യാപത്തെ
ന്നാകിലും ബ്രഹ്മസ്വമപഹരിച്ചീടരുതൊരുനാളും * ബ്രഹ്മസ്വസ
മംഭവിദുർജ്ജരമായിപ്പൊത്തും * നിർമ്മലന്മാർക്കുമതുതടുക്കാവൊന്നുമ
ല്ലെ * ബ്രഹ്മസ്വവിഷമതിദുർജ്ജരംപുത്രപൌത്രാ ദ്യന്മൂലനാശ
പ്രദമില്ലസംശയമെത്തും * കാകൊളമുപജീവിച്ചവനെത്തന്നെകൊ
ല്ലും വെഗാലായുധവുമെററവനെത്തന്നെകൊല്ലും * ബ്രഹ്മസ്വാ
നലൻസമൂലംകുലംദഹിപ്പിക്കും ധർമ്മരാജനുംനരകങ്ങളെഭുജിപ്പി
ക്കും * ദാനശീലന്മാരിൽവെച്ചുത്തമനായതവ മാനസമിപ്പൊള
ദാനത്തിങ്കൽച്ചെന്നതെന്തെ * എന്നതിൽവിശെഷിച്ചുബ്രാഹ്മ
ണശ്രെഷ്ഠന്മാരിൽ നിന്നുതദ്ധനംകാമിച്ചീടുവാനെന്തുമൂലം * സ
ജ്ജനനിന്ദിതമായുള്ളൊരുകർമ്മമിതു വർജ്ജിച്ചീടുകവെണമല്ലായ്കിലി
ഹലൊകെ * കീർത്തിക്കുനാശംവരുംനിനക്കുമഹീപതെ പാർത്ഥി
വെന്ദ്രന്മാർതവപൂർവ്വന്മാരെല്ലാവരും * കീർത്തിയെത്തന്നെരക്ഷിച്ചീ
ടിനാരവരുടെ കീർത്തിക്കുനാശംവരുത്തീടൊലാഭവാനിപ്പൊൾ *
മുഖ്യനാകിയയദുതന്നുടെവംശമതി വിഖ്യാതമെല്ലൊഭൂപസൽക്ക
ർമ്മഗുണങ്ങളാൽ * തൽക്കുലത്തിങ്കലെല്ലൊജാതനായിതുഭവാൻ
ദുഷ്കർമ്മത്തിങ്കലാരുംകയ്ക്കൊണ്ടീടായ്കവെണം ദുർമ്മന്ത്രിജനംവ്യസനാ
ർണ്ണവെസ്വഭർത്താരംസമ്മൊഹത്തൊടെകൊണ്ടെമജ്ജനംചെയ്യിപ്പി

ക്കം * ഭൂപതിപ്രസാദത്താൽസമുന്നദ്ധന്മാരായ പാപികൾക്കില്ലൃ
നയമവർചൊല്ലുകൾകെൾക്കിൽ * ആപത്തുവരുംപുനരായുസ്സും
പൊമെറിയ പാപവുമുണ്ടാംനരകാപ്തിയുംഭവിച്ചീടും* സാക്ഷാൽസ
ർവ്വജ്ഞൻഗർഗ്ഗനിങ്ങിനെചൊന്നതെല്ലാ മാക്ഷെപിച്ചവനീശനൊട്ടു
മന്ത്രിയുംചൊന്നാൻ * ബ്രാഹ്മണനിവൻനിജജാതിക്കനല്ലതെല്ലാം
കാണുമവൻനൃപകാര്യംബ്രാഹ്മണക്കറിയാമൊ * രാജാവുതന്നാലൊ
ഴിഞ്ഞറിഞ്ഞുകൂടയെല്ലൊ രാജകാര്യങ്ങൾവിചാരിച്ചതന്മനീഷയാ*
ഭൊജനദാനകാര്യമൊഴിഞ്ഞൊന്നറിയുമൊ പൂജനീയന്മാരാകും വി
പ്രന്മാർ നിരൂപിച്ചാൽ * കണ്ടൊൾകവെണം പശുതന്നെ യത
ല്ലെന്നാകിലിക്കാലംതപസ്സിനായ്പ്പൊകണംവനത്തിങ്കൽ * കൊണ്ടു
പൊരെണംപശുരത്നമിതെല്ലാംകൊണ്ടും മണ്ഡലാധീശന്മാക്കില്ല
തിനാലൊരുദൊഷം * ബ്രഹ്മസ്വംബലാൽക്കൊണ്ടുപൊരരുതെന്നു
ണ്ടെങ്കിൽ തൻമൂല്യംകൊടുത്തിട്ടുംകൊണ്ടുപൊരികവെണം * രത്ന
ഭൂതങ്ങളെല്ലാംരാജാവിന്നല്ലൊവെണ്ടു യത്നമാവൊളംചെയ്തുംസ്വീ
കരിക്കെണമെല്ലൊ * ഇത്തരംചന്ദ്രഗുപ്തൻവാക്കുകൾകെട്ടനെരം
ചിത്തചാഞ്ചല്യത്തൊടുംചൊല്ലിനാൻനൃപവീരൻ * വിപ്രനെപ്ര
സാദിപ്പിച്ചിഷ്ടദാനങ്ങൾനൽകി വിപ്രിയംവന്നീടാതെകൊണ്ടുപൊ
ന്നാലുംഭവാൻ * എന്നതുകെട്ടുമന്ത്രിവീരൻതൻപടയൊടും ചെന്നു
താപസപ്രവരാശ്രമംപുക്കീടിനാൻ — ഭൂമിപൻപൊയശെഷമകൃത
വ്രണനുമായ് രാമനുംവനംപുക്കുസമിദാനയനാർത്ഥം * അന്നെരം
മന്ത്രീന്ദ്രനുമാശ്രമമകംപുക്കു വന്ദിച്ചാൻജമദഗ്നിതന്നുടെപാദാംബു
ജം * സന്നതനായമന്ത്രിചൊല്ലിനാനതുനെരം മന്നവനിയൊഗ
ത്താൽവന്നുഞാൻമഹാമുനെ * രാജഭണ്ഡാരപശുതന്നെത്തന്നീട
ണംപൊൽ പൂജിതനായഭവാൻവൈകിച്ചീടരുതെതും * ഭണ്ഡാ
രപ്പശുക്കളില്ലെന്നുടെയാശ്രമത്തിൽ പണ്ടെയതുണ്ടെന്നാരുനിന്നൊ
ടുപറഞ്ഞതും*രത്നഭൂതങ്ങളെല്ലാംരാജാവിന്നല്ലൊവെണ്ടു രത്നഭൂതാ
ഢ്യയല്ലൊഭവൽഗൊവിതുനൂനം* എന്നുടെപശുവിതുരാജഭണ്ഡാര
മല്ല നിന്നുടെമതമെതുരാജാവിൻമതമല്ല * എങ്കിലൊസുവർണ്ണരത്നാ
ദികൾവെണ്ടുവൊളം സംഗ്രഹിച്ചിട്ടുപശുരത്നത്തെതന്നീടണം *
കാഞ്ചനരത്നാദികൾഞങ്ങൾക്കു വെണ്ടയെല്ലൊ വാഞ്ഛയില്ലവ
റിങ്കലിനിക്കശംമതെ * രാജ്യത്തിൽപ്പാതിതരാമെന്നാലുംപൊരാ
യ്കിലൊ രാജ്യത്തെമുഴുവനെനൽകീടാംഭവാനിപ്പൊൾ * എന്നാലും
പശുവിനെനൽകണംമടിയാതെ യെന്നതുകെട്ടുജമദഗ്നിയുമരുൾ
ചെയ്തു * വിക്രയക്രയാദികളായവാണിജ്യകർമ്മ മൊക്കവൈശ്യന്മാ
ർക്കത്രെഞങ്ങൾക്കില്ലറികനീ * അന്യൊന്യസ്നെഹംപാരംനിങ്ങളില്ലു
ണ്ടാകയാൽ ധന്യയാംപശുവിനെസ്സമ്മാനമായിട്ടിപ്പൊൾ * പാ

ൎത്ഥിപപ്രവരനുകൊടുത്തീടുകഭവാനാസ്ഥയാരാജസ്നെഹംകൊണ്ടുന
ല്ലതെവരു * ബ്രാഹ്മണൎക്കെല്ലാംദാനംചെയ്യുന്നരാജശ്രെഷ്ഠൻ ബ്രാ
ഹ്മണദ്രവ്യമപെക്ഷിക്കയില്ലെന്നുനൂനം * ബ്രഹ്മസ്വമപെക്ഷിക്കുംമ
ൎത്ത്യനുകുലനാശം ബ്രഹ്മശാപത്താൽവരുമെന്നുനീയറിഞ്ഞീലെ *
ചന്ദ്രഗുപ്തനുംപറഞ്ഞീടിനാനതുനെരം നന്നല്ലമഹാമുനെദുഷ്പ്രതി
ജ്ഞകളെത്തും * കിംഫലംന്യായൊപാചിതമായുള്ളധനംകൊണ്ടു വ
ന്പിനാൽക്കൊണ്ടുപൊയാലെന്തൊന്നൊൎത്തുഭവാൻ * എന്തുരാ
ജാക്കന്മാരൊടാവതുഞങ്ങൾക്കെല്ലാ മെന്തിനുപലവസ്തുചൊല്ലുന്നുഭ
വാനെങ്കിൽ * എന്നതുകെട്ടുബലാൽക്കാരെണകൊണ്ടുപൊവാ ന
ന്നെരംചാപാത്മാവാംമന്ത്രിയുമാരംഭിച്ചാൻ— ഇങ്ങിനെചൊന്നെ
നറുപത്തൊമ്പതദ്ധ്യായംഞാൻ നിങ്ങളൊടിനിശെഷംസംക്ഷെപി
ച്ചുരചെയ്യാം.



## എഴുപതാം അദ്ധ്യായം.

മന്ത്രിയുംബലാൽകൊണ്ടുപൊവാൻഭാവിച്ചനെരം ചിന്തി
ച്ചുജമദഗ്നിചൊല്ലിനാൻകൊപത്തൊടും * ബ്രഹ്മസ്വമപഹരിച്ചീടു
കയില്ലയെല്ലൊ ധൎമ്മിഷ്ഠന്മാരാംപുരുഷന്മാർനാരകഭയാൽ * എ
ന്നുടെപശുവിനെക്കൊണ്ടുപൊകണമെന്നു മന്നവന്തനിക്കുതൊന്നി
ടുവാനെന്തുമൂലം * അടുത്തുതനിക്കാപത്തെന്നതുതന്നെനൂന മട
ക്കിക്കൊൾവാൻതൊന്നിബ്രഹ്മസ്വമിതുകാലം * ഇത്തരംജമദഗ്നി
ചൊന്നതുകെട്ടനെരം ക്രുദ്ധനായ്മന്ത്രീന്ദ്രനുംപാശങ്ങൾകൊണ്ടുദൃ
ഢം * ബന്ധിച്ചുപശുവിനെപ്പിടിച്ചുവലിച്ചപ്പൊൾ സന്താപംപൂ
ണ്ടുവിരൊധിച്ചിതുമുനീന്ദ്രനും * ദണ്ഡമുഷ്ടികൾകശാലകുടാദിക
ളാലെ ചണ്ഡന്മാർമുനീന്ദ്രനെപ്രഹരിച്ചതുനെരം * എല്ലുകൾനുറു
ങ്ങിനിൎജ്ജീവനായവനിയിൽ തല്ലുകൊണ്ടാശുജമദഗ്നിയുംവീണീടി
നാൻ * താപസൻമരിച്ചുവീണൊരുനെരത്തുപശു കൊപെനപാ
ശങ്ങളുംഛെദിച്ചുവെഗത്തൊടെ ശൃംഗങ്ങൾകൊണ്ടുംകുതവിക്ഷെ
പങ്ങളെക്കൊണ്ടും ഭംഗമാക്കിനാൻനൃപകിങ്കരന്മാരെയെല്ലാം *
ആകാശമാൎഗ്ഗെമറഞ്ഞീടിനാൾസുശീലയും വെഗെനവത്സന്തന്നെ
കെട്ടിക്കൊണ്ടവർകളും * വന്നൊരുമനൊരഥഭംഗവുംനിരൂപിച്ചു ചെ
ന്നുഭൂപതിയെയുംകണ്ടുവൃത്താന്തംചൊന്നാൻ * താപസൻമരിച്ച
തുകെട്ടൊരുനൃപശ്രെഷ്ഠൻ താപമുൾക്കൊണ്ടുചെന്നുതന്നുടെപുരം
പുക്കാൻ— അദ്ധ്യായമെഴുപതുമിങ്ങിനെചൊന്നെനിനി വൃത്താന്തം
കെട്ടുകൊൾവിൻചൊല്ലുവൻചുരുക്കിഞാൻ.



# എഴുപത്തൊന്നാം അദ്ധ്യായം.

---

കാൎത്തവീൎയ്യാൎജ്ജുനനുംജമദഗ്നിയെക്കൊന്ന വാൎത്തകെട്ടത്തു
നെരംമൃതനായതുപൊലെ * ആൎത്തികലൎന്നൊരാരൊന്നെചെത
സിനിരൂപിച്ചാൻ പാൎത്ഥിവന്മാരിൽവെച്ചുപാപിയായ്ചമഞ്ഞുഞാ
ൻ * ആത്രെയശിഷ്യത്വവുംനിഷ്ഫലമായിത്തെല്ലൊ ക്ഷാത്രവുമബ്ര
ഹ്മണ്യമായാൽനിഷ്ഫലമെല്ലൊ * ഗൊത്രനാശത്തിന്നുഞാൻകാര
ണമായെനെല്ലൊ കീൎത്തിയുംദുഷ്കീൎത്തിയായ്ച്ചമച്ചെനിതുമൂലം * സ
ജ്ജനനിന്ദ്യനാംഞാൻമരിച്ചാൽനരകത്തിൽ മജ്ജനംചെയ്തുകിടക്കെ
ന്നതുംവരുമെല്ലൊ * ദുൎജ്ജനങ്ങളിൽമുമ്പനാരെന്നുഗണിക്കുമ്പൊ
ളൎജ്ജുനനെന്നുതന്നെചൊല്ലീടുംബുധന്മാരും * ബ്രഹ്മഹത്യാപാപ
ത്തിൽവലുതല്ലൊരുപാപം ജന്മവുംവൃഥാഫലമായിതത്രയുമല്ല * ദി
വ്യന്മാരായുണ്ടായപൂൎവ്വന്മാരെയുമെല്ലാം സവ്യഥംനരകത്തിലാക്കി
യെനെല്ലൊകഷ്ടം * ബ്രഹ്മസ്വപഹരണത്തിലാശയുണ്ടായമൂലം ബ്ര
ഹ്മഹത്യാപാപവുംസംഭവിച്ചിതുബലാൽ * ജ്ഞാനിയാംതപൊ
ധനൻചൊന്നതുകെളാഞ്കയാൽ ഞാനഹൊമഹാപാപിയായെനെ
ന്താവതയ്യൊ * തന്നുടെഗുരുഭൂതൻചൊന്നതുകെളാതവ നെന്നു
മെവനുകൂടാനല്ലതെന്നതുനൂനം * ഇത്തരംനിരൂപിച്ചുദുഃഖിച്ചുകാ
ൎത്തവീൎയ്യൻ പത്തനംപുക്കുമരുവീടിനാൻഗതപ്രഭം— ധെനുതൻപി
ന്നാലെപൊയൊരുഭൎത്താവുതന്നെ കാനനെതിരഞ്ഞുടൻരെണുകാ
പുറപ്പെട്ടു*കാണായിതതുനെരംപാരതിൽനിശ്ചെഷ്ടനാ സ്വിണ്ണചൊ
രയിൽകിടക്കുന്നഭൎത്താവുതന്നെ * നിൎജ്ജീവനായപതിയെക്കണ്ടു
ദുഃഖമെററു മൂൎഛിച്ചുധരണിൽവീണിതുരെണുകയും * ഉത്ഥാനം
ചെയ്തുപിന്നെകരഞ്ഞുതുടങ്ങിനാൾ ഭൎത്താവെചതിക്കയൊചെയ്തതു
ദയാനിധെ * ഇത്തരംപലവിധംപറഞ്ഞുകരകയും ചിത്തസന്താ
പത്തൊടുംകണ്ണുനീരൊഴിക്കയും * എന്തുപൊയിതുരാമനെന്മകന
യ്യൊപാപം ഇങ്ങിനെവരുവാനെന്തിനിക്കുവിധാതാവെ * രെണു
കാപലതരംപറഞ്ഞുകെഴുന്നെരം കാണായിവരുന്നതുരാമനെശ്രമാ
ത്തനായ് * അമ്മതൻദുഃഖംകണ്ടുരാമനുംവിഷണ്ണനായ് ദുൎമ്മന
സ്സൊടുംബാഷ്പംവാൎത്തുനിൽക്കുന്നനെരം * അകൃതവ്രണൻപറ
ഞ്ഞീടാനെന്നുഭവാൻ പ്രകൃതിചപലനായ്ചമഞ്ഞതാറിതുകാലം *
ധീരന്മാരായമഹാത്മാക്കൾക്കുദുഃഖംവന്നാൽ പാരമൊരിളക്കമുണ്ടാ
യ്വരുമാറില്ലല്ലൊ * ആഗമമതിക്രാന്തമായതിന്നില്ലനൂനം ശൊക
ത്തെപരിത്യജിച്ചീടുകധൈൎയ്യനിധെ * ശൊകമിന്ദ്രിയഗണശൊഷ

ണമല്ലൊന്നുന്നാം രൊഗവുമുണ്ടാക്കീടുംകാൎയ്യനാശവുംവരും * മാ
താവിൻദുഃഖംകളഞ്ഞീടുകവൈെകാതക ണ്ടെത്തുമെവിഷാദമുണ്ടാക
രുതാത്മവതാം * ഇത്തരംവാക്യമകൃതവ്രണൻചൊന്നനെര മത്ത
ലുംചുരുക്കിശ്രീരാമനുംമന്ദംമന്ദം * മാതാവിനരുത്തു ചെന്നിടിനാന
ന്നെരം ആധിപൂണ്ടാത്മജനെക്കണ്ടതിതാപത്തൊടും * ഇരുപ
ത്തൊന്നുവട്ടംതൊഴിച്ചാളതുകണ്ടു കരമന്നെരംചെന്നുപിടിച്ചുഭാൎഗ്ഗ
വനും * മാതാവെമരിമതിദെഹത്തെപീഡിപ്പിച്ചു തെത്തുമെദുഃഖി
ക്കെണ്ടഞാനുണ്ടുദുഃഖംതീൎപ്പാൻ * ഇരുപത്തൊന്നുതൊഴിച്ചതുകാ
രണമതി നിരുപത്തൊന്നുപരിവൃത്തിഞാനൊട്ടുക്കുവൻ * ക്ഷത്രി
യജാതമെന്നുമാതാവുതന്നൊടൊരു സത്യവുംചെയ്തിടിനാൻഭാൎഗ്ഗവ
രാമന്താനും * ഖെദവുംധൈൎയ്യംകൊണ്ടടക്കിരെണുകയും
സൊദരന്മാരുമായിരാമനുമനന്തരം * താതൻറസംസ്കാരത്തിനാ
രംഭിച്ചതുനെരം മാതാവുംപുത്രന്മാരെവിളിച്ചുചൊല്ലീടിനാൾ * എ
ത്രയുമസഹ്യമായൊന്നുവൈധവ്യദുഃഖം ഭൎത്താവിനൊടുംകൂടിപൊകു
ന്നെനിനിഞാനും * നിങ്ങളുമതിന്നനുകൂലന്മാരാകവെണം അങ്ങു
ചെന്നാലുമതുനല്ലതുഞങ്ങൾക്കിപ്പൊൾ * പാവകദെവനെയുമതി
നുതക്കവണ്ണമാവൊളംജ്വലിപ്പിക്കസന്നാഹംനിങ്ങളെല്ലാം * അ
ന്നെരമശരീരിതന്നുടെവാക്കുകെട്ടു ധന്യെകെൾപതിവ്രതാധൎമ്മമതു
പവനം * സാഹസംകൎത്തവ്യമല്ലാരാലുമെന്നുണ്ടല്ലൊ ദെഹിക
ൾക്കൊരുകാലംനല്ലതുംവരുമെല്ലൊ * ഭൎത്താവുജ്ജീവിച്ചീടുംപാക്ക
നീകുറഞ്ഞൊന്നു മുഖമാൎയ്യുളയാൾക്കദെഹത്തെയതിൻമുമ്പെ * എ
ന്നതുകെട്ടുതനയൻമാരുംരെണുകയും വന്നൊരുസന്തൊഷത്താലതു
കെട്ടനന്തരം * പൎണ്ണശാലയിൽകൊണ്ടെകിടത്തിജ്ജനകനെ ഖി
ന്നമാനസൻമാരായികെമരുവിനാർ * അന്നെരംനിമിത്തങ്ങൾ
കാണായിശുഭങ്ങളായ് പന്നഗാഭരണനെദ്ധ്യാനിച്ചുവസിക്കുമ്പൊ
ൾ * കാണായിവരുന്നതുശുക്രനെപിതാവുതൻ പ്രാണൻതാൻ
വരുന്നതുപൊലെതന്നെവവെഗാൽ * ദുഃഖിച്ചുവസിക്കുന്നൊരെണു
കാദെവിയെയും മുഖ്യന്മാരായപുത്രന്മാരെയുംകണ്ടനെരം * മൃതസ
ഞ്ജീവനിയാംവിദ്യകൊണ്ടതിദ്രുതം മൃതനാംജമദഗ്നിതന്നെയുംജ്ജീവി
പ്പിച്ചാൻ * ശുക്രനുമനുജ്ഞയുംകൊടുത്തുമറഞ്ഞിതു ദുഃഖവുംതീ
ൎന്നുവസിച്ചീടിനാരവർകളും * അന്നെരംസുശീലയുമാകാശമാൎഗ്ഗ
ത്തിംകൽ നിന്നുവന്നാത്മജനെക്കാണാഞ്ഞുദുഃഖത്തൊടും * ക
രഞ്ഞുനടക്കുന്നനെരത്തുജമദഗ്നി പറഞ്ഞുരാമനൊടുകണ്ടിലെമക
നെനീ * നമ്മുടെസുശീലതൻവത്സനെക്കാണായ്കയാൽ തന്മന
താരിൽമുഴുത്തൊരുസന്താപത്തൊടും * രൊദനംചെയ്തീടുന്നതാ
മെംകിലവളുടെ ഖെദത്തെക്കളയെണംവത്സനെക്കൊണ്ടുവന്നു *

ഹോമവുംമുട്ടിക്കിടക്കുന്നതുകഴിക്കണം രാമനുമതുകെട്ടുകല്പിച്ചുപുറപ്പെട്ടാൻ — ചൊല്ലിയെനെഴുപത്തൊന്നദ്ധ്യായംനിങ്ങളോടു ചൊല്ലുവനിനിശെഷംകെട്ടുകൊള്ളുവിനെല്ലാം *



## ഏഴപത്തിരണ്ടാം അദ്ധ്യായം.

താതനെനമസ്കരിച്ചനുജ്ഞവാങ്ങിക്കൊണ്ടു മാതാവിൻ പാദങ്ങളുംവന്ദിച്ചുഭക്തിയോടെ * ഭ്രാതാക്കന്മാരൊടുമാശീൎവ്വാദംവാങ്ങിക്കൊണ്ടു ഭൂതെശന്തന്നെദ്ധ്യാനിച്ചകൃതവ്രണനുമായ് * വൈഗെനമാഹിഷ്മതിയാകിയനഗരിക്കു പൊകുവാൻമഹൊദരൻതന്നെച്ചിന്തിച്ചനെരം * തെരുമായുധങ്ങളുമാസ്സന്നുമഹൊദരൻ പാരാതെമുമ്പിലാമ്മാറമ്പൊടുനിന്നീടിനാൻ * അന്നെരംപ്രദക്ഷിണംചെയ്തുശങ്കരനെയും വന്ദിച്ചുതെരിൽകരെറീടിനാൻഭാൎഗ്ഗവനും * സഹസ്രസാരഥ്യൎത്ഥമകൃതവ്രണസഖി സഹസാഹനുംതെരിലാമ്മാറുകരെറിനാൻ * ഹൈഹയപുരൊപകണ്ഠംപ്രവെശിച്ചുസഹ സാഹനുമായിത്തെരിൽനിന്നിതുഭാൎഗ്ഗവനും * അകൃതവ്രണന്തന്നെദൂതനായ്ക്കിയോഗിച്ചാ നഖിലക്ഷത്രാധിപനൊടുചെന്നറിയിപ്പാൻ * കാൎത്തവീൎയ്യനെച്ചെന്നുകണ്ടനെരത്തുനൃപ നാസ്ഥയാസൽക്കാരംചെയ്തിതുത്തിയഹൊചിതം * കുശലപ്രശ്നാദികൾകഴിഞ്ഞൊരനന്തരം വിശദഹൃദയനാമകൃതവ്രണൻചൊന്നാൻ * ഭൊഭൊഹൈഹയനൃപചൊല്ലുവൻകെട്ടാലുംനീ ലൊകെനഭവാനൊരുവിപ്രനെക്കൊന്നീലയൊ * തൽപുത്രനായരാമൻവിശ്വവിശ്രുതനായ സൽപ്പുമാൻ ഭൃഗുപാനപയാംഭൊധിസംഭൂതചന്ദ്രൻ * പെരികത്തപസ്സുചെയ്തീശരപ്രിയനായാ നരികൾക്കെല്ലാമവൻനരസിംഹത്തിനൊക്കും * ധാത്രിയെപ്രദക്ഷിണംചെയ്തുശങ്കരവാചാ തീൎത്ഥസ്നാനൊപവാസനിയമജപങ്ങളാൽ * ക്ഷെത്രങ്ങളെല്ലാംകണ്ടുസെവിച്ചുവിശുദ്ധനായ് ഗാത്രശക്തിയുംമനശ്ശക്തിയുംവളൎത്തിനാൻ * വിദ്യാവാരിധിപാരംഗതനായ്ശുശ്രൂഷയാ ഭക്ത്യാതൻഗുരുജനപ്രീതിയുംചെയ്തീടിനാൻ * ചന്ദ്രശെഖരപാദഭക്തികൊണ്ടിളക്കി ല്ലിന്ദിരാവരന്തന്നെ വന്നവതരിച്ചവൻ * പ്രീതനായ്മഹാദെവൻകൊടുത്തകുഠാരത്താൽ ആദിതെയാൎത്ഥമസുരന്മാരെയൊടുക്കിയാൻ * ദൈത്യദാനവയക്ഷരാക്ഷസനരന്മാരാ ലെത്രയുംദുൎവ്വാരമായൊരുവിഷ്ണുവുമുള്ളൊൻ * ശത്രുസഞ്ചയമത്തഹസ്തീന്ദ്രകണ്ഠീരവൻ ക്ഷത്രസ്തൊമാന്തകരനസ്സുജ്ഞജനശ്രെഷ്ഠൻ * തല്പുരൊപാന്തെവന്നുനിൽക്കുന്നിതു

പ്പൊഴവൻ തൽപ്പുരമാത്ഥവാക്യംകെട്ടുകൊണ്ടാലുംഭവാൻ * മൽ പ്പിതാവിനെക്കലചെയ്കയാൽബ്രഹ്മഘ്നനാം തൽപ്രാണഹാനിവ രുമില്ലസംശയമെത്തും * പുത്രപൌത്രൈശ്ചമിത്രസംബന്ധിജന ത്തൊടും ഹസ്ത്യശ്വപത്തിരഥസൈന്യസഞ്ചയത്തൊടും * ക്ഷത്ര സംഘാതത്തൊടുംകൊന്നുഞാനവനിയെ രക്തവൃഷ്ടിയിലഭിഷിക്ത യാക്കുവനെല്ലൊ * നിക്ഷത്രാംവിധീയഞാൻത്രിസപ്തകൃത്വാരണെ സൂക്ഷ്മമാമിതിദൃഢമുത്തീർണ്ണപ്രതിജ്ഞനായ് * പിന്നെയുംജീവഗ്രാഹ സംഗ്രഹീതക്ഷ്മാപൈശ്ച ച്ഛിന്നഗാത്രാസൃക്‌സരൊവൃന്ദവുമുണ്ടാക്കു വൻ * സമസ്തക്ഷത്രപ്രണാമാസ്പദസാമ്രാജ്യത്തിൻ നിമിത്തംദത്താ ത്രെയപ്രീതികൊണ്ടല്ലൊതവ * മൽഗുരുഹത്യാനലദഗ്ദ്ധമാസ്സു നിരുത്തു മൂഢാക്കുരുന്നിങ്കലൊത്തുകൊള്ളുകദുരാത്മാവെ * വാരണവാ ജിരഥപത്തിസൈന്യത്തൊടുംനീ പൊരിനുപുത്രപൌത്രമിത്രഭൂപ ന്മാരൊടും * വൈകാതെപുറപ്പെട്ടുകെന്നാലെന്നസ്ത്രമെററു നാക ലൊകപ്രാപ്തിയുംവന്നീടുമറികനീ * പെടിച്ചുപലായനംചെയ്കിലും നിന്നെരക്ഷി ച്ചീടുവാൻത്രിഭുവനത്തിങ്കലില്ലൊരുവരും * ജീവിച്ചു കൊൾവാനുള്ളിലാശയുണ്ടെങ്കിലെന്നെ സ്സെവിച്ചുനമസ്കരിച്ചീടുക മടിയാതെ * രണ്ടിനുംമടിച്ചുള്ളിലടച്ചങ്ങിരിക്കിലൊ കണ്ടുകൊ ണ്ടാലുംഭസ്മമാക്കുവൻപുരമെല്ലാം * ഗൊപുരപ്രാസാദദെവാലയരാ ജഗെഹാ ട്ടാപണസഭാചതുഷ്കാരാമദ്വാരങ്ങളും * ഭാഗ്ഗവാസ്ത്രാ ഗ്നിജ്വാലാദഗ്ദ്ധമാക്കുവനിനി പ്പാക്കെണ്ടകാലമെത്തുമെന്നിവരാമവാ ക്യം * നല്ലതെന്തെന്നുനിരൂപിച്ചുകല്പിക്കശീഘ്രം വല്ലതുംചെയ്കാ ലുംനീശൌൎയ്യമുള്ളവനെല്ലൊ * അക്ഷതവ്രണനിത്ഥം പറഞ്ഞവാ ക്കുകെട്ടു നിഖിലക്ഷത്രാധിപനായഭൂപനുംചൊന്നാൻ * കത്ത വ്യമാകുന്നതുചെയ്വൻഞാനവനുടെ യുദ്ധശ്രദ്ധയെക്കളഞ്ഞീടുവന സ്ത്രങ്ങളാൽ * വൈകാതെചെന്നുചൊൽകെന്നാശുഭൂപതിചൊ ന്നാൻ പൊകുന്നെനെങ്കിലെന്നാനക്ഷതവ്രണന്താനും * വൃത്താന്ത മെല്ലാംചെന്നുരാമനൊടവൻചൊന്നാ നദ്ധ്യായമെഴപത്തുരണ്ടാ യിതറിഞ്ഞാലും *



## എഴപത്തിമൂന്നാം അദ്ധ്യായം.

സത്വരംരാമദൂതൻപൊയനെരത്തുനൃപൻ ക്ഷത്രദെവനെ വിളിച്ചീവണ്ണമുരചെയ്താൻ * പിടിച്ചുകുഠാരവുംപറിച്ചുകയ്യുംകെട്ടി വടുശ്രെഷ്ഠനെക്കൊണ്ടെന്റെമുമ്പിൽവെക്കെണംനീയും * കാലം വൈകാതെപൊകയുദ്ധസന്നാഹത്തൊടെ നാലംഗപ്പടയുമായ്നി

നുടെമിത്രത്തൊടും * ക്ഷത്രദെവനുംകൊഴുതപ്പൊഴെപുറപ്പെട്ടാൻ
ക്ഷത്രവൈരിയെച്ചെന്നുവളഞ്ഞുയുദ്ധംചെയ്താർ * സംഖ്യയില്ലാ
തപടചെന്നൊരുത്തനെശസ്ത്ര സംഘാതങ്ങളെക്കൊണ്ടുമൂടിനാരതു
നെരം * മെഘങ്ങളൊരുമിച്ചുപർവ്വതൊപരിമഴ തൂകീടുന്നപൊലെ
ശരനികരംതൂകീടിനാർ * അന്നെരംമഹാദെവന്തന്നെവന്ദിച്ചുരാമ
ൻ സന്നാഹത്തൊടുംകൈക്കൊണ്ടീടിനാൻത്ര്യമ്പകം * ചെറുഞാ
ണൊലിചെയ്താനതിനാൽത്രിഭുവനം വിറയൽപൂണ്ടിതൊക്കെവജ്ര
നിർഘൊഷംപൊലെ * ബ്രഹ്മാണ്ഡംപൊട്ടുമാറുനിഷ്ഠുരനാദംകെ
ട്ടു സമ്മൊഹംപൂണ്ടാർകാലപ്രളയശങ്കയാലെ * ശത്രുസൈന്യ
വുംഭീത്യാമൊഹിച്ചുവീണാരെല്ലൊ യുദ്ധഭൂമിയിലപ്പൊൾവാരണ
വാജികളും * മൂത്രവിൾസ്രാവത്തൊടുംബാലങ്ങളുയർത്തിനി ന്നാ
ർത്തിപൂണ്ടൊടീടുവാനൊത്തുനിന്നിതുഭയാൽ * ശങ്കരൻകൊടു
ത്തൊരുചന്ദ്രസന്നിഭശൊഭം ശംഖവുമെടുത്തുടൻവിളിച്ചുഭാർഗ്ഗവ
നും * നിർജ്ജരാസുരമനുജാദികളതുകെട്ടു സജ്വരംഭ്രമിച്ചിതുഭീതി
സംമൊഹത്താലെ * കൂർത്തുമൂർത്തുള്ളശരംതൂകിനാനനന്തരം കാ
ർത്തികെയനെപ്പൊലെഭാർഗ്ഗവരാമനപ്പൊൾ * ഹസ്ത്യശ്വരഥികളും
ശസ്ത്രസഞ്ചയമെററു പത്തികളൊടുംകൂടെമൃത്യുലൊകവുംപുക്കാർ *
ക്ഷത്രദെവനുമതിക്രുദ്ധനായതുനെരം ക്ഷത്രാരിതന്നെനൊക്കിയു
ദ്ധത്തിന്നടുത്തിതു * സത്വരംശരങ്ങളാൽമുറിച്ചുരഥത്തെയു മ
ത്തൊഴിൽകണ്ടുഭൃഗുശ്രെഷ്ഠനുംവെഗത്തൊടെ * നൂറുമായിരവുംബാ
ണങ്ങളെയ്തുടനുട നെറിയപടയെല്ലാംമുടിച്ചാനതുനെരം * ക്ഷത്ര
ദെവനെയുമെയ്തുരഥംമുറിച്ചപ്പൊൾ ശസ്ത്രങ്ങൾതൂകീടിനാനവനും
വെഗത്തൊടെ * ഘൊരമാരുതനാലുമിളക്കാവരാതൊരു മെരുപ
ർവ്വതംപൊലെനിന്നിതുഭാർഗ്ഗവനും * ഇത്ഥമന്യൊന്യമതിഘൊരമാ
യൊരുപൊലെ യുദ്ധംചെയ്തീടുന്നെരംഭാർഗ്ഗവരാമന്താനും * ക്ഷത്ര
ദെവൻറമർമ്മംതൊറുമെയ്തുകൊണ്ടു വിദ്ധനായ്വന്നുകാംബൊജാ
ധിപന്താനുമപ്പൊൾ * ക്രുദ്ധനായെററമടുത്തീടിനാൻരഥവുമായ്
ശസ്ത്രങ്ങളാറുകൊണ്ടുരാമനെപ്രയൊഗിച്ചാൻ എട്ടുബാണങ്ങൾകൊ
ണ്ടുവാജികൾനാലിനെയും ചെട്ടെന്നഞ്ചമ്പുകൊണ്ടുസഹസാരഥനെ
യെയ്താൻ * പവനാശനസമമായനാരാചംകൊണ്ടു കവചമെയ്തു
നുറുക്കീടിനാനതിദ്രുതം * വക്ഷസിമുറിഞ്ഞതുകണ്ടുഭാർഗ്ഗവരാമൻ ത
ൽക്ഷണെനിരൂപിച്ചാൻതൽപരാക്രമവെഗം * രക്തംകൊണ്ടുടല
ഭിഷിക്തനായൊരുരാമൻ ശക്തനാംകാംബൊജനെസ്സക്രൊധംപ്ര
യൊഗിച്ചാൻ * ചാപവുംഖണ്ഡിച്ചുടനുന്നതധ്വജത്തെയും കൊ
പെനസൂതൻതൻറതലയുംമുറിച്ചിതു * നാലുവാജികളെയുംവെ
ഗെനവിശിഖങ്ങൾ നാലുകൊണ്ടെയ്തുകൊന്നുപിന്നെത്തൊത്തടമെ

ല്ലാം* എണ്മണിപ്രായമെസ്സുനുറുക്കിക്കളഞ്ഞപ്പോൾ കണ്മണിപാരം
ച്ചവനുമുണ്ടുകാംബോജനും * ഖഡ്ഗചർമ്മങ്ങളെടുത്തടുത്തുരാമനോ
ട വിക്രമിപ്പതിന്നതുകണ്ടുഭാർഗ്ഗവനപ്പോൾ * ക്ഷത്രദേവോരസ്ഥ
ലെഘോരമായൊരുശരം സത്വരംപ്രയോഗിച്ചാനതുകൊണ്ടവനി
യിൽ * ക്ഷത്രദേവനുംവീണാൻവജ്രമേറ്റദ്രിപോലെ മൃത്യുലോ
കവുംപുക്കാൻപിന്നെയുംഭൃഗുശ്രേഷ്ഠൻ * ശേഷിച്ചപടയെല്ലാമൊ
ന്നൊഴിയാതെകൊന്നു ഘോഷിച്ചുശംഖംവിളിച്ചീടിനാൻജിതശ്ര
മം * ക്ഷത്രദേവനുംബാഹുസൈന്യവുംമരിച്ചവാ റെത്രയുംദുഃഖ
ത്തോടെകേട്ടുഭൂപതിശ്രേഷ്ഠൻ * എന്തുകാരണമിനിക്കിങ്ങിനെവ
ന്നതെന്നു ചിന്തിച്ചുപരിതാപംപൂണ്ടിരുന്നീടുന്നേരം * ദുർന്നിമിത്ത
ങ്ങൾപലകാണായിതന്നേരം തന്നുള്ളിൽനിരൂപിച്ചുകാർത്തവീര്യാ
ർജ്ജുനനും * മൃത്യുവന്നടുത്തിതുനിശ്ചയമിനിക്കിപ്പോൾ ചിത്തസ
ന്താപമുണ്ടായീടരുതിനിയേതും * അത്യാപത്തികൾദുഃഖംധീര
ന്മാർക്കുണ്ടാകരു തെത്രയുംചപലന്മാർക്കെല്ലാരുശീലമതു * ദുഷ്കീർത്തി
യുണ്ടായിതുവിപ്രദ്രോഹത്താൽമുന്നം മിക്കാലംമരിച്ചിതുതീക്കെന്നമെ
ന്നൂനം * സ്വധർമ്മംത്യാജ്യമല്ലധീമാനാംപുരുഷനാൽ സ്വധർമ്മം
കൊണ്ടേപരഗതിയുമുള്ളൂനൂനം * ക്ഷത്രിയകുലധർമ്മംയുദ്ധത്തിൽമര
ണമതെത്രെ വാൻസുകൃതികൾക്കെന്നിയെപണിയത്രെ * എന്നാ
ൽഞാനിവനോടുസംഗ്രാമേമരിച്ചുപോയ് ചെന്നുവൈകുണ്ഠലോകം
പ്രാപിച്ചുകൊൾവനല്ലോ * യുദ്ധത്തിന്നിനിമടിച്ചീടരുതൊന്നു
കൊണ്ടും മിത്രവർഗ്ഗത്തെയെല്ലാംനേരത്തേവരുത്തണം * പത്രങ്ങ
ളെഴുതിസന്ദേശവാക്യങ്ങളോടും ഭദ്രന്മാരായദൂതന്മാരെയുംനിയോ
ഗിച്ചാൻ * ദൂതസഞ്ചയംനാനാവിഷയനിവാസിനാം മേദിനീശ
ന്മാരയച്ചീടിനാനതിദ്രുതം * ദൂതവാക്യങ്ങൾകേട്ടുസൈന്യസഞ്ചയ
ത്തോടും മേദിനീശന്മാർവന്നുകാർത്തവീര്യനെക്കണ്ടാർ * എന്തൊ
ന്നുവേണ്ടുന്നതെന്നാജ്ഞാപിച്ചാലുമൊരു സന്ദേഹംഞങ്ങൾക്കതി
നില്ലഭൂപാലമൌലെ * ഭൂമിപാലന്മാരിത്ഥംചൊന്നപ്പോളെങ്കിൽ
നിങ്ങൾ രാമനോടായോധനംചെയ്താലുമെന്നുചൊന്നാൻ * അ
ന്നേരംവിദേഹഭൂപാലനാംകൃതധ്വജൻ ചെന്നിതുതേരാളികൾമു
പ്പതിനായിരവും * ഹസ്തിവീരന്മാരൊരുമുപ്പതിനായിരവും മുമ്മട
ങ്ങതിലശ്വംകാലാളുംവാജികളിൽ മുമ്മടങ്ങൊണ്ടുനാനാശസ്ത്രധാരി
കളായെ * ഭാർഗ്ഗവരാമനോടുചെന്നെതിരിട്ടാരവർ വാസ്സുമഗ്നിജ്വാ
ലായാംപതംഗമെന്നപോലെ * പാഞ്ചാലാധിപനായസത്യകേതു
വുമൊരു ചാഞ്ചല്യമെന്നിയടുത്തിടിനാനന്നേരം * സൈന്യവുമ
ക്ഷൌഹിണിയുണ്ടവനോടുകൂടെ ച്ചെന്നുപൌരവാധിപനാകിയപുര
ഞ്ജയൻ * തന്നുടെബലമക്ഷൌഹിണിയൊന്നരയുണ്ടു പിന്നെ

ക്കോസലപതിയാകിയവിജയനും * പൊരിനൊരക്ഷൗഹിണി
സെനയുമായിച്ചെന്നാൻ പാരിടമെല്ലാംകുലുങ്ങീടുമാറത്തുമ്പൊഴും *
സാല്വസൌവീരകാശ്മീരാവന്ത്യമാഗധന്മാർ ബാല്ഹീകമദ്രസി
ന്ധുകലിംഗകണിന്ദന്മാർ * മാളവശിബിസൌരാഷ്ട്രാധിപവിദർഭ
ന്മാർ കെളിയെറീടുംവീരർപർവ്വതരാജാക്കന്മാർ * ഏറിയൊരക്ഷൗ
ഹിണിസെനയൊടൊരുമിച്ചു പാരെല്ലാമിളകുമാറാരവഘൊഷ
ത്തൊടും * കല്പാന്തപാരാവാരഘൊരാകാരാരാവെണ സൽഗുമാ
നായരാമനൊടുചെന്നെതിർത്തിട്ടാർ * തെരുകൾനാദങ്ങളുംചെറുഞാ
ണൊലികളും വാരണനാദങ്ങളുംവാജികൾനാദങ്ങളും * വാദ്യങ്ങ
ൾനാദങ്ങളുംശംഖങ്ങൾനാദങ്ങളു മാദ്യന്തമില്ലാതൊരുവൻപട
കൊണ്ടുലൊകം * ഒക്കവെകീഴ്മെൽമറിഞ്ഞിളകിച്ചമഞ്ഞിതു ദിക്കുക
ളൊന്നുമറിയാവതല്ലാതെവന്നു— ചൊല്ലിയെനിപ്പൊളെഴുപത്തുമൂ
ന്നദ്ധ്യായംഞാൻ ചൊല്ലുവാൻസാമത്ഥ്യവുമില്ലിനിശ്ശെഷമെല്ലാം *



## എഴുപത്തിനാലാം അദ്ധ്യായം.

ഭൂമിയിലുള്ളരാജാക്കന്മാരുംബലങ്ങളും രാമനുമായിട്ടുള്ളയു
ദ്ധമെത്രയുംചിത്രം *ഏകനൊടനെകനൂറായിരംജനംകൂടി വെഗമൊ
ടടുത്തുചെയ്തീടിനയുദ്ധംപൊലെ* പണ്ടുകീഴുണ്ടായതുമില്ലിനിമെലി
ലെവ മുണ്ടായ്വന്നീടുകയുമില്ലെന്നതിത്തുചൊല്ലാം * ക്ഷത്രിയപ്ര
വരന്മാരൊത്തുസൈന്യത്തൊടുകൂടു ടസ്ത്രങ്ങൾശസ്ത്രങ്ങളുംതൂകിനാർമ
ഴപൊലെ * സാശ്വസാരഥിദ്ധ്വജരഥവുംഭാർഗ്ഗവനു മാറ്റനമായ്വ
ന്നിതുസായകപങ്ക്തികളാൽ * നീഹാരാവലികൊണ്ടുഹിമവാനെ
ന്നപൊലെ സാഹസത്തൊടുംഭൃഗുപുംഗവനതുനെരം * ക്ഷീണമാ
ക്കിനാൻനൃപസൈന്യത്തെക്ഷണെനതൽ ബാണങ്ങൾകൊണ്ടുപു
നരന്നെരംരാജാക്കന്മാർ* ശക്ത്യൃഷ്ടിപരശ്വധപ്രാസമുൽഗരശ്ശൂല
ശസ്ത്രതൊമരഗദാപരിഘനിസ്ത്രിംശങ്ങൾ * ചക്രപട്ടസഹസ്രമുസു
ണ്ഡിശതഘ്നിക ളുഗ്രങ്ങളായമുസലങ്ങളുമസ്ത്രങ്ങളും * കവണാന്ധ
ങ്ങളായപാഷാണങ്ങളുമെല്ലാം വിവിധംപ്രയൊഗിച്ചാരതുലംവെ
ഗത്തൊടെ * തൽപ്രയൊഗങ്ങൾകണ്ടുഭാർഗ്ഗവരാമന്താനു മപ്പൊ
ഴെതീക്ഷ്ണങ്ങളായ്തൈലധൌതങ്ങളായ ശരങ്ങൾനാരാചങ്ങളർദ്ധച
ന്ദ്രാകാരങ്ങൾ സുവർണ്ണപുംഖങ്ങളുമായയൊമുഖങ്ങളായ് ക്ഷുരങ്ങളീ
ഹങ്ങളുമഞ്ജലികങ്ങൾകൊണ്ടും തെളിഞ്ഞശിലീമുഖങ്ങളുന്നാളിക
ങ്ങളും * ക്ഷുദ്രകങ്ങളുംകങ്കബാർണ്ണവാജികളുംസ സ്നെഹവൈതസ
പത്രമയങ്ങൾകർണ്ണികളും * അഹിതുല്യങ്ങളായസൂകരകർണ്ണങ്ങളും *

ഇത്തരം ബാണങ്ങളാലന്യോന്യം പ്രയോഗിച്ചാർ വിത്രസ്തന്മാരാ
യ്നു ദേവാദിഗണങ്ങളും സഹസാഹസംപോരംതളൎന്നുചമഞ്ഞിതു
സഹസാഹയങ്ങളുംവ്യാകുലേന്ദ്രിയങ്ങളായ് * അന്നേരം ഭൃഗുശ്രേ
ഷ്ഠൻകോപത്തോടടുത്തിതു ഖിന്നമാനസന്മാരായ്വന്നിതു നൃപന്മാ
രും * രാമസായകങ്ങളാൽമറഞ്ഞുഗഗനവും ഭൂമിപാലൌഘബ
ലം ഭീതിപൂണ്ടോടീടിനാർ * ശസ്ത്രങ്ങളേറുമരിച്ചാശ്ശുശേഷിച്ചജ
നം വിത്രസ്തന്മാരായ്പറന്നീടിനാർദിക്കുതോറും * ധാത്രിപാല
ന്മാരതുകണ്ടുടൻചൊല്ലീടിനാൻ കീൎത്തിയുംത്യജിച്ചഭിമാനവുമുപേ
ക്ഷിച്ചു * സാധുപസന്മാരായോടിപ്പോകുന്നതെന്തുനിങ്ങൾ സാ
ദ്ധ്യമല്ലാതെവരുമൈഹികപാരത്രികം * എന്നതുകേട്ടുചിലർതിരി
ഞ്ഞുനിന്നീടിനാർ പിന്നെയുംഭാൎഗ്ഗവനോടേറ്റുപോർതുടങ്ങിനാ
ർ * അത്യൎത്ഥംകോപംപൂണ്ടുഭാൎഗ്ഗവരാമനപ്പോൾ ശസ്ത്രങ്ങൾവരി
ഷിച്ചവന്നവൻപടയെല്ലാം * നിഗ്രഹിച്ചിതുനിജവാജിപത്തിക
ളെയും ഉഗ്രന്മാരായമഹാരഥന്മാരെയുമെല്ലാം * ക്ഷോണിയുംമറ
ഞ്ഞിതുശവങ്ങളാലെതത്ര ശോണിതനദികളുമസംഖ്യമുണ്ടായ്വന്നു *
ഓസ്ഥിയുമശവങ്ങളുംപത്തിയുംവേഗത്തോടെ രക്തവാഹിനികളി
ൽനിറഞ്ഞൊഴുകുന്നു * രക്തപാനംചെയ്തുനക്തഞ്ചരപിശാചാ
ദി മത്തങ്ങളായ്നിന്നലറ്റുന്നുരണഭുവി * ചിത്രമെത്രയുമനേകായി
രംമഹാബലം മൃത്യുലോകംപ്രാപിച്ചുഭാൎഗ്ഗവശരങ്ങളാൽ — ചുരുക്കി
ച്ചൊന്നെഴുപത്തുനാലദ്ധ്യായംഞാൻ പരപ്പിൽചൊല്ലീടുകിലൊടു
ക്കംവരായെല്ലോ *



## എഴുപത്തഞ്ചാം അദ്ധ്യായം.

ആനതേർകുതിരകാലാളായപടയെല്ലാം ബാണങ്ങൾ
കൊണ്ടുഖണ്ഡിച്ചൊടുക്കിത്തുടങ്ങിനാർ * ഭൂതലംപൊടിഞ്ഞുപൊ
ങ്ങീടിനപൊടികൊണ്ടു രോദസിമറഞ്ഞിതുകണ്ടുനിന്നവർകളും * ക
ല്പാന്തലയമകാലവ്യാപ്തമായിതെന്നു കല്പിച്ചുനഭസ്ഥന്മാരുംഭ്രാന്ത
ന്മാരായ്വന്നു * അഗ്നിലോചനൻജഗൽസംഹാരത്തിനുജമ ദഗ്നിനന്ദ
നനായ്വന്നീടിനാനെന്നുനൂനം * ഹൈഹയേശപരബലംരാമബാണ
ങ്ങൾകൊണ്ടു ഹാഹാകാരേണമരിച്ചീടിനാരുടനുടൻ * ചക്രാക്ഷ
ത്രിവേഞ്ചിഷാക്കുബരാദികളോടും തൽക്ഷണംരഥങ്ങളുമെല്ലോ
ക്കേറുക്കിനാൻ * കുണ്ഡലോഷ്ണീഷകിരീടാദികളോടുംനൃപ തു
ണ്ഡങ്ങൾനിശിതബാണങ്ങളാൽതെരുതെരെ * ഖണ്ഡിച്ചുവസുമ
തിമണ്ഡലത്തിനുബഹു മണ്ഡനവിശേഷങ്ങൾനൽകിനാൻഭൃഗു

ശ്രേഷ്ഠൻ * ഉത്ഥായോത്ഥായദ്രുതംനൃത്തവുമാടീടുന്ന മത്തങ്ങളാം യെനിന്നുപൃത്ഥ്വിയിൽകബന്ധങ്ങൾ * കുണ്ഡലാംഗദച്ഛത്രചാമരഹാരസംപൂർണ്ണ ദണ്ഡതൊരണപതാകവ്യജനങ്ങൾകൊണ്ടും * അങ്കുശകശാവലിനാദികൾകൊണ്ടുംസമ രാങ്കണമലംകരിച്ചിടിനാൻഭൃഗുപതി * ചർമ്മവർമ്മാസിഗദാചാപശസ്ത്രാദികളാൽ നിർമ്മലാഭരണങ്ങൾധരിച്ചരണാങ്കണം * ക്ഷത്രവാഹിനിയൊക്കെമുറിഞ്ഞുധരണിയും രക്തവാഹിനികളാൽനിറഞ്ഞുചിത്രംചിത്രം * ഹസ്ത്യശ്വമർത്ത്യാൽഭവരക്തവാഹിനികളിൽ ഹസ്തിഗ്രാഹങ്ങളുണ്ടുമാംസപങ്കവുമുണ്ടു * ശസ്ത്രമീനങ്ങളുണ്ടുതുരഗൊഡുപങ്ങളും മർത്ത്യമസ്തകമായപാഷാണങ്ങളുമുണ്ടു * ഹസ്തിവൃന്ദൊത്തമാംഗകച്ഛപങ്ങളുമുണ്ടു മർത്ത്യകെശങ്ങളായശൈവലപൂരമുണ്ടു * ശ്വേതചാമരമയഫെനിലങ്ങളുമുണ്ടു നൂതനച്ഛത്രമയഹംസപങ്ക്തിയുമുണ്ടു * തുരംഗശവമയഗ്രാഹങ്ങളുണ്ടുധനുസ്തരംഗങ്ങളുമുണ്ടുരത്നവാലുകങ്ങളും * രക്തപായികളായമാംസഭോജികളെല്ലാം നൃത്തമാടീടുകയുമലറിക്കളിക്കയും * ബാണങ്ങളെററുമരിച്ചൊട്ടുശെഷിച്ചസൈന്യം പ്രാണത്രാണൈകപരായണന്മാരായൊടിയും * ആയുധങ്ങളുമിട്ടുകളഞ്ഞുപത്തികളു മായുരാശയാപെടിച്ചൊളിച്ചുദിക്കുതൊറും * സാദികളൊട്ടുപിരിഞ്ഞീടിനവാജികളും ആധിപൂണ്ടാനകളുംചെവകരൊടുവെറായ് * പാഞ്ഞുപാഞ്ഞൊരൊദിശിരാമസായകങ്ങളും പാഞ്ഞുപാഞ്ഞുടക്കുന്നുപിന്നാലെശിവശിവ * പ്രെതഗുഹ്യകപിശാചാദിരാക്ഷസഗണം പീതശൊണിതങ്ങളാംഡാഗിനിഗണങ്ങളും * കങ്കഗൃദ്ധ്രശൃഗാവിളഗൊമായുശ്വനാവ്യാകാ ഭ്രുകിതമായസമരാങ്കണംഭയപ്രദം * കണ്ടുകണ്ടാനന്ദിച്ചുനിന്നിതുഭാർഗ്ഗവനു മുണ്ടായയുദ്ധംപറഞ്ഞീടുവാൻപണിതുലൊം — അദ്ധ്യായമെഴുപത്തഞ്ചായിതുശെഷമിനി യുദ്ധവൈചിത്ര്യംസംക്ഷെപിച്ചുഞാൻചൊല്ലാമെല്ലൊ *



## ഏഴുപത്താറാം അദ്ധ്യായം.

രാമനാൽമഹാസൈന്യംനഷ്ടമായൊരുശെഷം ഭൂമിപാലന്മാരെല്ലാമടുത്തുയുദ്ധംചെയ്താർ * ചൊല്ലെഴുംമഹാരഥന്മാരായഭൂപന്മാരെ വില്ലാളിവീരനായഭാർഗ്ഗവൻകുലചെയ്താൻ * വാർത്തകൾ കെട്ടനെരംക്രൊധതാമ്രാക്ഷനായ കാർത്തവീര്യാർജ്ജുനനുംതെരതിൽക്കരെറിനാൻ യുദ്ധദുർമ്മദന്മാരാംപുത്രന്മാർനൂറുപെരും മിത്രഭൂപാലന്മാരുംതെരതിലെറീടിനാർ * പാദാതവാജിരഥവാരണപാദപാത ജാതധൂളികളാലെമറഞ്ഞുദിക്കുകളും * ഭെരിശംഖാദിക

ളാംവാദ്യങ്ങൾനിനാദവും ശൂരയോദ്ധാക്കളുടെസിംഹനാദഘോ
ഷവും * തേരുകൾനാദങ്ങളുംവാജികൾനാദങ്ങളും വാരണനാദ
ങ്ങളുംചെറുഞാണൊലികളും * എന്നിവകൊണ്ടുമൂന്നുലോകവും
മുഴങ്ങുന്നു നന്നുനന്നെന്നുമെന്നുനാരദൻകൊണ്ടാടുന്നു * സിന്ധു
സൌവീരദേശസംഭവവാജികളും മന്ദരതുല്യങ്ങളാംമത്തവാരണങ്ങ
ളും * അന്തമില്ലാതപദാതികളുംരഥങ്ങളും ബന്ധുരന്മാരായുള്ളബ
ന്ധുഭൂപാലന്മാരും * ആറംഗമായമഹാസേനയോടൊരുമിച്ചു നൂ
റു പുത്രന്മാരോടുംകൂടവെപുറപ്പെട്ടാൻ * തേരൊരുപതിനഞ്ചുനി
യുതമുണ്ടുകൂടെ വാരണമുണ്ടുതേരിലിരട്ടിപിന്നെയതിൽ * ത്രിഗു
ണമശ്വമഞ്ചുമടങ്ങുപദാതിയും ഭൃഗുവര്യനെജ്ജയിച്ചീടുവാൻനട
കൊണ്ടാർ * സഹസാഹനമപ്പോൾഭാൎഗ്ഗവനോടുചൊന്നാൻ സ
ഹസാപന്നൊരുപൊടികണ്ടീലെഭവാൻ * സേനാസംഭൂതോത്ഭ
വമാകിയപൊടികൊണ്ടു ഭാനുബിംബവുംനന്നായ്മറഞ്ഞുചമഞ്ഞി
തു * സാഹസത്തോടുഭവാനെജ്ജയിപ്പതിന്നിപ്പോൾ ഹൈഹയ
നൃപാധിപന്താൻതന്നെവരുന്നിതു * കേട്ടുകൊണ്ടാലുംരഥനേമി
നിസ്വനമൊരൊ കൂട്ടമെതുരംഗമഹേഷിതനിർഘോഷവും * മത്ത
ഹസ്തികളുടെബൃംഹിതധ്വനികളും പത്തികളുടെസിംഹനാദവും
ഭയങ്കരം * വാദ്യനാദങ്ങൾകൊണ്ടുമാറ്റൊലിക്കൊണ്ടീടുന്നു പാ
ൎത്തുകണ്ടാലുംപരന്നൊരുവെൺകൊറ്റക്കുട * ഗോത്രസന്നിഭഗജ
വൃന്ദവുംകണ്ടീലയോ തോത്രധാരികളോടുമശ്വങ്ങൾബഹുവിധം *
ശസ്ത്രധാരികളായപത്തികൾപരക്കയാൽ പൃഥ്വിയുംമറഞ്ഞിതു
വിസ്മയമെന്തുചൊല്ലു * യുദ്ധത്തിന്നൊരിമ്പെട്ടുസത്വരംഭവാ
നൊടി നൃപ്പികൾവരുന്നിതെന്നിങ്ങിനെതോന്നുംകണ്ടാൽ *
ഘോരമായൊരുരണമുണ്ടാമിന്നതിന്നത്ര പാരിലുമാകാശത്തുംകാ
ണുന്നു നിമിത്തങ്ങൾ * ചഞ്ചലംകൂടാതകണ്ടുറച്ചുനിന്നുകൊൾക ചെ
ഞ്ചെമ്മെപോകയില്ലഹൈഹയനൃപാധിപൻ * പഞ്ചാസ്യപരാക്ര
മൻഭാവിച്ചുവരുന്നിതു കിഞ്ചനഭയംവിനാബാഹുസാഹസ്രത്തോടും
പഞ്ചതാംഭവിപ്പാനൊസംഗ്രാമമെന്നമ്മെയവൻ വഞ്ചിപ്പാനെ
ന്നൊദൈവമെന്നിയെയറിഞ്ഞീലെ * സഹസാഹനമിത്ഥംപറ
ഞ്ഞൊരനന്തരം സഹസാഹാസംപൂൎവ്വംരാമനുമുരചെയ്താൻ * ഞാ
നറിഞ്ഞിരിക്കുന്നുഹൈഹയനൃപാധിപൻ മാനമോടെന്നെജ്ജയിച്ചീ
ടുവാൻവരുന്നിതു * ഭീതിയില്ലിനിക്കതിന്നേതുമെന്നറിഞ്ഞാലും
സൂതവൈദഗ്ദ്ധ്യമെല്ലാംകാട്ടിക്കൊണ്ടാലുംഭവാൻ * ത്രൈലോക്യ
നിവാസികൾയുദ്ധവൈദഗ്ദ്ധ്യമെല്ലാം മാലോക്യനിജഹൃദിവിസ്മയം
വരുംവണ്ണം * യുദ്ധംചെയ്തീടുന്നതുണ്ടില്ലസംശയമേതും ക്രുദ്ധനാം
കാൎത്തവീര്യൻതന്നോടുനിരാകുലം * പോരിനുദൈവാസുരന്മാരൊരു

മിച്ചീടിലും നേരെനില്ക്കയുമില്ലഹൈഹയനൊട്ടുനൂനം * ഗംഗാധരനാ
യപുരവൈരിതൻപാദാംബുജ മാശ്രയിച്ചിരിപ്പൊരുഭക്തൻഞാനെ
റിഞ്ഞാലും * അസ്ത്രാഗ്നിജ്വാലയാലെതൽബലമഖിലവും ദഗ്ദ്ധമാ
യ്യതുമതുകണ്ടുകൊണ്ടല്ലൊഭവാൻ * ലോകവാസികളൊരുമിച്ചു
ന്നൊടെതൃക്കിലു മാകുലമിനിക്കേതുമില്ലെന്നുധരിച്ചാലും * മൂന്നു
ലോകവുംജയിക്കെന്നമെന്നിനിക്കുള്ളിൽ തോന്നുകിലരക്ഷണംകൊ
ണ്ടുഞാൻജയിച്ചീടും * പിന്നെയെന്തിനിക്കുള്ളിൽക്കാത്തവീര്യ്യോ
ജ്ജ്വലനാം മന്നവന്തന്നെജ്ജയിച്ചീടുവാനൊരുഖേദം * പന്നഗ
വിഭൂഷണന്തന്നനുഗ്രഹമേററ മെന്നിലുണ്ടതുകൊണ്ടുസാദ്ധ്യമിന്നി
നിക്കെല്ലാം * മല്പിതാവിനെക്കൊന്നഹൈഹയാധിപരക്ത മെ
യ്യ്രുംപാനംചെയ്യുംമേദിനീദേവിനൂനം * ഇത്ഥമന്യോന്യമൊ
രൊന്നെപറഞ്ഞീടുന്നേരം യുദ്ധത്തിനടുത്തിതുവമ്പടകടൽപൊ
ലെ * ഏകിലൊമഹാരഥന്മാരൊടുയുദ്ധംചെയ്വാൻ ശങ്കകൂടാതെ
വേഗാൽക്കൂട്ടകമഹാരഥാ * സഹസാഹനൊടിത്ഥംപറഞ്ഞുഭൃഗു
വീരൻ സഹസാഹവത്തിനായടുത്താനതിദ്രുതം * അന്നേരമൊ
രുചെറുഞാണൊലിചെയ്തുരാമൻ മന്നവന്മാരിൽച്ചിലർമോഹിച്ചു
വീണാരെല്ലൊ * ബ്രഹ്മാണ്ഡംപൊട്ടുമാറുചെറുഞാണൊലികെട്ടു
സംമോഹംപൂണ്ടീടിനാരാകാശചാരികളും * അന്തകാന്തകൻത്രി
പുരംദഹിപ്പതിന്നൈശ ലെന്ദ്രചാപത്തൊടടുക്കുന്നതുപൊലെരാമ
ൻ സത്വരമടുക്കുന്നഭൂപതിപുത്രന്മാരെ ശ്ശസ്ത്രൌഘവൃഷ്ടികൊണ്ടുത
ടുത്തുനിൎത്തീടിനാൻ * ശീതാംശുദേയസിന്ധുതരംഗങ്ങളെയെ
ല്ലാം വേളാമായമിട്ടാൽതടുത്തുനിൎത്താപൊലെ * വീരന്മാരായരാ
ജപുത്രൻമാരതുനേരം വാരിവാഹങ്ങൾദിവാകരനെമൂടുംവണ്ണം *
അസ്ത്രശസ്ത്രങ്ങൾകൊണ്ടുരാമനെമൂടീടിനാ രത്യത്ഥംകൊപിച്ചിതു
ഭാൎഗ്ഗവന്താനുമപ്പൊൾ * ഇപ്രപഞ്ചത്തെസംഹാരംചെയ്വാൻകാ
ലാന്തകൻ കല്പാന്തകാലത്തിങ്കലടുത്തീടുന്നപൊലെ * ഘൊരമാം
വിശിഖങ്ങൾതൊടുത്തങ്ങടുത്തെയ്തു പാരിടന്തന്നിൽപ്പരത്തീടിനാ
ൻപടയെല്ലാം * സൎവ്വദാഭൃഗുസുതജ്യാനാദംകെൾക്കായ്വന്നു സൎവ്വ
ദിക്കിലുമിടിവെട്ടുന്നപൊലെദൃഢം * സൎവ്വവൈരികൾക്കുൾക്കമ്പവു
മുണ്ടായ്വന്നി തുൎവ്വിയുമാകാശവുംമാറെറാലികൊണ്ടുനിന്നു * ആക
ൎണ്ണംവലിച്ചുവിട്ടീടിനശരങ്ങളാൽ ആകാശംമറഞ്ഞിതുസന്തതമാശ
കളും * പ്രാണാപൊഷണംചെയ്തുസഞ്ചരിക്കുന്നിതല്ലൊ ബാണങ്ങ
ൾപിതൃപതികിങ്കരന്മാരെപ്പൊലെ * രാമനുമലാതചക്രാധമശ്ശ
ത്രുക്കളെ സ്സാമൎഷംതിജ്ജ്വവംപെയ്താവൎത്തനംചെയ്താൻ * മന്ധനി
കൃതകൊദണ്ഡൊല്ലസൽദീൎഗ്ഘബാഹു ദണ്ഡമണ്ഡിതനായഭാൎഗ്ഗ
വരാമനപ്പൊൾ * കുണ്ഡലകിരീടങ്ങളൊടുംവൈരികളുടെ തുണ്ഡ

ങ്ങൾതെരുതെരെഖണ്ഡിച്ചുവീഴ്ത്തീടിനാൻ * ജാനുക്കൾജംഘകളു
മൂരുക്കൾബാഹുക്കളും ബാണമെററുടനുടനൂഴിയിൽവീണീടുന്നു *
ക്ഷൊണീദെവിയുംരാമന്തന്നെക്കാൾമുമ്പെതന്നെ ശൊണിതംതന്നി
ൽമുഴുകീടുന്നുചിത്രംചിത്രം * ഹസ്ത്യശ്വരഥഗണയൂഥപന്മാരുമൊ
ക്കെ രക്തത്തിൽമുഴുകിയുംപൊങ്ങിയുംകളിക്കുന്നു * രാമനിങ്ങിനെപ
ടകൊണ്ടൊടുക്കിയനെരം ഭൂമിപാലാത്മജന്മാർമുപ്പതുപെരുമപ്പൊ
ൾ * ദുൎമ്മദത്തൊടുമടുത്തീടിനാർതെരിലെറി നിൎമ്മദൻമുമ്പിൽപി
ന്പെരൊചനൻശങ്കുതാനും * ഉദഗ്രൻദുന്ദുഭിയുംധ്രുവനുംസുപാശി
യും ശത്രുജിൽക്രൌഞ്ചൻശാന്തൻനിദ്ദ്രയനന്തകനും * ആകൃതിവി
മലനുംധീരനുംനിരൊഗനും ബാഹുതിതാനുംദമനാധരിവിധുരനും*
സൌമ്യനുംമനസ്വിയുംപുഷ്കലൻബുധൻതാനും തരുണനൃഷഭനുമു
ക്ഷനുംസത്യകനും * സുബലൻബലിയുമീമുപ്പതുപെരുമൊന്നായ്
രാമമൂൎദ്ധ്നിശരവരിഷംതുടങ്ങിയാർ * അശ്വസാരഥിധ്വജരഥങ്ങ
ളൊടുംകൂടി നിശ്ശെഷമൊടീടിനാൻഭാൎഗ്ഗവരാമനപ്പൊൾ * ചാപ
സാരഥിരഥാശ്വധ്വജാദികളൊടും കൊപെനകൊന്നീടിനാൻമുപ്പ
തുമരക്ഷണാൽ * വജ്രമെററദ്രിഗണംപക്ഷമററവനിയിൽ സജ്വ
രംവീണപൊലെമുപ്പതുപെരുംവീണാർ * ബന്ധുക്കൾക്കെല്ലാമു
ള്ളിൽസന്താപംവളൎന്നിതു സന്തൊഷംവളൎന്നിതുസഹസാഹനുമ
പ്പൊൾ— എഴുപത്താറദ്ധ്യായംചൊല്ലിയെൻചുരുക്കമായ് പഴതെ
കാലംകളയാതെചൊല്ലുവനിന്നും *



## എഴുപത്തെഴാം അദ്ധ്യായം.

കെല്പെറുംകൃതവീൎയ്യനന്ദനതനയന്മാർ മുപ്പതുപെരുംതത്ര
മരിച്ചൊരനന്തരം * പിന്നെയുള്ളാത്മജരിലമ്പത്തുമൂന്നുപെരും വ
ന്നദുഃഖത്തെയുള്ളിലടക്കിക്രുദ്ധന്മാരായ് * ഉന്നതരഥമെറിചാപ
ബാണങ്ങളൊടും സന്നദ്ധന്മാരായടുത്തീടിനാർഗതഭയം * ഉഗ്രെ
ഷ്ടന്താനുമുഗ്രകൎമ്മാവുംസത്യസെനൻ വിക്രമമെറുംദുരാസദനുംവീര
ധന്വാ * ദീൎഘബാഹുവുമകമ്പനനുംസുബാഹുവും ദീൎഘാക്ഷൻ
വൎത്തുളാക്ഷൻചാരുദംഷ്ട്രനുംപിന്നെ * ഗൊത്രവാന്മഹൊജവ
നൂൎദ്ധ്വബാഹുവുമഥ ക്രൊധനൻസത്യകീൎത്തിദുഷ്പ്രധൎഷനന്താനും *
സത്യസന്ധനുംമഹാസെനനുംസുലൊചനൻ രക്തനെത്രനുംവക്ര
ദംഷ്ട്രനുംസുദംഷ്ട്രനും * ക്ഷത്രവൎമ്മാവുംമനൊനുഗനുംധൂമ്രകെശൻ
പിംഗലൊചനൻപുനരവ്യംഗൻജടിലനും വെണുമാൻസാനുപാശ
പാണിയുമനുദ്ധതൻ * ദൂരാന്തൻകപിലനുംശംഭുവുമനന്തനും വി

ശപഗന്ധാരനുംകൃതിയുംക്ഷത്രജിത്തും * ധർമ്മിയുംവ്യാഘ്രഘൊഷനാ
ത്തുതൻപുരഞ്ജയൻ വാരണൻവാശ്മിവീരൻരഥിയുംഗൊവിന്ദപല
ൻ * സംഗ്രാമജിത്തുംസുപർവ്വാവുമെന്നിവരെല്ലാം സംഗ്രാമനിപു
ണന്മാരമ്പത്തുമൂന്നുപെരും * ഭാൎഗ്ഗവൻതന്നെച്ചെന്നുചുഴന്നുവെഗ
ത്തൊടെ മാൎഗ്ഗണങ്ങളെക്കൊണ്ടുമൂടിനാൻമഹാരഥം * ശംഖനാ
ദങ്ങൾകൊണ്ടുംതെരുരുൾനാദംകൊണ്ടും ശങ്കരശിവശിവസിംഹനാ
ദങ്ങൾകൊണ്ടും * തെരുരുൾനാദംകൊണ്ടുംവിറച്ചുജഗത്ത്രയം ഘൊ
രമായുണ്ടായ്വന്നുയുദ്ധവുമന്നെരം * ഭിന്നസൎവ്വാംഗന്മാരായ്വന്നവൻ
പടയെല്ലാം സന്നമായ്വന്നനെരംരാജനന്ദനന്മാരും * ബാണങ്ങ
ൾതൂകിയടുത്തീടിനാരന്നെരം പാണിലാഘവത്തൊടുരാമനുമതിദ്രു
തം * അശ്വസാരഥിരഥചാപങ്ങളെയ്തുപൊടി ച്ചുശ്രമംനൃപസുത
ന്മാരെയുംകുലചെയ്താൻ * അന്നെരംകാൎത്തവീൎയ്യൻതന്നുടെപുത്ര
ന്മാരിൽ പിന്നെദ്വാദശമഹാരഥന്മാരൊരുമിച്ചു * വന്നകൊ
പത്തൊടുംചെന്നിടിനാൻനാരദനും സത്യകെതുവുംശതാനികനും
ദൃഢായുധൻ * ചിത്രധന്വാവുംജയത്സെനനുംവിരൂപാക്ഷൻ ശ
ത്രുജിൽഭീമകൎമ്മാശത്രുതാപനന്താനും ചിത്രസെനനുംദുരാധൎഷനും
വിദൂരഥൻ * എന്നിവർനൂറുമഹാരഥന്മാരൊടുംകൂടി വന്നുപൊർ
തുടങ്ങിയനെരത്തുഭാൎഗ്ഗവനും * പ്രത്യെകംപ്രയൊഗിച്ചാൻപത്രിക
ൾബഹുവിധം എത്രയുംഭയങ്കരമായിതന്നെരംയുദ്ധം * നൂറുതെരാ
ളികളുംദ്വാദശപുത്രന്മാരും പൊരതിൽമരിച്ചിതുരാമസായകങ്ങളാ
ൽ * ഹൈഹയനരപതിപുത്രന്മാർതൊണ്ണൂറഞ്ചു മാഹവെഭാൎഗ്ഗ
വനൊടെററുപൊയ്സ്വൎഗ്ഗംപുക്കാർ— എഴുപത്തെഴദ്ധ്യായംചൊ
ല്ലിയെൻചുരുക്കിഞാൻ നാഴികൊട്ടരചെയ്യാംകെൾക്കണമെങ്കിൽശെ
ഷം *



## എഴുപത്തെട്ടാം അദ്ധ്യായം

നൂറുതെരാളികളുംദ്വാദശമഹാരഥന്മാരുമന്തകപുരംപുക്ക
തുകെട്ടനെരം * അൎജ്ജുനനരപതിതന്നുടെതനയന്മാർ നിൎജ്ജര
പരാക്രമന്മാരതിക്രുദ്ധന്മാരായ് * ശൂരനുംപിന്നെശൂരസെനനും
ധിഷണനും ശൂരന്മാരാകുംമധുവുംജയധ്വജന്താനും * അഞ്ചുതെ
രാളികളുംവൻപടയൊടുംകൂടി യഞ്ചാതെപുറപ്പെട്ടുപൊൎക്കൊരുമി
ച്ചുചെന്നാർ * ശസ്ത്രാസ്ത്രകുശലന്മാർകവചാദികൾപൂണ്ടു വിസ്തൃ
തതരമായകാഞ്ചനരഥമെറി * ജാമദഗ്ന്യനെവധിച്ചീടുവാനൊരു
മിച്ചു പെമഴപൊലെശരനിരകൾതൂകിടിനാൻ * മുറിഞ്ഞുവംശംകെ

ട്ടുരഗങ്ങൾക്കെല്ലാം കുറഞ്ഞുശക്തിരഥംവഹിപ്പാനതുനേരം * സൂതനുമമ്മംതോറുംമുറിഞ്ഞുവശംകെട്ടു സാദമേയ്ചമഞ്ഞിതുരാമനതുകണ്ടു ദേവദാനവദൈത്യമാനുഷാദികൾക്കെല്ലാം ഭാവവും പകൎന്നിതുവേഗവുമേറിവന്നു * ഭാൎഗ്ഗവനതുനേരംധൈൎയ്യമുൾക്കൊണ്ടുപിന്നെ മാൎഗ്ഗണകദംബകംതൂകിനാനതിദ്രുതം * ബാണങ്ങൾ പതുപ്പത്തുകൊണ്ടുതേരാളികളെ ശോണിതമണിയിച്ചസൂതാശ്വധ്വജരഥം * കാണരുതാതവണ്ണംമൂടിനാൻശരങ്ങളാൽ പ്രാണവേദനയോടുമോടിനാർചതുരംഗം * ഭാൎഗ്ഗവനിഷംഗബാണക്ഷയത്വവുംപുനരാക്രമത്വവുംഭുജവീൎയ്യവുംലഘുത്വവും * സാരത്വജിതശ്രമത്വംബലവീൎയ്യംക്രോധം ധീരത്വമിമ്പംമോഹംദൂരപാതിത്വംരണേ * സൌഷ്ഠവംതുരഗശീഘ്രത്വവുംധനുൎദ്ധാ ശ്രേഷ്ഠത്വം സഹസാഹസാഢ്യംകൌശല്യവും * എന്നിവകണ്ടുദേവദൈത്യാദിജനങ്ങളും വന്നവിസ്മയത്തോടുംസംഗ്രാമംകണ്ടുനിന്നാർ * കൊന്നൊടുക്കിനാൻവന്നസൈന്യപൂരത്തെയെല്ലാം മന്നെംപഞ്ചമഹാരഥന്മാരടുത്തപ്പോൾ * ഓരോരോശരമെയ്തുപഞ്ചസേനാപന്മാരെ ചോരകൊണ്ടഭിഷേകംചെയ്യിച്ചാൻഭൃഗുശ്രേഷ്ഠൻ * വാരണഭിന്നങ്ങളാമചലപ്രവാഹങ്ങൾ ഗൈരികാംഭസാശോഭിച്ചീടിനപോലെവന്നു * കൎണ്ണികാരാശോകകിംശുകദ്രുസുരതരു വൃന്ദവുംജപാവലിയുംകുസുമിതങ്ങളായ് വന്നതുപോലെരുധിരാരുണദേഹന്മാരായ് നന്നായ്ശോഭിച്ചുനൃപനന്ദനന്മാരുമപ്പോൾ * വാരിധാരകളെല്ലാംഘൎമ്മാന്തകാലത്തിങ്കൽ വാരിവാഹങ്ങളചലോപരിപെയ്യുമ്പോലെ * രാമനെശരങ്ങളാൽമൂടിനാനതുനേരം രാമനുമതുപോലെബാണങ്ങൾതൂകീടിനാൻ * ശൂരനുമിരുപത്തഞ്ചസ്ത്രങ്ങളെയ്തീടിനാൻ ചാരുവാജികൾമേലുംസഹസാഹസന്മേലും * നാലുബാണങ്ങളെയ്താൻകേതുതന്മേലുമതു പോലെമുപ്പത്തുബാണംഭാൎഗ്ഗവന്മേലുമെയ്താൻ * ശൂരസേനനുമറുപത്തുനാലസ്ത്രമെയ്താൻ ശൂരനാംമധുവറുപത്തെട്ടുബാണമെയ്താൻ * ധിഷണൻതൊണ്ണൂറെയ്താനായിരംജയധ്വജ നിഷുസഞ്ചയംമുമ്മൂന്നശ്വങ്ങൾമേലുമെയ്താൻ * സൂതനെമുമ്മൂന്നെയ്താനശ്വരുമതുനേര മേദിനീകുലുങ്ങവേസിംഹനാദവുംചെയ്താർ * രാമനുമവയെല്ലാംഖണ്ഡിച്ചുശരങ്ങളാൽ പേമഴപോലെശരംതൂകിനാനസംഖ്യകം * കണ്ടുനിന്നൊരുദേവാദികളുമൃഷികളും കൊണ്ടാടിപ്പുരസ്സാമിങ്ങിനെപറയുന്നു * പണ്ടുനാമൊരുയുദ്ധമീവണ്ണമൊരിടത്തും കണ്ടിട്ടില്ലിനിമേലിലിങ്ങനെയൊരുനാളും * ഉണ്ടാകയില്ലയെന്നുനിൎണ്ണയിച്ചുരചെയ്യാം കണ്ടോൎക്കുംഭയംവരുമെന്നതേപറയാവൂ — എഴുപത്തെട്ടദ്ധ്യായംതന്നിലെ കഥയിപ്പോൾ കഴിഞ്ഞുശേഷമിനിച്ചൊല്ലുവൻകേട്ടുകൊൾവിൻ *

———

# എഴപത്തൊമ്പതാം അദ്ധ്യായം.



പഞ്ചപാൎത്ഥിപസുതന്മാരുടെപരാക്രമ മഞ്ജസാകണ്ടു
നേരംഭാൎഗ്ഗവരാമന്താനും * വിശ്വമൊക്കവെനിറഞ്ഞൊരുതെജസ്സു
പൂണ്ടു വിശ്വസംഹാരക്ഷമദീപ്തിയൊടതുനെരം * ക്രുദ്ധനായ്ചാ
പബാണങ്ങളുമായെടുത്തുടൻ പ്രത്യെകംമുന്നൂറുബാണങ്ങളെപ്രയൊ
ഗിച്ചാൻ * സൂതന്മാരെയുംമുന്നൂറമ്പുകളെയ്തീടിനാ നാധിപൂണ്ടു
വരുംതെർത്തട്ടിലാമ്മാറുവീണാർ * ചാതുൎയ്യംകലൎന്നൊരുരാജനന്ദ
നന്മാരുംതെർതെളിക്കയുംയുദ്ധംചെയ്കയുന്തങ്ങൾതന്നെ * സാധി
ക്കുന്നതുകണ്ടുനിന്നദെവാദികളും ചെതസിവളൎന്നൊരുവിസ്മയംപൂ
ണ്ടീടിനാർ * ദാനവദൈത്യഗന്ധൎവ്വൊരഗയക്ഷരക്ഷൊ മാനവൻ
മാരിലാരുമിങ്ങിനെയുണ്ടായീലാ * ചിത്രമെത്രയുംചിത്രമെന്നുകാണി
കളെല്ലാ മത്യൎത്ഥംപ്രശംസിച്ചുനിന്നീടുന്നതുനെരം * സെനാനായ
കനായസിംഹസെനനുംനിജ സെനയുമായ്ചെന്നുഭാൎഗ്ഗവനൊടെറ്റീടി
നാൻ * നാരാചഗണംകൊണ്ടുഭാൎഗ്ഗവവക്ഷൊദെശം ശൂരനാംസിം
ഹസെനൻഭെദിച്ചാൻകവചവും * സഹസാനാരാചംഭൃഗുമുഖ്യദെ
ശാന്തെകൊണ്ടു സഹസാഹനുംതെരിൽമൊഹിച്ചുവീണിടിനാൻ *
സിംഹസെനനുംബാണംതൂകിനാനസംഖ്യമായ് സിംഹനാദവും
ചെയ്താനന്നെരംദെവാദികൾ * ഹാഹാകാരെണപരവശന്മാരാ
യാരെററം ആഹവചാതുരനാംജാമദഗ്ന്യനുമപ്പൊൾ * മഹാസാശ
രങ്ങളെസ്സഹസാതൂകിടിനാൻ സഹസാഹനുമപ്പൊളുണൎന്നുനിന്നീ
ടിനാൻ * വെഗെനമഹാരഥംകൂട്ടിനാൻഭൃഗുവീരൻ തൂകിനാൻ
ബാണഗണംപെമഴപെയ്യുംപൊലെ * നാലുബാണങ്ങൾകൊണ്ടു
സിംഹസെനാശ്വങ്ങളെ നാലുംകൊന്നൊരുശരംകൊണ്ടുഖണ്ഡി
ച്ചാൻധ്വജം * ചാപവുമൊരുഭല്ലംകൊണ്ടെയ്തുമുറിച്ചിതു കൊപെ
നതെരുംന്നൂറായ്നുറുക്കീശരങ്ങളാൽ * സാരഥിയുടെതലയുംമുറിച്ച
നന്തരം വീരനാംസിംഹസെനന്മാറുംഭെദിച്ചീടിനാൻ * ഖഡ്ഗച
ൎമ്മങ്ങളൊടുമെടുത്തുസിംഹസെന നുഗ്രബാണങ്ങൾകൊണ്ടുഖണ്ഡി
ച്ചാനതുംരാമൻ തൽക്ഷണെഗദയുമായെടുത്തുസിംഹസെനൻ ദക്ഷ
നാംരാമനെയ്തുമുറിച്ചാൻതലയപ്പൊൾ * കുണ്ഡലദ്വന്ദ്വത്തൊടും
സിംഹസെനൊത്തമാംഗം ഖണ്ഡിതമായൂഴിയിൽവീണതുകണ്ടുമ
ധു * ഭാൎഗ്ഗവൻതന്നെസ്സുമനികരംതൂകീടിനാൻ മാൎഗ്ഗണംകൊണ്ടുരാ
മൻമുറിച്ചാൻവില്ലുമപ്പൊൾ * സൂതനെക്കൊന്നനെരമൊടിനാനാശു
മധു ക്രൊധംപൂണ്ടെടുത്തിതുനാലുതെരാളികളും * അന്നെരംധിഷ
ണൻതന്നശ്വങ്ങൾനാലിനെയും കൊന്നവൻതന്നെവധിച്ചീടിനാ

ൻപത്രികളാൽ * ശൂരസേനന്റെവില്ലും ധ്വജവുംമുറിച്ചിതു ശൂരൻ
തന്നുടെസൂതൻതന്നെയുംകൊന്നീടിനാൻ * സത്വരംജയധ്വജൻ
തന്നുടെവക്ഷോദേശം ശസ്ത്രങ്ങൾകൊണ്ടുഭേദിച്ചീടിനാൻഭൃഗുസുത
ൻ * ശൂരസേനനപ്പോൾമറ്റൊരുവില്ലുംകുല ച്ചാരൂഢകോപ
ത്തോടെബാണങ്ങൾതൂകീടിനാൻ * പിന്നെയച്ചാപത്തെയുംമുറി
ച്ചാൻഭൃഗുസുത നന്നേരംഗദയുമായണഞ്ഞുശൂരസേനൻ * ഭാൎഗ്ഗ
വനെയുംശൂരൻതന്നെയുംപ്രഹരിച്ചു ശീഘ്രംമറ്റൊരുചാപംകയ്ക്കൊ
ണ്ടുശൂരസേനൻ * ജാമദഗ്ന്യോരസ്ഥലംഭേദിച്ചാൻശരങ്ങളാൽ രാ
മനതുകൊണ്ടുതേരിൽമോഹിച്ചുവീണാൻ * ഭല്ലത്താൽസഹസാഹ
ന്തന്നുടെനെറ്റിത്തട മെല്ലാമെഭേദിച്ചപ്പോൾസഹസാഹനുംവീ
ണാൻ * അശ്വങ്ങളെയുമെയ്തുപിളൎന്നാൻഭല്ലങ്ങളാൽ നിശ്വാസംപൂ
ണ്ടുതുരഗങ്ങളുമോടീടിനാർ * സഹസാഹനപ്പോളന്നുതേരുമാ
യി സഹസാ ചെന്നാനകൃതവ്രണാന്തികെഭയാൽ * മരിച്ചുരാമനെന്നു
നിനച്ചുരാജാക്കന്മാരുച്ചശംഖങ്ങളുംവിളിച്ചുസന്തോഷത്താൽ * ആ
ശ്വസിപ്പിച്ചുസഹസാഹനുംഭാൎഗ്ഗവനെ സ്വാശ്വചാപാസ്ത്രധ്വജനാ
യരാമനപ്പോൾ * തേരുനീപിന്നൊക്കംകൂട്ടീടുവാനെന്നുമമ വൈരി
കൾമുമ്പിൽനിന്നു പരിഹാസാൎത്ഥമോടെ * എന്നതിന്നഭിപ്രായംചി
ത്തമായ്മഹാരഥം നന്നായ്കൂട്ടുകശൂരസേനാസന്നിധൌവേഗാൽ * ക
ണ്ടുകൊണ്ടാലുംമമവീൎയ്യവേഗങ്ങളിനി കണ്ണുതക്കൂടാതെതേർനടത്തി
ട്ടുകഭവാൻ * അതിനെതന്നെയെന്നുസഹസാഹനുംചൊന്നാൻ മ
ങ്ങാതവേഗത്തോടുംകൂട്ടിനാന്മഹാരഥം * ശൂരസേനനുംനാരാച
ങ്ങളെപ്രയോഗിച്ചാ നൊരൊന്നെമുറിച്ചിതുഭാൎഗ്ഗവരാമൻതാനും *
സാരഥികളെതുരഗധ്വജാദികളെയും നാരാചപംക്തികളാൽമൂടി
നാൻഭാൎഗ്ഗവനും * അന്നേരംവന്നുമഹാരഥന്മാർനാലുപേരും നന്നാ
യിത്തൂകീടിനാൻബാണങ്ങൾമഴപോലെ * ഭാൎഗ്ഗവനവയെല്ലാംഖ
ണ്ഡിച്ചുകളഞ്ഞുടൻ മാൎഗ്ഗണംതൂകിശൂരസേനനെശകലിച്ചാൻ *
ധിഷണൻമൂന്നുശരംസഹസാഹനെയെയ്താൻ ധിഷണചാപമ
പ്പോൾമുറിച്ചുഭാൎഗ്ഗവനും * തുരഗംനാലുനാലുശരങ്ങൾകൊണ്ടുകൊ
ന്നു ശരമൊന്നിനാൽസൂതൻതന്നെയുംകുലചെയ്തു * നിശിതശരം
കൊണ്ടുകൊടിയുംമുറിച്ചിതു വിശിഖമേറ്റുപാരിൽവീണിതുധിഷണ
നും * അന്നേരംജയധ്വജനവനെയെടുത്തുടൻ തന്നുടെതേരിലേ
റ്റിക്കൊണ്ടുപോയതുനേരം * ശൂരസേനാശ്വധ്വജസൂതചാപാ
ദിയെല്ലാം ശൂരനാംരാമനെയ്തുപൊടിച്ചാൻതേരുമെല്ലാം * ശൂരസേ
നനുംബാണമേറ്റു ഭൂമിയിൽവീണു വീരനാംമധുവടുത്തീടിനാനതു
നേരം * മധുവുംതേരുംവില്ലുംസൂതനുംപോയനേരം വ്യഥയുംപൂ
ണ്ടുനിരായുധനായ്‌ത്തീൎന്നാനവൻ * ശൂരനുമതുനേരംതന്നുടെതേരി

ലെറി പൊരിനുകൊപ്പിട്ടതുകണ്ടുഭാൎഗ്ഗവനപ്പൊൾ * ശ്ശൂരനെശര
ങ്ങളാൽഭെദിച്ചുരഥമെല്ലാ മൊരൊരൊതിലത്തൊളംനുറുക്കിച്ചച്ച
പ്പൊൾ * പഞ്ചപാൎത്ഥിവസുതന്മാരൊരുതെരിലെറി പഞ്ചവായു
ക്കളൊരുദെഹത്തിലെന്നപൊലെ * ഭാൎഗ്ഗവനൊടുപൊരിന്നടു
ത്താനതുകണ്ടു മാൎഗ്ഗണങ്ങളെക്കൊണ്ടുതെരെല്ലാംനുറുക്കിനാൻ *
ബാണങ്ങൾകൊണ്ടുഗതചെതനന്മാരായവർ വീണിതുഭൂമിതന്നില
ന്നെരംഭാൎഗ്ഗവനും * ചാപവുംതെരിൽവെച്ചുതന്നുടെകുഠാരവും
കൊപെനധരിച്ചവൻഭൂമിയിൽചാടിവെഗാൽ * പഞ്ചപാൎത്ഥി
വതനയന്മാരെയൊരിക്കലെ പഞ്ചത്വംപ്രാപിപ്പാനായടുത്തീടുന്ന
നെരം * കെൾക്കായിതശരീരിവാക്കമാകാശമാൎഗ്ഗെ ഭാൎഗ്ഗവരാമത
വയൊഗ്യമില്ലിതുനൂനം * ന്യസ്തശസ്ത്രന്മാർവീതകവചന്മാരായൊ
രും പ്രദ്രുതന്മാരുംവിഗതായുധന്മാരായൊരും * ഭീതന്മാർവികലന്മാ
ർപാദൊപവിഷ്ടന്മാരും ഭൂതലെപതിതന്മാരത്യൎത്ഥംപ്രമത്തന്മാ
ർ * വിരഥന്മാരായൊരുംവിമുഖന്മാരുംമൌന നിരതന്മാരാ
യൊരുംവദ്ധ്യന്മാരല്ലയെല്ലൊ * വിരമിക്കണംഭവാൻധൎമ്മജ്ഞ
നെല്ലൊനൂനം * പരശുരാമനിത്ഥമാകാശവാണികെട്ടു വിരമിച്ചാ
ശുനിജതെരതിലെറീടിനാൻ — എഴുപത്തൊൻപതദ്ധ്യായം
ചൊന്നെനിനിനിങ്ങൾ പഴിവാക്കുകൾപറഞ്ഞിടാതെകെട്ടുകൊൾ
വിൻ *



—ം:൏:ം—

## എൺപതാം അദ്ധ്യായം.

പുത്രൻമാരഞ്ചുപെരുംനിൎജ്ജിതൻമാരായപ്പൊൾ ക്രുദ്ധ
നാംകാൎത്തവീൎയ്യൻതെരതിലെറീടിനാൻ * ശാൎദ്ദൂലധ്വജയുതമാകി
യതെരിലപ്പൊൾ കാൎത്തവീൎയ്യാൎജ്ജുനനുമെററവുംവിളങ്ങിനാൻ *
ഹൈഹയഭാൎഗ്ഗവൻമാർതങ്ങളിലുണ്ടായ്വന്നൊ രാഹവകൊലാഹലം
ചൊല്ലുവാനാരുതെത്തും * തെരൊടുതെരുതമ്മിൽമുട്ടമാറടുപ്പിച്ചു ശ്ശൂ
രൻമാരിരുവരുംബാണങ്ങൾതൂകീടിനാർ * ആയിരംബാഹുക്കൾ
കൊണ്ടൊരൊരൊതരമുള്ളാ രായുധങ്ങളുംപ്രയൊഗിച്ചിതുകാൎത്ത
വീൎയ്യൻ * ഖഡ്ഗശക്ത്യൃഷ്ടിഗദാമുസൃണ്ടിപരശ്വധ മുൽഗ്ഗരശ്ശൂ
ലപ്രാസപരിഘാദികളാലെ * തൂകിനാനവയെല്ലാമൊരൊരൊശര
ങ്ങളാൽ വെഗെനഖണ്ഡിച്ചുതൂകിടിനാൻബാണങ്ങളും * അജ്ജൂ
നനവയെല്ലാംഖണ്ഡിച്ചുകളഞ്ഞുററ മുജ്ജ്വലിച്ചുള്ളൊരുശസ്ത്രാവ
ലികളാലുടൻ * ഭാൎഗ്ഗവനുടെമൎമ്മംതൊറുംഭെദിച്ചുശിത മാൎഗ്ഗണങ്ങ
ളാൽസൂതവാജികളെയുമെയ്താൻ * നിശ്ശെഷശരീരനായ്വന്നിതുരാ

മനപ്പൊൾ നിൎജ്ജരെന്ദ്രാദികളുംഭാൎഗ്ഗവാന്തികെവന്നാർ * ദുഃഖി
ച്ചദെവാദികൾനിൽക്കുന്നനെരംരാമ നൎക്കരുത്തൊടുമാലസ്യംതീ
ൎന്നിനിടിനാൻ * അന്തകസമാനനായ്ക്കൊപിച്ചഭൃഗുവീരൻ സ
ന്തതംതൂകീടിനാൻബാണങ്ങളതിദ്രുതം * അൎജ്ജുനമഹാസൈന്യം
വീണിതുതെരുതെരെ ഗൎജ്ജനംചെയ്തുവാജിവാരണപംക്തികളും *
അന്നെരംമൊഹാലസ്യംതീൎന്നുശൂരാളികളും വന്നിതുപഞ്ചമഹാരഥ
ന്മാർപടയൊടും * ഉന്നതധ്വജംപൂണ്ടതെരതിലെറിക്കൊണ്ടു
സന്നദ്ധന്മാരായ്വഹുവാദ്യഘൊഷങ്ങളൊടും * സന്നാഹാച്ചാപ
ബാണതൂണിരൊഷ്ണീഷാദിയുംപൂണ്ടനൃഭൂപാലന്മാരുംകൂടിത്താതനെ
ക്കണ്ടാർ * പൊക്കൊരുമിച്ചതെരുംകൂട്ടിനാനതുനെരം കെൾക്കായി
തശിഥിപാകമാകാശമാൎഗ്ഗെ * രാജനന്ദനന്മാരെനിങ്ങളസ്ത്രരുമി
പ്പൊളാജിയിൽമരിക്കെണ്ടാവാങ്ങിക്കൊള്ളുകെവെണ്ടു * അല്പായുസ്സു
കളല്ലെന്നാകിലുംയുദ്ധംചെയ്കി ലപ്പൊഴെരാമനായുസ്സല്പമാക്കിടുമെ
പ്പൊ * യുദ്ധഭൂമിയിൽനിന്നുവാങ്ങിനാരതുകെട്ടു സതപരംകൃതവീൎയ്യപു
ത്രനന്ദനന്മാരും * വജ്രതുല്യങ്ങളായബാണങ്ങൾവൃഷ്ടിപൊലെ വി
ജ്വരനായരാമൎത്തുകിനാനതുനെരം * രുഷ്ടനായ്ക്കാൎത്തവീൎയ്യൻഭാൎഗ്ഗ
വൻതന്നൊടപ്പൊൾ ത്വഷ്ടരാത്മജൻവലവൈരിയൊടെന്നപൊ
ലെ * വെഗത്തൊടഞ്ഞൂറുചാപങ്ങളുംകുലയെററി കൈകളഞ്ഞൂറു
കൊണ്ടുവിശിഖങ്ങളുംനന്നായ് * തൊടുത്തങ്ങുടുത്തുടനാകൎണ്ണംവലി
ച്ചതി പടുതപൊടുക്കൂടത്തുകിനാനനാരതം * ചെറുഞാണൊലി
കൊണ്ടുംസിംഹനാദങ്ങൾകൊണ്ടും വിറയൽപൂണ്ടുമൂന്നുലൊകവും
പെടിയൊടും * കല്പാന്തവജ്രാശനിശബ്ദമെന്നെല്ലാവരും കല്പിച്ചു
വിമാനചാരികളുമകന്നിതു * രാമനെവെധിച്ചിതുസൂതാശ്വരഥ
ത്തൊടു മാമയമകന്നുതൂകിടിനാൻഭാൎഗ്ഗവനും * വാരാഹകൎണ്ണാഞ്ജ
ലികക്ഷുരപ്രാസികളും നാരാചവിപാഠകക്ഷുദ്രകവത്സദന്ത നാളികാ
വികൎണ്ണഭല്ലാൎദ്ധചന്ദ്രമാകൎണ്ണി പാളികൾവീതായമുഖ്യങ്ങളുംതൂകീടി
നാൻ * ഭൂപാലഹസ്തശതപഞ്ചകസംപ്രയുക്ത ചാപമണ്ഡലവി
നിൎഗ്ഗതമാൎഗ്ഗങ്ങളാലെ * അനന്താനന്താന്തരംമറഞ്ഞുചമഞ്ഞ
പ്പൊൾ അനന്തബ്രഹ്മാന്തരജന്തുക്കൾഭയപ്പെട്ടാർ * സഹിച്ചുകൂ
ടാതബാണങ്ങൾഭാൎഗ്ഗവനപ്പൊൾ സഹസ്രലക്ഷായുതകൊടിസം
ഖ്യകളെയ്താൻ * ഹൈഹയശരങ്ങളിലിരട്ടിയെയ്തുരാമ നാഹവത്തും
കലതിലിരട്ടിനരെന്ദ്രനും * ഭാൎഗ്ഗവനതിലുംനാലിരട്ടിതൂകീശര മാ
ക്കമൊടതിലുമെട്ടിരട്ടിനരെന്ദ്രനും * രാമനുമതില്പരംബാണങ്ങ
ൾതൂകീടിനാൻ ഭൂമിപാലനുമതിലിരട്ടിശ്ശരമെയ്താൻ * ചാപങ്ങള
ഞ്ഞൂറുകൊണ്ടെയ്തിതുനൃപശ്രെഷ്ഠൻതാപസപുത്രനൊരുചാപംകൊ
ണ്ടതുപൊലെ * ധാത്രിയുമിരുട്ടായിചമഞ്ഞുശരങ്ങളാൽ മാത്താ

ണ്ഡൻതാനുംകൂടിമറഞ്ഞു ചിത്രം ചിത്രം — എണ്പതദ്ധ്യായമിപ്പൊ ൾ ചൊല്ലിയെനിനിനിങ്ങൾ ക്കിമ്പമുണ്ടിതിലെങ്കിൽകെട്ടുകൊള്ളുവിൻ ചൊല്ലാം *



## എണ്പത്തൊന്നാം അദ്ധ്യായം

യുദ്ധവുംകണ്ടുനിന്നദൈവകൾഭയപ്പെട്ടു സത്വരംവിമാനവുമായകന്നിതുദൂരെ രാമഹൈഹയന്മാർതൻബാണപാതങ്ങൾകൊണ്ടു ഭൂമിയുമാകാശവുംമറഞ്ഞു ചമഞ്ഞിതു * രാമനുംനരെന്ദ്രചാപങ്ങളൊരൊന്നൊരൊന്നെ ഭൂമിയിൽമുറിച്ചുവീഴ്ത്തീടിനാനതുനെരം * പൊയതുപൊയതുപെക്ഷിച്ചുമററന്യമന്യ മായാസംവെടിഞ്ഞെടുത്തീടിനാനർജ്ജുനനും * ആകർണ്ണംവലിച്ചുടൻനിറച്ചുബാണങ്ങളെ തൂകിനാനർജ്ജുനനുമന്നെരംഭാർഗ്ഗവനും * വെഗെനശരങ്ങളാൽഖണ്ഡിച്ചുകളഞ്ഞുടൻ തൂകിനാനതില്പരംനിശിതശരങ്ങളാൽ * അഞ്ഞൂറു ചാപങ്ങളുംമുറിച്ചുഭൃഗുവീരൻ അഞ്ജസാമററുമഞ്ഞൂറെടുക്കുംകാർത്തവീര്യൻ * പരശുരാമനപ്പൊൾനാനൂറുശരങ്ങളാൽ തുരഗങ്ങളെയെയ്തുപിളന്നുസൂതനെയും * ഇരുനൂറമ്പുകൾതന്നെയ്തിലുമെയ്തുനെരം നരപാലനുമെയ്താനായിരംബാണങ്ങളാൽ * ഭാർഗ്ഗവനഞ്ഞൂറു ചാപങ്ങളുംഖണ്ഡിച്ചിതു പൊക്കൊരുകാണിമാത്രംതൊററീലനൃപെന്ദ്രനും — ഇങ്ങിനെതന്നെ ചതുർവിംശതിപരിവൃത്തി ഭംഗം വന്നിതു ചാപമഞ്ഞൂറുംനരെന്ദ്രനു — പിന്നെയുംരാമനൊരുബാണമെയ്തവനീശൻ തന്നുടെമർമ്മംതൊറുംഭെദിപ്പാൻവക്ഷൊദെശം — ഹൈഹയൻവില്ലുമിട്ടുകളഞ്ഞുതെരിൽവീണു മൊഹിച്ചാനതുകണ്ടുഭൂപതിപുത്രന്മാരും — ഹാഹാകാരെണവിഷണ്ണന്മാരായതുകണ്ടു വാഹിനീപൂരമെല്ലാമാതുരമായിതെററം — മൊഹാലസ്യവുംമുഹൂർത്തംകൊണ്ടു തീർന്നുപുന രാഘവത്തിന്നുശര ചാപങ്ങളൊടുംകൂടി — സാഹസംപൂണ്ടുസൂതനൊടുതെർകൂട്ടീടെന്നു ബാഹുവീര്യത്തൊടുരചെയ്തുവിക്രമത്തൊടെ — ബാഹുകവംശശ്രെഷ്ഠനാകിയകാർത്തവീര്യൻ ലൊഹിതാശ്വനെപ്പൊലെരൊഷവുംവർദ്ധിച്ചെററം — അഞ്ഞൂറുശരങ്ങളുംതൊടുത്തങ്ങുടുത്തപ്പൊ ളഞ്ജസാവിമാനസ്ഥന്മാരായ ദെവാദികൾ — ഭയത്തൊടുരചെയ്താൻഭാർഗ്ഗവനായരാമൻ ജയിക്കജയിക്കയെന്നധികംപ്രമാദത്താൽ — തൽക്ഷണെഭൃഗുപതിചാപങ്ങളഞ്ഞൂറുമെ യ്തിക്ഷുഖണ്ഡങ്ങൾപൊലെഖണ്ഡിച്ചാനത്രെയല്ല — കന്ദരെഹൃദിചലാടാന്തരെശരങ്ങളാ ലന്തരാമുമ്മൂന്നെയ്തു ഭെദിച്ചാനതുനെരം — രക്തവുമണിഞ്ഞതെറ്റുസൂന്യങ്ങൾകൊണ്ടുഭൂമ

സത്തമൻതന്നെപ്രയോഗിച്ചിതുന്നൃപെന്ദ്രനും – മാറിടത്തിംക
ൽശരമെററുവീണിതുസൂത നാറുബാണങ്ങൾനൃപന്തന്നെയുമെയ്തു
രാമൻ * ബാണങ്ങൾകൊണ്ടുവിദ്ധനെങ്കിലുംനൃപശ്രേഷ്ഠൻ താ
നെതാൻതേരുംതെളിച്ചാശുയുദ്ധവുംചെയ്താൻ * കണ്ടുനിന്നൊരു
ദേവദൈത്യഗന്ധർവ്വാദികൾ കൊണ്ടാടിപ്രശംസിച്ചുതങ്ങളിൽപറ
യുന്നു * പണ്ടൊരുമഹാരഥന്മാർജ്ജഗത്ത്രയത്തിങ്കലുണ്ടായീലെവമി
നിയുണ്ടാകയില്ലതാനും * സാരഥിതാനുമപ്പോളാലസ്യംതീർന്നുതേ
രും ധീരതയൊടുതെളിച്ചീടിനാൻജിതശ്രമം * നാരാചഗണമഞ്ഞൂ
റൊന്നിച്ചുനൃപശ്രേഷ്ഠൻ ക്രൂരനാംഭൃഗുപതിമർമ്മങ്ങൾതോറുമെയ്താ
ൻ * തേരതിൽവീണുവില്ലുംവിസജ്ജിച്ചാശുരാമൻ സാരഥിതാനും
വിഷാദാകുലനായാനേററം * എന്തിനിനല്ലൂനിരൂപിച്ചാലെന്നറി
ഞ്ഞീല പിന്തിരിഞ്ഞിറിതേരുംകൂടിവാങ്ങുകെയുള്ളു * ഇത്ഥമൊ
രൊന്നെനിരൂപിച്ചുനിന്നീടുന്നേരം മൃത്യുശാസനൻതത്രപ്രത്യക്ഷനാ
യാനെല്ലൊ * കാരുണ്യംപൂണ്ടുജമദഗ്ന്യനെതൃക്കൈകൊണ്ടു മാരാരി
തലോടിനാനാശ്വാസംവരുംവണ്ണം * ശല്യവുമകന്നുടനുത്ഥാനം
ചെയ്തനേരം കല്യാണമൂർത്തിതന്നെകാണായിഭാർഗ്ഗവനും * അശ്രു
നേത്രങ്ങളൊടുംഗൽഗദവാചാരാമൻ വിശ്വനായകനുടെതൃക്കാക
ൽവീണീടിനാൻ * പ്രീതനായെടുത്തെഴുന്നെല്പിച്ചുമഹാദേവൻ
സാദരംജമദഗ്നിപുത്രനൊടരുൾചെയ്തു * ശത്രുവാംകൃതവീര്യപുത്ര
നെവധിച്ചുഞാൻ ഭക്തനാംഭവാനെരക്ഷിപ്പനിന്നെല്ലാംകൊണ്ടും *
എന്നതുകെട്ടുനമസ്കരിച്ചുഭൃഗൂത്തമൻ പന്നഗാഭരണനൊടന്നേരമുര
ചെയ്താൻ * നിന്തിരുവടിക്കുകാരുണ്യമുണ്ടെങ്കിൽപരിപന്ഥിയാം
നൃപെന്ദ്രനെഞാൻതന്നെകൊന്നീടുവൻ * ശത്രുനിഗ്രഹത്തിന്നാ
യ്ക്കൊണ്ടനുഗ്രഹിക്കേണം മൃത്യുശാസനകരുണാനിധെനമസ്കാരം *
എങ്കിലിങ്ങിനെതന്നെയെന്നരുൾചെയ്തുനാഥൻ തിങ്കൾചൂടിനപര
നന്തദ്ധ്യാനവുംചെയ്താൻ * തേരതിലെറിരാമൻചാപബാണങ്ങ
ളൊടും പൊരിനുസന്നദ്ധനായടുത്താനതുനേരം * അസ്തമിച്ചിതു
സൂര്യൻഭാർഗ്ഗവനതുകണ്ടു സതാപംസഹസാഹന്തന്നൊടുംകൂടിച്ചെ
ന്നു * സംഗരനിവൃത്തനായകൃതവ്രണനൊടും മംഗലംപൂണ്ടുവാങ്ങി
ശിബിരംപുക്കീടിനാൻ * കാർത്തവീര്യാർജ്ജുനനുംഭൂപതിശ്രേഷ്ഠന്മാ
രും ആത്തുപുത്രന്മാരുമായ്യോധിച്ചുപുരംപുക്കാർ * ഭാസ്കരൊദയം
കണ്ടുപാർത്ഥിവഭാർഗ്ഗവന്മാർ പൊക്കളംപുക്കുയുദ്ധംതുടങ്ങിപിറെറ
ന്നാളും * സൂര്യനസ്തമിപ്പോളംഘോരമാംയുദ്ധംചെയ്തു ശൌര്യമെ
റിടുംമഹാരഥന്മാരിരുവരും * നിവൃത്തയുദ്ധന്മാരായ്വാങ്ങിനാർപര
സ്പരം പ്രവൃദ്ധവൈരത്തൊടുമിങ്ങിനെതന്നെനിത്യം * ഷൾസപ്തദി
നംതത്രയുദ്ധംചെയ്തിതുതമ്മിൽ തത്സമമൊരുയുദ്ധംപണ്ടുണ്ടായ്വ

ന്നീലെങ്ങും— അദ്ധ്യായമെൺപത്തൊന്നുചൊല്ലിയെനിനിയുള്ള
യുദ്ധവൈചിത്ര്യംവചൊഗൊചരമല്ലനൂനം.

——oo:o——

## എൺപത്തിരണ്ടാം അദ്ധ്യായം.

ശ്രീവെദവ്യാസൻതനിക്കൊഴിഞ്ഞുചൊല്ലിക്കൂടാ ശ്രീവാ
സുദെവാംശൊൽഭൂതന്മാർതമ്മിലെയുദ്ധം * പിറെറന്നാളുദിക്കു
മ്പൊൾകൃതകൃത്യന്മാരായ പററലർകാലന്മാരാംഭാർഗ്ഗവാൎജ്ജുനന്മാ
രും * തെരതിലെറിബാണസഞ്ചയംതൂകിടിനാർ ഘൊരമായ്പര
സ്പരംമൎമ്മങ്ങൾതൊറുമെററം * ചൊരകൊണ്ടിരുപെരുമഭിഷിക്തരാം
ഗന്മാരായ് ക്രൂരതകൈക്കൊണ്ടെടുത്തീടിനാർകൊപത്തൊടെ * കാ
ൎത്തവീൎയ്യൻറചാപംമുറിച്ചുഭൃഗുപതി ഗാത്രവുംശരങ്ങളാലെയ്തുഭെദി
ച്ചീടിനാൻ * തെൎത്തടംതന്നിൽവീണുമൊഹിച്ചുനൃപതിയു മാൎത്ത
നായതുകണ്ടുസൂതനുമതുനെരം * ശീഘ്രമൊടിച്ചുതെരുംപിന്നൊ
ക്കംകൂട്ടീടിനാർ പൊൎക്കളംതന്നിൽനിന്നുചെററകന്നതുനെരം * മൊ
ഹാലസ്യവുംതീൎന്നുകാൎത്തവീൎയ്യനുംപുന രാഹവത്തിനുകൊപ്പിട്ടടു
ത്താൻമാനത്തൊടെ * അഞ്ഞൂറുചാപങ്ങളുംകുഴിയെക്കലച്ചുകൊ
ണ്ടഞ്ഞൂറുബാണങ്ങളുമൊന്നിച്ചുതൂകീടിനാൻ * അഞ്ഞൂറുബാണങ്ങ
ളുംഖണ്ഡിച്ചുഭൃഗുവീര നജ്ജസാനാരാചംകൊണ്ടൎജ്ജുനവക്ഷൊഭാ
ഗം * ഭെദിച്ചാനതുനെരംധൈൎയ്യമുൾക്കൊണ്ടുഭൂപ നാദിത്യകിരണ
തുല്യങ്ങളാംബാണങ്ങളാൽ * തൂകിനാൻമൂവായിരംകൊണ്ടൊരിക്ക
ലെതന്നെ വൈഗനജ്യാവുംമുറിച്ചീടിനാനത്രയല്ലാ * സവ്യമാംഭു
ജത്തിൻമെലെയ്തുകൊണ്ടനെരം സവ്യഥംരാമചാപംവീണിതുഭൂമി
തന്നിൽ * ഭൂപനുമതുനെരംചിരിച്ചുചൊല്ലീടിനാൻ താപസബാ
ലതവകെൾക്കണംമമവാക്യം * ബ്രാഹ്മണകുലധൎമ്മമായതുതപ
സ്സെല്ലൊ ധാൎമ്മികനല്ലാഭവാനൊന്നുകൊണ്ടുമെയൊൎത്താൽ * ക
ൎത്തവ്യംനിജകുലധൎമ്മംകെളെല്ലാവൎക്കും. കൎത്തവ്യമല്ലപരധൎമ്മമെന്ന
തുംനൂനം * ക്ഷത്രിയനല്ലൊശസ്ത്രഗ്രഹണവിധിപണ്ടെ ശസ്ത്രധാ
രണത്തിനാൽബ്രാഹ്മണ്യംനശിച്ചുപൊം * ദുഷ്ടനിഗ്രഹത്തിനുംശി
ഷ്ടരക്ഷണത്തിനും സൃഷ്ടിച്ചുവിധാതാവുബാഹുജന്മാരെമുന്നം * ക
ൎമ്മങ്ങൾമൂന്നുണ്ടല്ലൊബാഹുജവംശത്തിനു നിൎമ്മലനായമനുചൊ
ല്ലിയതറിഞ്ഞീലെ * ദാനമദ്ധ്യയനവുംയാഗവുംവിശെഷിച്ചു പ
രിപാലനംയുദ്ധംവിധൎമ്മസ്ഥിതിവധം * ധരണീപതികുലധൎമ്മ
മെന്നറിയണം * ലൊകപാലാംശൊൽഭൂതന്മാരെല്ലൊനൃപജനം
ലൊകനിന്ദിതൻഭവാനായുധംഗ്രഹിക്കയാൽ * ഭ്രഷ്ടനാകിയഭവാ

നെക്കലചെയ്താലൊരു കഷ്ടമല്പത്തുകൊണ്ടുദൊഷവുമിനിക്കില്ല * നിമ്മൂലംരാജകുമാരന്മാരെവധിക്കയാൽ ബ്രഹ്മതെജസ്സംഭവാനില്ലാതെചമഞ്ഞിതു * നിർല്ലജ്ജനായഭവാനെക്കലചെയ്തീടുവാ നില്ല സംശയമിനിബ്രാഹ്മണാധമവടൊ * അല്ലാസ്സിൽശസ്ത്രങ്ങളുംദൂരെയങ്ങെറിഞ്ഞുപൊയ് നല്ലൊരുഗ്ഗുഹയിൽപുക്കൊളിച്ചീടുകഭവാൻ* ഇത്ഥമജ്ഞനവാക്യംകെട്ടുഭാർഗ്ഗവൻചൊന്നാ നിത്യധമ്മിഷ്ഠനായിട്ടാരുള്ളുനിന്നെപ്പൊലെ * ബ്രഹ്മഹത്യാപാപത്തിൻമീതെമറെറാരു പാപമിമ്മഹീതലത്തിങ്കലില്ലെന്നുകെട്ടിട്ടില്ലെ * ബ്രഹ്മസ്വമടക്കവാൻബ്രാഹ്മണന്തന്നെക്കൊന്ന ദുമ്മതിയായനിന്നെകണ്ടാലെന്തൊന്നുവെണം * കൺകഴകിയാൽപൊരാമജ്ജനംകൊണ്ടുംപൊരാ പൊകയില്ലല്ലൊപാപംപ്രായശ്ചിത്തങ്ങൾകൊണ്ടും * നിന്നൊളം ബഹിഷ്കൃതനായുണ്ടൊധരണിയിൽ മന്നവന്മാർവംശത്തിലെങ്ങാനു മന്നൊപഷിച്ചാൽ * താപസശ്രെഷ്ഠൻവൃദ്ധൻധമ്മിഷ്ഠൻജിതെന്ദ്രിയൻ സൊപകാരകൻപരമാശ്രയിയായവിപ്രൻ * തന്നെയുംവധിച്ചുടൻബ്രഹ്മസ്വമടക്കിയ നിന്നൊളംനല്ലനൃപന്മാരിനിയുണ്ടാസ്സൊരാ * ദുഷ്ടനിഗ്രഹത്തിനുബാഹുജന്മാരെയെല്ലൊ സൃഷ്ടിച്ചുവിധാതാവുനിങ്ങളെയെല്ലാംമുന്നം * ശിഷ്ടരെരക്ഷിക്കെണ്ടുന്നിങ്ങളീക്കാലമൊക്കെ ദുഷ്ടരായ്ച്ചമഞ്ഞപ്പൊൾനിഗ്രഹിപ്പതിന്നായെ * ബ്രാഹ്മയൊനിയിൽവന്നുഞാനിപ്പൊളുവനിയിൽ ജന്മംചെയ്തിരിക്കുന്നുനിന്നെഞാനതുമൂലം * കൊല്ലാതെയയക്കമെന്നൊക്കെണ്ടമൂഢാത്മാവെ വല്ലതുംപറഞ്ഞുകൊണ്ടാലുംനീയതിൻമുമ്പെ * ശപാക്കൾക്കമാംസത്തെയുംഭൂമിക്കരക്തത്തെയു മൊക്ഷനിൻപ്രാണങ്ങളെക്കാലനുംനൽകീടുവൻ * എന്നുരചെയ്തു ചാപമഞ്ഞൂറുംമുറിച്ചവൻ തന്നെയുംബാണങ്ങളാൽമൂടിനാൻഭൃഗുപതി * മന്നവനപ്പൊളയച്ചീടിനാനൊരുഗദാ ച്ഛിന്നമായതുംനൂറുനുറുങ്ങിവീണുപാരിൽ * പിന്നെയുംകാത്തവീയ്യനഞ്ഞൂറുചാപങ്ങളും നന്നായിക്കലച്ചുനാഗാസ്ത്രങ്ങളെയ്തീടിനാൻ* രാമനുമതുകണ്ടുഗാരുഡമസ്ത്രംകൊണ്ടു ഭീമനാഗാസ്ത്രങ്ങളെയൊക്കവെനശിപ്പിച്ചാൻ* മൂപ്പനാംനൃപനപ്പൊൾഗ്ഗുഹ്യകമസ്ത്രമെയ്താൻ ഭാർഗ്ഗവൻഗാന്ധവ്വാസ്ത്രംകൊണ്ടതുനശിപ്പിച്ചാൻ— അദ്ധ്യായമെൺപത്തുരണ്ടിങ്ങിനെചൊല്ലീടിനെൻ യുദ്ധവൈദഗ്ദ്ധ്യമിനിച്ചൊല്ലുവാൻപണിയത്രെ.



## എണ്പത്തിമൂന്നാം അദ്ധ്യായം.

കാത്തവീയ്യനുംകുബെരാസ്ത്രത്തെപ്രയൊഗിച്ചാൻ പാത്ഥ

രാമനുംയാമ്യാസ്ത്രംകൊണ്ടുമാററീടിനാൻ * കാലാഗ്നിസംജ്ഞമസ്ത്രമ
യച്ചാൻനൃപനുംതൽ ക്കാലെവാരുണമസ്ത്രംകൊണ്ടുമാററിനാൻരാമ
ൻ * പാൎത്ഥിവൻപൎജ്ജന്യാസ്ത്രമയച്ചാനതുകണ്ടു ശാസ്ത്രജ്ഞൻരാമ
നൈന്ദ്രാസ്ത്രംകൊണ്ടുമാററീടിനാൻ * മന്നവൻവായവ്യാസ്ത്രമയ
ച്ചാൻഭൃഗുവീര നന്നെരംമാററിടിനാൻപൎവ്വതാസ്ത്രംകൊണ്ടതും *
ഭൂപനുംപ്രാജാപത്യമയച്ചാനതുനെരം താപസനൈശാസ്ത്രംകൊ
ണ്ടതിനെമാററീടിനാൻ * പൈശാചമസ്ത്രമയച്ചാനപ്പോൾനൃപവ
ര നാശ്ശൂരെരൗദ്രാസ്ത്രംകൊണ്ടുമാററിനാൻഭൃഗുവരൻ * ആസുരമസ്ത്ര
മയച്ചീടിനാൻനരവീരൻ ഭൂസുരനതുവൈഷ്ണവാസ്ത്രേണമാററിടിനാ
ൻ * മന്നവൻബ്രഹ്മാസ്ത്രമെയ്തീടിനാൻഭൃഗുവീര നന്നെരമഘൊരാ
സ്ത്രംകൊണ്ടതുമാററിടിനാൻ * ഭൂമിപനതുനെരംസൌരാസ്ത്രംപ്ര
യൊഗിച്ചാൻ രാമനുംഭാൎഗ്ഗവാസ്ത്രംകൊണ്ടതുമാററീടിനാൻ * നാ
രായണാസ്ത്രംപ്രയൊഗിച്ചിതുകാൎത്തവീൎയ്യൻ ഘൊരമാംപാശുപതാ
സ്ത്രംപ്രയൊഗിച്ചുരാമൻ * അസ്ത്രാഗ്നിജ്വാലകൊണ്ടുവിശ്വവുംദ
ഹിച്ചപ്പൊം വിത്രസ്തന്മാരായ്സുരാസുരന്മാരൊടീടിനാർ * പ്രപ
ഞ്ചക്ഷൊഭംകണ്ടുവിരിഞ്ചനതുനെരം കബന്ധാനപി സമരാങ്കണെ
വന്നീടിനാൻ * വന്ദിച്ചുനിന്നുഭൃഗുവീരനുംനരെന്ദ്രനു മന്നെരംവി
ധാതാവുമവരൊടരുൾചെയ്തു * ദിവ്യാസ്ത്രങ്ങളെക്കൊണ്ടുയുദ്ധംചെ
യ്യരുതിത്ര ദിവ്യന്മാരായനിങ്ങൾമററെല്ലാമൊരുവണ്ണം * ലൊക
ങ്ങൾദഹിച്ചുപൊമിങ്ങിനെതുടങ്ങിയാ ലാകുലമുണ്ടുജഗദ്വാസിക
ൾക്കതുമൂലം * ധാതാവിന്നരുളപ്പാടിങ്ങിനെകെട്ടനെരം സാദരം
ഭാൎഗ്ഗവനുംകാൎത്തവീൎയ്യാൎജ്ജുനനും * തെരിൽനിന്നിറങ്ങിനാനസ്ത്ര
ദൈവതമാരെ പ്പാരിലാമ്മാറുവീണുനമസ്കാരവുംചെയ്താർ * അസ്ത്ര
ദൈവതമാരുംപ്രീതിപൂണ്ടടങ്ങിയാ രെത്രയുംതെളിഞ്ഞിതുഭുവനവാ
സികളും * വെധാവുംവിമാനവുമെറിപ്പൊയ്മറഞ്ഞിതു മെദിനീപ
തിഭൃഗുവീരന്മാരതുനെരം * തെരതിലെറിവില്ലുംകുഴിയെക്കലച്ചതി
ഘൊരമാംവണ്ണംയുദ്ധംതുടങ്ങിരണ്ടാമതും * മൎമ്മങ്ങൾതൊറുംപ്ര
യൊഗിച്ചിതുഭൃഗുപതി സമ്മൊഹംപൂണ്ടുതെരിൽവീണിതുകാൎത്തവീ
ൎയ്യൻ * ശാൎദ്ദൂലചിഹ്നധ്വജംമുറിച്ചാൻഭൃഗുവീരൻ പെത്തുവാജിക
ളെയുംബാണങ്ങൾകൊണ്ടുകൊന്നാൻ സാരഥിയെയുംകൊലചെയ്തതു
കണ്ടുനൃപൻ പാരിലാമ്മാറുഗദാഹസ്തനായ്ചാടീടിനാൻ * രാമ
നെപ്രയൊഗിച്ചാൻഗദകൊണ്ടാശുനൃപൻ രാമനുംശരങ്ങളാലതി
നെനുറുക്കിനാൻ * ഹൈഹയനതുനെരംകൊപിച്ചുശക്തികൊണ്ടു
സാഹസത്തൊടുസഹസാഹനെപ്രയൊഗിച്ചാൻ * മൊഹിച്ചുതെ
രിൽവീണുസഹസാഹനുമപ്പൊൾ ആഹവശ്ശൂരൻനൃപവീരനുംപ
രിഘത്താൽ * രാമന്തന്നുടെചുമലിൽപ്രയൊഗിച്ചതെററൊ രാമ

യംപൂണ്ടു തേരിൽനിന്നിതു ഭാൎഗ്ഗവനും * അന്നേരം സഹസ്രാഹന
ണന്റെ മഹാരഥം പിന്നൊക്കം കൂട്ടിപ്പോരിലൊഴിച്ചു നിന്നീടിനാൻ —
അദ്ധ്യായമെണ്പത്തുമൂന്നിതിങ്ങിനെ ചൊന്നേനിനി യുദ്ധവൈഭശേഷ്യം
കേട്ടുകൊള്ളുവിനെല്ലാവരും *



## എണ്പത്തിനാലാം അദ്ധ്യായം.

ക്രുദ്ധനായ്പ്പാൎത്ഥിവീരൻ ചക്രത്തെദ്ധ്യാനം ചെയ്താൻ ഹസ്ത
സംസ്ഥിതമായ്പ്പോണായിതു ചക്രത്തെയും * ചക്രപാണിയെപ്പോ
ലെ ശോഭിച്ചനരേന്ദ്രനെ ചക്രവും തിരിച്ചുടക്കുന്നതു കണ്ടു രാമൻ *
വിത്രസ്തഹൃദയനായ് ചാപബാണങ്ങളോടും സത്വരം തേരിൽനി
ന്നു പാരതിലിറങ്ങിനാൻ * കല്പാന്താനലപ്രഭാകാരമാം ചക്രം കണ്ടു
വിഭ്രാന്തന്മാരായ്വന്നു ലോകവാസികളെല്ലാം * ചക്രത്തെക്കൊണ്ടുഭൃ
ഗുവീരനെ വധിപ്പാനായ് വിക്രമത്തോടും നൃപനടുക്കുന്നതു കണ്ടു *
ബാണങ്ങൾകൊണ്ടു നൃപവീരനെ മൂടീടിനാൻ ക്ഷോണിപാലനുമ
പ്പോൾ ചക്രത്തെ പ്രയോഗിച്ചാൻ * ഹാഹാകാരവും കേൾക്കായ്വ
ന്നിതു ജഗത്തിങ്കൽ സ്നേഹസംയുക്തന്മാരാം ദൈവകളതുനേരം *
ജയിപ്പതാക രാമൻ ജയിപ്പതാകയെന്നു ഭയത്തോടുടനുടൻ ചൊല്ലി
നാരെല്ലാവരും * ചക്രതേജസാ വിമാനസ്ഥന്മാരായ ജനം ദിക്കുകൾ
തോറും മറഞ്ഞീടിനാർ ഭയത്തോടെ * പ്രകൃതിപകന്നിതു കണ്ടു നിന്ന
വൎക്കെല്ലാം മരുത്പ്രാണൻതാനും ചെറുതു ഭയപ്പെട്ടാൻ * മാധവനുടെ
ചക്രം കണ്ടു ഭാൎഗ്ഗവനപ്പോൾ സാദരം നമസ്കരിച്ചീടിനാൻ ഭയത്തോ
ടെ * സൌമ്യമായ് ചമഞ്ഞിതു വിഷ്ണുചക്രവുമപ്പോൾ കാമ്യലാഭേന
മോദം പ്രാപിച്ചു ദേവകളും * കേൾക്കായി ജയ ജയ ശബ്ദവുമെല്ലാട
വും ഭാൎഗ്ഗവന്താനുമതിപ്രീതനായ്വിളങ്ങിനാൻ * രാമചേഷ്ടിതം ക
ണ്ടു വിസ്മയപ്പെട്ടു പാരം ഭൂമിപാലനുമുള്ളിലോൎത്തിതു പലതരം *
എന്നുടെമൂൎത്തിതന്നെ ഭാൎഗ്ഗവകുലത്തിങ്കൽ വന്നിഹ ജനിച്ചിതു രാമനാ
യെന്നു നൂനം * സാക്ഷാൽ ശ്രീനാരായണൻ താൻ തന്നെയാകു
ന്നിതു മോക്ഷവുമിനിക്കിനി സാധിക്കുമെല്ലാംകൊണ്ടും * എന്നുടെ
യാചാൎയ്യനാമത്രിനന്ദനനിതു മുന്നമേ അരുൾ ചെയ്തു കേട്ടിരിക്കുന്നു നൂ
നം * ക്ഷത്രിയകുലത്തിങ്കലുത്ഭവിച്ചവൎക്കെല്ലാം യുദ്ധത്തിൽ മരിപ്പ
തു സൽഗതിയാകുന്നതും * മരണമടുത്തിതു നമുക്കെന്നുറച്ചുടൻ
കരണങ്ങളുമെല്ലാമടക്കി മനസ്സിങ്കൽ * ജീവനെ യോഗം കൊണ്ടു പര
മാത്മനി ചേൎത്തു കേവലാനന്ദമയനായ് ചമഞ്ഞതു നേരം * പ
രമാനന്ദനൃത്തം തുടങ്ങി നൃപവരൻ പരശുരാമനോടു പറഞ്ഞാനതു

നെരം * വന്നീടുകെടൊവടൊയുദ്ധത്തിന്നടുത്തിങ്ങു നിന്നെഞാൻ
കുലചെയ്യുന്നില്ലസംശയമെതും * ഇത്തരംചൊല്ലിദ്ദുഢചിത്തനാം
നൃപൊത്തമൻ ഹസ്തങ്ങൾതൊറുംപലശസ്ത്രങ്ങൾധരിച്ചുടൻ * നൃ
ത്തമാടിനാനുള്ളംചെത്തുമാനന്ദത്തൊടെ * വിഷ്ണുപമാത്മമയമായു
ണ്ടുനൃപാധിപൻ തുഷ്ടനായ്വന്നിതുബാഹ്യവുമതുനെരം * ക്രൊധ
രക്താക്ഷനായഭാൎഗ്ഗവനതുകണ്ടു ചെതസിവിശെഷശരംധ്യാനിച്ചു
ഞ്ഞുറപ്പിച്ചു * വെദവാക്യാൎത്ഥാത്മകനെടുത്തുകുഠാരവും വാതവെഗ
ത്തൊടവനീശനൊടടുത്തപ്പൊൾ * നിൎഭയനായനൃപനുല്പന്നരൊ
ഷത്തൊടും അത്ഭുതംവരുമാറുകെല്പൊടുയുദ്ധംചെയ്താൻ * മാനിക
ളായവീരന്മാരിരുവൎക്കുമൊരു ഹാനിയുമുണ്ടായതില്ലെത്രയുംചിത്രം
യുദ്ധം * ഭാൎഗ്ഗവനുടെകുഠാരപ്രയൊഗങ്ങളെററു പൊക്കളംതന്നിൽ
വളഞ്ഞിടിനാൻചൊരയാലെ * കാൎത്തവീൎയ്യനുംക്രമാൽജൎജ്ജരശ
രീരനാ യാൎത്തനായ്രക്തംകൊണ്ടുമുഴുകിശരീരവും * പരശുപ്ര
ഹരത്താൽപ്രക്ഷീണസത്വാത്മാവായ് പരമരണവെഗംകുറഞ്ഞുക
ണ്ടനെരം * പരശുരാമനതിനിശിതമായുള്ളൊരു പരശുകൊണ്ടു
തെരുതെരസ്സംപ്രഹരിച്ചാൻ * ഭൂമിപാലനുംഭുവിപെട്ടെന്നുവീണ
നെരം ഓരൊരൊകരങ്ങളെച്ഛെദിച്ചുഭാൎഗ്ഗവനും * ദാരുദാരണെച്ഛുവാ
മംഗാരകാരകന്താൻ ദാരുതൻകൊമ്പുകളെഛെദിച്ചീടുന്നപൊ
ലെ * ഉത്തമാംഗവുംഛെദിച്ചീടിനാനൊടുക്കത്തു മിത്രമണ്ഡലം
ഭെദിച്ചപ്പൊഴെതജ്ജീവനും * രൊദസീനിറഞ്ഞൊരുതെജസാമെ
ല്പെട്ടുപൊ യാദിതെയന്മാർചെയ്യുംപുഷ്പങ്ങൾകീഴ്പൊട്ടെക്കും * ദൈ
വസൽകൃതനായകാൎത്തവീൎയ്യാൎജ്ജുനനും ദെവലൊകാദികളെക്കട
ന്നുസത്യലൊകം പ്രാപിച്ചനെരത്തുവൈകുണ്ഠദൂതന്മാരും * ശൊ
ഭിച്ചവിമാനവുമെററികൊണ്ടങ്ങുപൊയാർ വിഷ്ണുഭക്തന്മാരുമായ്
വൈകുണ്ഠലൊകംപുക്ക വിഷ്ണുസാരൂപ്യംപ്രാപിച്ചീടിനാനൎജ്ജുന
നും * രക്ഷിച്ചുയഥാധൎമ്മംസപ്തദ്വീപൊൎവ്വീതല മക്ഷയകീൎത്തിയൊ
ടെഹൈഹയനരാധിപൻ * എണ്പത്താറായിരത്താണ്ടിങ്ങിനെചെ
ന്നശെഷം വമ്പനാംഭാൎഗ്ഗവനൊടെററിതുവിധിവശാൽ * ധൎമ്മെ
ണയുദ്ധംചെയ്തുഭാൎഗ്ഗവകുഠാരത്താൽ നിൎമ്മലനായനൃപൻസാധിച്ചാ
ൻമൊക്ഷത്തെയും * സഹസാഹനംപ്രസാദിച്ചുരാമനെപ്പൽകി
സഹസാവനുകണ്ടാനകൃതവ്രണന്താനും * അമരാദികളെല്ലാംരാമ
നെസ്തുതിചെയ്താ രമിതവൈദംപൂണ്ടാരവനിപാലന്മാരും * അസ്തമി
ച്ചിതുസൂൎയ്യനന്നെരംഭാൎഗ്ഗവനും നിത്യകൎമ്മവുംകഴിച്ചകൃതവ്രണനുമാ
യ് * തന്നുടെവാസസ്ഥാനംപ്രാപിച്ചുമരുവിനാൻ ധന്യന്മാരായമു
നിസത്തമന്മാരുമായെ * ആദിത്യനുദിച്ചപ്പൊളൎജ്ജുനപുത്രന്മാരും
വാദിത്രഘൊഷത്തൊടുംവമ്പടയൊടുംകൂടി * ക്രുദ്ധൻഹരാസ്തറവു

ള്ളരാജസഞ്ചയത്തോടും യുദ്ധത്തിന്നൊരുമ്പെട്ടുസത്വരംപുറപ്പെ
ട്ടാർ * അന്നെരമശരീരിവാക്യവുംകെൾക്കായ്വന്നു സന്നാഹംമതിമ
തിരാജനന്ദനൻമാരെ * രാമനൊടെറുമരിച്ചീടെണ്ടവ്യഥാനിങ്ങൾ
ഭൂമിയുംരക്ഷിച്ചുവാണീടുവിൻധൎമ്മത്തൊടെ * സാമപൂൎവ്വകംവണ
ങ്ങീടുവിൻഭാൎഗ്ഗവനെ ഹൊമധെനുവിൻവത്സന്തന്നെയുംകൊടുക്ക
ണം * ഇങ്ങിനൊദൈവവാക്യംകെട്ടുരാജാത്മജന്മാ രങ്ങിനെതന്നെ
യെന്നുകല്പിച്ചുവാങ്ങീടിനാർ— അദ്ധ്യായമെണ്പത്തുനാലുകത്ഥമായ്വ
ന്നിതിപ്പൊൾ ഏത്രയുംസംക്ഷെപിച്ചുചൊല്ലീടാമിനിശ്ശെഷം *



## എണ്പത്തഞ്ചാം അദ്ധ്യായം.

ദുഃഖാപമാനത്രാസക്ലെശമാനസൻമാരായ് പുക്കിതുപുരിത
ന്നിൽഭൂപതിപുത്രന്മാരും * ഭാൎഗ്ഗവന്താനുംപിന്നെസന്ധ്യാവന്ദനം
ചെയ്തു പൊക്കൊരുമിച്ചുതെരിലെറിനാനനന്തരം * ചൊല്ലിനാനി
ത്ഥംകൃതവ്രണനൊടുനീപൊയ് ചെല്ലണംമാഹിഷ്മതിയാകിയപു
രിതന്നിൽ * ചൊല്ലണംനൃപസുതൻമാരൊടുമമവാക്യം വല്ലഭ
ത്തൊടുയുദ്ധംചെയ്വാനായ്വന്നീടുവിൻ * അല്ലായ്കിൽത്താതഹൊമ
ധെനുവത്സനെത്തന്നു വല്ലായ്മചൊല്ലിക്കാക്കൽവീഴുവിൻമടിയാ
തെ * വല്ലതുംകണക്കിതുരണ്ടിലുമൊന്നുകണ്ടു നല്ലതുചെയ്തുകൊൾ
വിൻവൈകരുതൊന്നുകൊണ്ടും * എന്നതുകെട്ടനെരമകൃതവ്രണൻ
ചെന്നു ഖിന്നന്മാരായനൃപനന്ദനന്മാരെക്കണ്ടാൻ * അഭ്യൎത്ഥനാ
ൎഗ്ഘ്യപാദ്യാദികളാൽപൂജിച്ചപ്പൊ ളുല്ലസനാനന്ദംപരമാസനംനൽ
കീടിനാൻ * വന്നകാരണംചൊല്കെന്നതുകെട്ടനെരം മന്നവന്മാ
രൊടകൃതവ്രണൻചൊല്ലീടിനാൻ * ഭാൎഗ്ഗവനുടെദൂതൻഞാനവൻ
ചൊല്ലിവിട്ട വാക്കുകൾകെട്ടുകൊൾവിൻഭൂപതിപുത്രന്മാരെ * ഏ
ന്നൊടുയുദ്ധംചെയ്തുനിങ്ങളുംപിതാവുതൻ പിന്നാലെപൊയ്ക്കൊ
ള്ളുവിനല്ലായ്കിൽമടിയാതെ * മൽത്താതഹൊമധെനുവത്സനെ
ക്കൊണ്ടുവന്നു സത്വരംദാനംചെയ്തുജീവിച്ചുവാണീടുവിൻ * ബ്രഹ്മ
സ്വംഗ്രഹിക്കയില്ലൊരുമെന്നറിയണം ബ്രഹ്മകൊപാഗ്നിക്കൊന്നുമില്ല
ല്ലൊദഹിയാതെ * രണ്ടിലുമെതുനല്ലതെന്നതുനിരൂപിച്ചു രണ്ടിലു
മൊന്നുചെയ്തുകൊള്ളുവിൻനൃപന്മാരെ * ഇത്തരംവാക്കുകെട്ടുചൊ
ല്ലിനാർശൂരാദികൾ ക്ഷത്രിയരായഞങ്ങൾക്കില്ലല്ലൊമൃതിഭയം *
ബ്രാഹ്മണൻതന്നെക്കുലചെയ്താലുമാകാപിന്നെ ബ്രാഹ്മണൻകൊ
ന്നുമരിക്കുന്നതുംനന്നല്ലല്ലൊ * ബ്രഹ്മസ്വംകൊണ്ടുഞങ്ങൾക്കില്ലൊ
രുഫലമെതും നിൎമ്മലനായഭവാൻകൊണ്ടുപൊയ്ക്കൊൾകെവെണ്ടു *

എന്നുരചെയ്തുവത്സന്തന്നെയുംനല്കീടിനാ നന്നെരംവാങ്ങിക്കൊ
ണ്ടാനകൃതവ്രണൻതാനും * യാത്രയുംപറഞ്ഞുപൊയ്ഭാൎഗ്ഗവന്തന്നെ
ക്കണ്ടു വാൎത്തകളറിയിച്ചാനകൃതവ്രണനപ്പൊൾ * പരശുരാമൻ
ചൊന്നാനകൃതവ്രണനൊടു വിടയപ്പൊകഭവാനാശ്രമത്തിന്നുസ
ഖെ * താതനെക്കണ്ടുവത്സന്തന്നെയുംകൊടുത്തതി പ്രീതനായ്ത
ത്രവസിച്ചീടുകസവൈഭവാൻ * ക്ഷത്രിയവംശമെല്ലാമൊടുക്കിഞാ
നുമതി വിട്ടതംവന്നുപിതാക്കന്മാരെവണങ്ങുവൻ * എന്നതുകെട്ടു
ചൊന്നാനകൃതവ്രണനപ്പൊ ളെന്നുടെമതമിപ്പൊളങ്ങിനെയല്ല
ചൊല്ലാം * ചെന്നിനിമാതാപിതാക്കന്മാരെക്കണ്ടുകൂപ്പി പ്പിന്നെ
വെണ്ടുന്നകാൎയ്യമെല്ലാമെനിരൂപിക്കാം * നമ്മൊടുപിഴച്ചവരൊക്ക
വെനശിച്ചിതു നിൎമ്മൂലംവീരഹത്യാദൊഷവുമുണ്ടാക്കെണ്ടാ * നി
ൎമ്മൎയ്യാദങ്ങളിന്നുംചെയ്തീടുംഭൂപന്മാരെ യുന്മൂലനാശമന്നാൾവരു
ത്താമറിഞ്ഞാലും * എന്നതുകെട്ടനെരമകൃതവ്രണനുമാ യന്നെരം
നടകൊണ്ടുഭാൎഗ്ഗവരാമന്താനും * സഹസാഹനെപ്പറഞ്ഞയച്ചര
ഘാദികൾ സുഖമെസ്സൂക്ഷിച്ചുകൊൾകെന്നുറപ്പിച്ചുശീഘ്രം * വത്സ
നെക്കൊണ്ടുചെന്നുതാതനുനല്കിപ്പിതൃ വത്സലൻമാതാപിതാക്ക
ന്മാരെവണങ്ങിനാൻ * ആശ്ലെഷംചെയ്തുഗാഢംചുംബിച്ചുനിറുക
യിൽ സാശ്രുലൊചനന്മാരായകൃതവ്രണനെയും * ഭെദമെന്നിയെ
തെളിഞ്ഞാശീൎവ്വാദവുംചെയ്തു മൊദെനഹൊമംകഴിച്ചിരുന്നുയഥാ
സുഖം * അകൃതവ്രണനുമായ്ഗുരുശുശ്രൂഷയുംചെ യ്തുവിലാനന്ദം
പൂണ്ടുവസിച്ചുഭാൎഗ്ഗവനും— കാൎത്തവീൎയ്യകുമാരപതിമരിച്ചൊരനന്തര
മാൎത്തിക്കെക്കൊണ്ടുപുരവാസികളെല്ലാവരും * ശൂരനാംപുത്രന്ത
നിക്കഭിഷെകവുംചെയ്തു പാരിടംപരിപാലിച്ചിരുന്നുധൎമ്മത്തൊടെ *
സപ്തദ്വീപവുമെല്ലാമടക്കിവാണാനവൻ തൃപ്തിപൂണ്ടിതുസകലപ്ര
ജകളുമെല്ലാം * ആശ്രമവൎണ്ണശ്രെണിധൎമ്മങ്ങളിളകാതെ സമാശ്രി
തന്മാരുമായെസുഖിച്ചുവാണീടിനാൻ— അക്കാലംജമദഗ്നിരാമ
നൊടരുൾചെയ്താൻ ദുഷ്ടതാനിക്കിടെണാക്ഷത്രിയഹത്യൊൽഭൂതം *
പ്രായശ്ചിത്തവുംചെയ്തുശുദ്ധനായ്വരികെന്നു ന്യായത്തെവിധിച്ചതു
കെട്ടുഭാൎഗ്ഗവൻചൊന്നാൻ * എന്തിതിൻപ്രായശ്ചിത്തമെന്നരുൾ
ചെയ്തീടെണം ചിന്തിച്ചുജമദഗ്നിപിന്നെയുമരുൾചെയ്തു * നിയമ
വ്രതജപഹൊമാദികൎമ്മങ്ങളാൽ പ്രയതനായ്വന്നീടുമില്ലസംശയമെ
തും * വന്ദിച്ചുപിതൃമാതൃഭ്രാതൃപാദാബ്ജങ്ങളും നന്ദിച്ചുതപസ്സിനായ്ന
ടന്നുരാമൻതാനും * ചെന്നുടൻമഹെന്ദ്രശൈലൊപരിമഹാശ്രമം
നന്നായിതീൎത്തുതപൊനിഷ്ഠയാമരുവിനാൻ— എണ്പത്തഞ്ചദ്ധ്യാ
യവുംചൊല്ലിയെനിനിശ്ശെഷ മമ്പൊടുകെട്ടുകൊൾവിൻചുരുക്കി
ച്ചൊല്ലാമെല്ലൊ *



## എണ്പത്താറാം അദ്ധ്യായം



ഇങ്ങിനെപലപലവത്സരംകഴിഞ്ഞനാൾ തിങ്ങീടുംചതുരംഗ
മാകിയപടയൊടും * ശൂരസെനാദികളാമനുജന്മാരുമതി ശൂരനാ
യൊരുശൂരനാകിയനൃപതിയും * കാനനെചെന്നുമൃഗയാപരിശ്രമ
ത്തൊടും മാനസതാപംപൂണ്ടുദഹിച്ചുമാദ്ധ്യന്ദിനെ * സെനയുമായി
രെവാതന്നിൽസ്നാനവുംചെയ്തു സെനയാസാകംവിശ്രാന്തന്മാരാ
യ്പൊകുന്നെരം * കാണാഹിമനൊജ്ഞമാമാശ്രമമതുനെരം ക്ഷൊ
ണീന്ദ്രന്മാരുമൊരുഭൂസുരൻതന്നെക്കണ്ടാർ * ചൊദിച്ചാരവനൊടു
ചൊൽകെടൊപരമാൎത്ഥ മെതൊരാശ്രമമിതിക്കണ്ടതാൎക്കുള്ളതുസഖെ
എന്നതുകെട്ടനെരംപാന്ഥനുമുരചെയ്താൻ ധന്യനാംജമദഗ്നിയ്ക്കു
ള്ളൊരാശ്രമമിദം * രാമൻതന്നുടെതാതനറിയുന്നീലെനിങ്ങൾ ഭൂ
മിപന്മാരെയെന്നുഭൂസുരന്താനുംചൊന്നാൻ * പൂൎവ്വവൈരവുമപ്പൊ
ളുദിച്ചുനൃപന്മാൎക്കു ദൈവചൊദിതമെന്തുചൊല്ലാവതൊൎത്തുകണ്ടാ
ൽ * നമ്മുടെതാതൻതന്നെക്കൊന്നവൻതന്റെതാതൻ നാമ്മാ
ലെവദ്ധ്യനതിനില്ലസംശയമെതും * എന്നുരചെയ്തുവാളുമിളക്കിപ്പു
ണ്ണശാല തന്നിലാമ്മാറുചെന്നുജമദഗ്നിയെരുഷാ * കൊന്നവർകൊ
ണ്ടുപൊയാർതലയുമറുത്തുകൊ ണ്ടെന്നെകഷ്ടമെയെന്നുദുഃഖി
ച്ചുമുനികളും * പുത്രന്മാർചുററുമിരുന്നെത്രയുംവിലാപിച്ചാ രെത്ര
യുംദുഃഖത്തൊടെവന്നിതുരെണുകയും * ഭൎത്താവിൻകളെബരങ്കണ്ടു
ദുഃഖാൎത്ത്യാവീണു തത്രമൊഹിച്ചാൾപിന്നെമരിച്ചാളെന്നെവെണ്ടു *
താതനുംജനനിയുംമരിക്കകൊണ്ടുമെററം ഖെദിച്ചുപരവശന്മാരായ
പുത്രന്മാരെ * താപസശ്രെഷ്ഠന്മാരുംപറഞ്ഞുദുഃഖംതീൎത്തു താപസ
ഞ്ചയത്തൊടെകഴിച്ചുസംസ്കാരവും * പിന്നെയുംവെണ്ടുംകൎമ്മംകഴി
ച്ചവാഴുംകാലം ചെന്നിതുപന്തിരാണ്ടെന്നറിഞ്ഞുഭാൎഗ്ഗവനും * ത
ന്നുടെതപൊവ്രതമെല്ലാമെസമൎപ്പിച്ചു ചെന്നുതൻഗുരുഭൂതന്മാരെവ
ന്ദിപ്പാനായെ * സംഭ്രമത്തൊടെനടകൊണ്ടെന്നെന്നറിഞ്ഞാലും എ
ണ്പത്താറദ്ധ്യായവുംകഴിഞ്ഞുകെൾപ്പിനിന്നും *



## എണ്പത്തെഴാം അദ്ധ്യായം

പൊകുമ്പൊൾമെദ്ധ്യമാൎഗ്ഗംവൃത്താന്തംകെട്ടമൂല മാകമ്പമു
ണ്ടായ്വന്നുരാമനുംമനക്കാമ്പിൽ * അകൃതവ്രണൻവാചാദുഃഖവും
ശമിപ്പിച്ചാ നകമെപിന്നെഭ്രാതാക്കന്മാരെച്ചെന്നുകണ്ടു * തല്പാദംവ

ന്ദിച്ചവരൊടുമൊന്നിച്ചതത്ര കല്പിതമെന്നുദുഃഖിച്ചിരുന്നുമൂന്നുദിനം *
ചെതസിപിതൃമരണംനിരൂപിക്കമൂലം ക്രൊധവുംവൎദ്ധിച്ചിതുഭാൎഗ്ഗ
വനതുകാലം * ലൊകങ്ങൾദഹിച്ചുപൊമെന്നുതൊന്നീടുംവണ്ണം
ശൊകസംഭവക്രൊധംദീപിച്ചുചമഞ്ഞപ്പൊൾ * മാതാവിനൊടുമു
ന്നംചെയ്തവൻപ്രതിജ്ഞയും ചെതസിദൃഢമാക്കിസൎവ്വക്ഷത്രിയവ
ധം * ചെയ്തവരുടെദെഹലൊഹിതങ്ങളെക്കൊണ്ടു സാദരംചെയ്തീ
ടുവൻപിതൃതൎപ്പണംനൂനം * എന്നുകല്പിച്ചുനിജപൂൎവ്വജന്മാരെവീണു
വന്ദിച്ചുനിജമതംപറഞ്ഞുപുറപ്പെട്ടു * അകൃതവ്രണനൊടുംകൂടവെ
മാഹിഷ്മതി നഗരാരാമംപുക്കവിടുന്നുടൻനിരൂപിച്ചാൻ * അന്നെ
രംമഹൊദരൻരഥചാപങ്ങളൊടും വന്നിതുസഹസാഹനനൊടും
വെഗത്തൊടെ * ചന്ദ്രശെഖരപാദംവന്ദിച്ചുഭക്തിയൊടെ മന്ദ
മെന്നിയെതെരിലെറിനാൻഭാൎഗ്ഗവനും * വില്ലുംനന്നായിക്കുലച്ചുട
നെശരങ്ങളു മെല്ലാമെയെടുത്തുസന്നദ്ധനായ്ഭാൎഗ്ഗവനും * ഭദ്ര
നാൽദത്തംമഹാശംഖവുംവിളിച്ചതി വിദ്രുതംചെയ്തീടിനാൻചെറു
ഞാണൊലികളും * ലൊകവുമതുകെട്ടുവിറച്ചുചമഞ്ഞിതുവെഗെന
സഹസാഹൻതെരതുംനടത്തിനാൻ * ഹൈഹയപുരമെല്ലാമിളകി
മറിഞ്ഞിതു സാഹസംപൂണ്ടുശൂരാദികളുമതുനെരം * അപ്പൊതെപ
ഞ്ചമഹാരഥന്മാർമഹാബല സഞ്ചയത്തൊടുംപുറപ്പെട്ടിതുപൊരി
നായെ * ബന്ധുഭൂപാലന്മാരുംപടയുമായിട്ടപ്പൊ ളുന്തികെചെ
ന്നുയുദ്ധംതുടങ്ങീടിനാരെല്ലൊ * മിത്രഭൂപന്മാരെയുമൊടുക്കിഭൃഗുത്ത
മൻ യുദ്ധത്തിൽവധിച്ചിതുശൂരനാദികളെയും * ഒട്ടുശെഷിച്ചവരും
ഭയപ്പെട്ടൊടീടിനാർ പെട്ടന്നുപിന്നാലെപാഞ്ഞെത്തുഭാൎഗ്ഗവനും *
കൊന്നൊടുക്കിനാൻരുഷാഭാൎഗ്ഗവനസ്ത്രംകൊണ്ടു പിന്നരാജ്യവുംദ
ഹിപ്പിച്ചുപിന്നെയുമവൻ * ചെന്നുസാഹസത്തൊടുമറ്റുള്ളരാജ്യ
ങ്ങളിൽ അന്യഭൂപൻമാരെയുമൊക്കവെയൊടുക്കിനാൻ * മൂന്നുവ
ത്സരംകൊണ്ടുഭൂപതിവീരരെല്ലാം തീൎന്നുകൂടീതുമഹീമണ്ഡലെരാമൻ
തന്നാൽ * ചെന്നുടൻമഹെന്ദ്രാദ്രൌപുക്കരാമനുമഥ നന്നായിത്ത
പസ്സചെയ്തിരുന്നീടിനാനെല്ലൊ * ചെന്നിതങ്ങിരുപത്തുനാലുസം
വത്സരവു മന്നുഭൂപാലൻമാരുമുണ്ടായിരാജ്യന്തൊറും * ക്ഷത്രിയ
സ്ത്രീകളെല്ലാംബ്രാഹ്മണശ്രെഷ്ഠന്മാരെ സത്വരംപ്രാപിച്ചുഭൂപാലവീ
രരുമെല്ലാം * ഉണ്ടായിതെന്നതുള്ളിലറിഞ്ഞുഭൃഗുപതി രണ്ടാമതുട
ൻപുനരൊക്കവെയൊടുക്കിനാൻ * രണ്ടുസംവത്സരംകൊണ്ടൊടു
ക്കിച്ചെന്നുതത്ര രണ്ടാമതെററംതപസ്സുംചെയ്തമെവീടിനാൻ * ചെ
ന്നിതങ്ങിരുപത്തുനാലുസംവത്സരവും പിന്നെയുമുണ്ടായ്വന്നുചമ
ഞ്ഞുനൃപകുലം* രണ്ടുസംവത്സരംകൊണ്ടുടനെമൂന്നാമതു മുണ്ടായനൃ
പന്മാരെയൊക്കവെയൊടുക്കിനാൻ* ഇത്ഥംരാമനിരുപത്തൊ

രുതുടരായി ക്ഷത്രിയവംശമശെഷെണകൊന്നൊടുക്കിനാൻ * പ
ണ്ടുതന്മാതാവിരുപത്തൊന്നുമാറത്തുക ക്കൊണ്ടുതാഡിച്ചമൂലംഭാൎഗ്ഗ
വൻപ്രതിജ്ഞയാ * ക്ഷത്രിയവംശമിരുപത്തൊരുരുതുടെമഹാ യു
ദ്ധെഷുവധിച്ചുസാധിച്ചുതൻപ്രതിജ്ഞയും * ചൊല്ലിയെനെണ്പ
ത്തെഴദ്ധ്യായവുമെവമിനി ചൊല്ലുവൻവെണമെങ്കിൽകെട്ടുകൊ
ള്ളുവിൻശെഷം *



## എണ്പത്തെട്ടാം അദ്ധ്യായം

ഇരുപത്തൊന്നാംപരിവൃത്തിഭാൎഗ്ഗവനൊരൊ പുരങ്ങൾ
തൊറുംചെന്നുപാൎത്ഥിവന്മാരെയെല്ലാം * കൊല്ലാതെകൊണ്ടു
പൊന്നാൻപിടിച്ചുകെട്ടിക്കൊണ്ടു ചൊല്ലെറുംകുരുക്ഷെത്രത്തിങ്ക
ലെക്കതിവെഗാൽ * തത്രൈവകുഴിച്ചഞ്ചുസരസ്സുമുണ്ടാക്കിയാ നെ
ത്രയുമഗാധമാസ്സിശ്രുതകീൎത്തിയൊടെ * പന്തീരായിരംനൃപന്മാരെ
യുംകൊണ്ടുവന്നു ബന്ധിച്ചുമുസലംകൊണ്ടായിരത്തെയുംകൊന്നു *
ഖഡ്ഗത്താൽവെട്ടിക്കൊന്നാനായിരംനൃപന്മാരെ രക്തത്താൽനിറ
ഞ്ഞിതുമിക്കതുംസരസ്സുകൾ * വിസ്തൃതമായബിലംതന്നിലിട്ടടച്ചി
തു വിദ്ധതംപിന്നെപ്പതിനായിരംനൃപന്മാരെ * കൊന്നിതുതുഷാമ
യമാകിയധൂമത്താലെ നന്നായിനിറഞ്ഞിതുചൊരയാൽപൊയ്കക
ളും * അഞ്ചിലുംകുളിച്ചുതൎപ്പിച്ചുഭാൎഗ്ഗവരാമൻ പഞ്ചതാംഭവിച്ചൊ
രുതാതനുംജനനിക്കും * പ്രീതിയുംവരുത്തിശ്രാദ്ധാദികൎമ്മവുംചെ
യ്തു ഭൂദെവൊത്തമൻമാൎക്കുദക്ഷിണചെയ്തീടിനാൻ * വിശ്വപാവ
നമായകുരുക്ഷെത്രത്തിങ്കലെ വിശ്രുതസമന്തപഞ്ചകമാകിയതീൎത്ഥം
പരശുരാമനെവമുണ്ടാക്കിച്ചമച്ചതും പരമഗതിവരുംപിതൃപ്രീതി
യുംവരും * സ്നാനതൎപ്പണദ്വിജഭൊജനഹൊമതപൊ ദാനങ്ങൾ
തത്രചെന്നുചെയ്കിൽമൊക്ഷവുംവരും * ജാമദഗ്ന്യനമൊരാണ്ടിരുന്നു
തത്രപിന്നെ ബ്രാഹ്മണരൊടുംകൂടെപിതൃപിണ്ഡാൎത്ഥംദ്രുതം * ചെ
ന്നിതുഗയയിങ്കൽപിണ്ഡദാനവുംചെയ്തു പിന്നെയുംരുദ്രപാദമാകി
യശിവക്ഷെത്രം * പ്രാപിച്ചുപിണ്ഡംവെച്ചു പിതൃക്കൾക്കെല്ലാം
മൊക്ഷം പ്രാപിപ്പിച്ചാനന്ദംപൂണ്ടിരുന്നുചിലദിനം * രുദ്രപാദാഖ്യ
ക്ഷെത്രതുല്യമായ്പിതൃക്കൾക്കു തൃപ്തിവന്നിടുവാനായില്ലമറ്റന്യക്ഷെ
ത്രം * അന്നെരംജമദഗ്നിമുമ്പായപിതൃക്കളും വന്നുനിന്നിതുദിവിരാമ
നെക്കണ്ടുചൊന്നാർ * അന്യദുഷ്കരമായകൎമ്മംനീചെയ്തതെല്ലാം വ
ന്നിതുഞങ്ങൾക്കൊക്കപ്രീതിയുമതിനാലെ * ക്ഷത്രഹത്യാപാപ
ത്തിൻപ്രായശ്ചിത്തവുംചെയ്തു വൎത്തിക്കവധിക്കരുതാരെയുമിനിഭവാ

ൻ * നിന്നുടെജനകനെക്കൊന്നതുംന്രുപരല്ലാ വന്നീടുംകൎമ്മഫലം
ജന്തുക്കൾക്കെല്ലാവൎക്കും * ആൎക്കുമാരെയുംകൊല്ലാനില്ലസാമൎത്ഥ്യ
മെത്ര മൊക്കനിരക്ഷിപ്പാനുമാവതല്ലൊരുവൎക്കും * സൎവ്വലൊകരും
നിജകൎമ്മാനുരൂപമത്രെ സൎവ്വദാവൎത്തിക്കുന്നതീശ്വരെച്ശയാനൂ
നം * സമത്വംജന്തുക്കളിൽഭാവിച്ചുസദാകാലം ശമത്തെപ്രാപി
ക്കനീയെന്നുരചെയ്തുശീഘ്രം * മറഞ്ഞുപിതൃക്കളുംജാമദഗ്ന്യനുമുള്ളി
ൽ നിറഞ്ഞുസന്തൊഷവുംകൈക്കൊണ്ടാൻതദ്വാക്യവും * അകൃ
തവ്രണനൊടുകൂടവെപിന്നെച്ചെന്നു സുഖമെസിദ്ധപാദാശ്രമവും
പുക്കുവാണാൻ * സഹസാഹനെയുമായുധവുംതെരുമെല്ലാം സഹ
സാപറഞ്ഞയച്ചീടിനാനതുനെരം.* സൎവ്വതീൎത്ഥസ്നാനവുംചെയ്തതി
വിശുദ്ധനാ യുൎവ്വിയെപ്രദക്ഷിണംമൂന്നുരുചെയ്തീടിനാൻ * പിന്നെ
പ്പൊയ്മഹെന്ദ്രമാംപൎവ്വതൊപരിചെന്നു പൎണ്ണശാലയുംതീൎത്തുതപ
സാവാണീടിനാൻ * അക്കാലംചെന്നുകണ്ടുമുനിമുഖ്യന്മാരെല്ലാം സ
ല്ക്കാരംചെയ്തുരാമൻപൂജിച്ചുയഥായൊഗ്യം * കാശ്യപൻമാൎക്ക
ണ്ഡെയൻഭരദ്വാജനുമഗ്നി വെശനുംവിശ്വാമിത്രൻഗൌതമനൌ
ൎവ്വന്താനും * അശ്വമെധവുംചെയ്താൻഭാൎഗ്ഗവനവരുമാ യ്വിശ്വദെ
വതാഗണംതൃപ്തിയുംപൂണ്ടീടിനാർ * കാശ്യപൻതനിക്കുനല്കീടി
നാൻഭൂമിയെല്ലാം കാശ്യപിയെന്നുഭൂമിക്കതിനാലുണ്ടായ്നാമം * അ
ന്നവസ്ത്രാശ്വഗണഗൊരത്നഹിരണ്യങ്ങ ളൊന്നൊഴിയാതെദാനം
ചെയ്തിതുവിപ്രന്മാൎക്കും * അകൃതവ്രണനുമായ്തപസാമഹെന്ദ്രാദ്രി മു
കളിൽസുഖിച്ചുവാണീടിനാൻഭാൎഗ്ഗവനും * ഭൂമിയുംഭദ്രദീപപ്രതി
ഷ്ഠവ്രതവുംചെ യ്താമയംതീൎത്തുവസിച്ചീടിനാനതുകാലം— ഇത്ഥംഭാ
ൎഗ്ഗവപ്രഭാവങ്ങൾഞാനൊട്ടുചൊന്നെൻ ഭക്തനായ്ക്കെൾക്കുന്നാകി
ൽദുഷ്ടമകന്നുപൊം * കാൎത്തവീൎയ്യാൎജ്ജുനനാംഭൂപാലപ്രഭാവവും
പ്രീത്യാസംക്ഷെപിച്ചുഞാൻചൊല്ലിയെനായവണ്ണം * അൎജ്ജുന
സമാനനായുറ്റൊരുനരപാല രിജ്ജഗതിയിലുണ്ടായ്വന്നീലെന്നതു
നൂനം * മെലിലുണ്ടാകയുമില്ലെന്നത്രെകെൾപ്പുനല്ല ചാലവെദിക
ളായദിവ്യന്മാർപറഞ്ഞിട്ടു * ദത്താത്രെയന്റെവരത്തിൻപ്രഭാവ
ത്തെക്കൊണ്ടും ഭദ്രദീപാഖ്യപ്രതിഷ്ഠാവ്രതഫലംകൊണ്ടും * സപ്ത
ദ്വീപവുമെല്ലാമടക്കിവാഴ്കകൊണ്ടും സപ്തതന്തുക്കളെല്ലാമസംഖ്യം
ചെയ്കകൊണ്ടും * ഭക്തവത്സലനായവിഷ്ണുപാദാബ്ജങ്ങളിൽ ഭ
ക്തിക്കൊരിളക്കമില്ലാതെവൎത്തിക്കകൊണ്ടും * ഉത്തമപുരുഷനാം
ഭാൎഗ്ഗവന്തന്നൊടെററു യുദ്ധത്തിൽമരിച്ചുടൻമുക്തിയുംപ്രാപിച്ചി
തു— കീൎത്തിമാനായകൃതവീൎയ്യനന്ദനനായ പാൎത്ഥിവപ്രവരനാ
മൎജ്ജുനപുത്രന്മാരിൽ * പഞ്ചമൻജയധ്വജൻപരിപാലിച്ചുരാജ്യം
സഞ്ജാതനായാൻജയധ്വജനുംതാലജംഘൻ * താലജംഘനുന്തൂ

രു പുത്രന്മാരുണ്ടായ്വന്നു താലജംഘന്മാരെന്നുലോകവിശ്രുതൻമാരാ
യ് * പുത്രന്മാർനൂറുപേരിലഗ്രജൻവീതിഹോത്ര നെന്നത്രയുംപ്രസി
ദ്ധിപൂണ്ടിരുന്നീടിനകാലം * രാമനോടെററുതോററുപേടിച്ചുമണ്ടു
ന്നേരം മാമയംപൂണ്ടുവീണുമോഹിച്ചുതാലജംഘൻ * വീതിഹോ
ത്രനുംനിജതേരതിലേറിക്കൊണ്ടു ഭീതിപൂണ്ടോടിയോടിപ്രാണസ
ങ്കടത്തോടും * താതനുംതാനുംകൂടിഹിമവാൻമലപുക്കു സോദര
ൻമാരുംകൂടിയൊളിച്ചുവാണീടിനാർ * ശാകമൂലാംബുഫലഭോജന
ന്മാരായ്ത്തത്ര ശോകഭീതികളൊടുംവസിച്ചാൻപലകാലം * ശാന്ത
നായ്രാമൻമഹേന്ദ്രാചലംപ്രാപിച്ചതി ദാന്തനായ്ത്തപസ്സുചെയ്തീ
ടിനാനെന്നുകേട്ടു * താലജംഘനുംനിജപുത്രന്മാരോടുംകൂടി പ്രാ
ലേയാചലമുപേക്ഷിച്ചുപോയ്രാജ്യംപുക്കാൻ * പൂജ്യനായ്മഹാ
ബലമിത്രഭൂപന്മാരോടും രാജ്യവുംപാലിച്ചുസൌഖ്യേനവാണീടും
കാലം * ചിന്തിച്ചുപൂർവ്വവൈരംനന്ദനന്മാരോടുംതൽബന്ധുക്കളോ
ടുംചതുരംഗമാംബലത്തോടും * നിന്നുടെപുരിവന്നുവളഞ്ഞാരതുക
ണ്ടു മന്നവൻതവതാതൻപോരിന്നുപുറപ്പെട്ടാൻ * വൃദ്ധനാംതവ
താതൻശക്തിയില്ലായ്കകൊണ്ടു ശത്രുഭൂപാലന്മാരാൽനിർജ്ജിതനാ
യനേരം * യുദ്ധവുമുപേക്ഷിച്ചുകൈക്കൊണ്ടാൻപലായനം ബ
ദ്ധാശമയോദ്ധ്യയിൽപുക്കിതുശത്രുക്കളും * കോശവാഹനബലരാ
ജ്യാദിവസ്തുക്കളിൽ ആശയുമകന്നതിവൃദ്ധനാംസുബാഹുവും * ഗ
ർഭിണിയാകുംനിജപത്നിയുംതാനുംകൂടി നിർഭയദേശമായകാനനംപു
ക്കീടിനാൻ * കാണായിതൌർവ്വാശ്രമമവിടെമുനിയുമായ്വാണിതുത
പസ്സുചെയ്താറെഴുസംവത്സരം * സഗർഭവുംപുക്കാളപ്പോൾനി
ന്നുടെജനനിയും ദുഃഖംപൂണ്ടനുമരണത്തിനുകോപ്പിട്ടപ്പോൾ *
ഔർവ്വനമതുധരിച്ചോടിവന്നരുൾചെയ്താൻ സർവ്വജ്ഞമതിമതിസാ
ഹസമിതുകേൾനീ * ദിവ്യലോചനംകൊണ്ടുകണ്ടുഞാനഖിലവും
ദിവ്യനായൊരുസുതനുണ്ടുനിന്നുദരത്തിൽ ചക്രവർത്തികളിൽവച്ചേ
ത്രയുംപ്രബലനായ് ചക്രപാണിക്കുസമൻവിഖ്യാതഗുണങ്ങളാൽ *
താതനെമാതാവിനെക്കൊണ്ടുസംസ്കരിപ്പിച്ചു സാദരംകൂട്ടിക്കൊണ്ടു
പോയിതുനിന്മാതരം * സ്വാശ്രമത്തിങ്കൽകൊണ്ടുവച്ചുരക്ഷിച്ചു
പര മാശ്രമിദുഃഖങ്ങളുംപറഞ്ഞുശമിപ്പിച്ചാൻ * തത്രൈവവസി
ക്കുമ്പോൾനിന്നെയുംപെററീടിനാൾ പുത്രനെക്കണ്ടുമോദംപ്രാപി
ച്ചുജനനിയും * ജാതകർമ്മാദികളുംചെയ്തിതുമുനിവരൻ ജാതമോ
ദേനവളർത്തീടിനാൻമുനീന്ദ്രനും * ആരണ്യന്മാർക്കുനിന്നിൽവാത്സല്യ
മുണ്ടായ്വന്നു കാരുണ്യംനിന്നെക്കുറിച്ചൌർവ്വനുമുണ്ടുപാരം * പിന്നെയു
ള്ളവസ്ഥകൾനീയറിഞ്ഞിരിക്കുന്നി തൊന്നൊഴിയാതവണ്ണമെന്തി
നുചൊല്ലുന്നുഞാൻ * കാർത്തവീര്യാവസ്ഥയുംഭാർഗ്ഗവചരിത്രവും പാ

ത്ഥിവശിഖാമണെപറഞ്ഞെൻചുരുക്കിഞാൻ * എന്തിനിനിയെന്നു
തവകെൾക്കെണ്ടതെന്നിങ്ങിനെ സന്തുഷ്ടനായമുനിവസിഷ്ഠനരുൾ
ചെയ്താൻ * ജൈമിനിമഹാമുനിപിന്നെയുമരുൾചെയ്താൻ ഭൂമി
പാലകനായസഗരനതുനെരം * വന്ദിച്ചുവസിഷ്ഠനൊടാദരാലപെ
ക്ഷിച്ചാൻ മന്ദനാമടിയനുണ്ടാഗ്രഹമകക്കാമ്പിൽ * സത്വരംഭ
ദ്രദീപപ്രതിഷ്ഠാമഹാവ്രതം ഭക്ത്യൈവചെയ്യിക്കണംനിന്തിരുവടി
തന്നെ * എന്നതുകെട്ടനെരംവസിഷ്ഠതപൊധനൻ മന്ദഹാസ
വുഞ്ചെയ്തുതദ്ദിവസവുംപാൎത്തു * ശാസ്ത്രൊക്തമാംവണ്ണംദീക്ഷിപ്പി
ച്ചുസഗരനെ ക്ഷെത്രജ്ഞനായപുരുഷൊത്തമൻതന്നെഭക്ത്യാ *
പൂജിച്ചുസന്തൊഷിപ്പിച്ചാചാൎയ്യനിയൊഗത്താൽ ആജീവനാന്തംഭ്ര
യൊമാനസെസങ്കല്പിച്ചു* രാജശ്രെഷ്ഠനംവ്രതംകെത്തുമുദ്യൊഗത്തൊ
ടു മാചാൎയ്യദക്ഷിണയുംചെയ്തിതുഗ്ഗൊധനം * ആശീൎവ്വാദവുംചെയ്തു
യാത്രയുമയപ്പിച്ചു ഞാശ്രുപൊസ്ഥിജാശ്രമം പ്രാപിച്ചു വസിഷ്ഠ
നും— ബ്രഹ്മാണ്ഡപുരാണത്തിൽസഗരൊപാഖ്യാനത്തിൽ നിൎമ്മ
ലകഥാസാരമെണ്പത്തെട്ടദ്ധ്യായവും * ചൊല്ലിയെനെല്ലൊവസിഷ്ഠ
പ്രതിഗമനമി തെല്ലാരുംകെൾപ്പിനെന്നുപൈങ്കിളിചൊന്നാളെ
ല്ലൊ * ഇങ്ങിനെജാമദഗ്ന്യൻതന്നുടെചരിതംഞാൻ നിങ്ങളൊടൊ
ട്ടുചൊന്നെൻകെട്ടുകൊള്ളുവിനിന്നും *



## എണ്പത്തൊമ്പതാം അദ്ധ്യായം.

ജൈമിനിമഹാമുനിപിന്നെയുമരുൾചെയ്താൻ മാമുനിവ
സിഷ്ഠനങ്ങെഴുന്നെള്ളിയശെഷം * രാജസത്തമനായസഗരനയൊ
ദ്ധ്യയിൽ പൂജിതനായ്മെദിനിപാലനംചെയ്തുനിത്യം * ധൎമ്മാൎത്ഥ
തത്വജ്ഞനായ്വയസാബാലകനായ് കൎമ്മണാവൃദ്ധജനസമ്മതനാ
യെമുദാ * വാഴുന്നാളകതാരിൽപൂൎവ്വവൃത്താന്തമെല്ലാം വിഴാതെ
നിരൂപിച്ചാനൊരൊന്നുസദാകാലം * താതനുണ്ടായപരാജയവു
മതുമൂലം മാതാവിനൊടുകൂടിവിപിനംപ്രാപിച്ചതും * കാനനംത
ന്നിൽനിന്നുമരണംപ്രാപിച്ചതും മാനസമാതാവിനുണ്ടായൊരുദുഃ
ഖങ്ങളും * ചിന്തിച്ചുമദ്ധ്യെസഭാംപ്രതിജ്ഞചെയ്തീടിനാൻ എ
ന്തൊരത്ഭുതംസൂൎയ്യവംശജാതന്മാരായാൽ * ഏതുമെപരിഭവംവ
ഹിച്ചുകൂടായല്ലൊ ചെതസിവൎദ്ധിച്ചീടുംക്ഷാത്രമാംതെജൊബലം—
സാകെതപതിയായസഗരനൊരുദിനം ലൊകങ്ങൾപരിപാലിച്ചി
രിക്കുംകാലത്തിങ്കൽ * മുജ്ജയന്മാരായുള്ളശത്രുഭൂപരെക്കൊന്നു ദി

ഗ്ജയംചെയ്യുന്നമെന്നുദ്യൊഗത്തൊടുംനൃപൻ * സംഖ്യയില്ലാത
ചതുരംഗവാഹിനിയൊടും ശങ്കകൂടാതെമുഹൂൎത്തംകൊണ്ടുപുറപ്പെ
ട്ടാൻ * ശംഖദുന്ദുഭിമുഖ്യവാദ്യഘൊഷങ്ങളൊടും ശങ്കരപാദാംബുജ
നിശ്ചലധ്യാനത്തൊടും * ദൈവതാപ്രസാദവുംവരുത്തിക്കൊണ്ടുഭൂ
മി ദെവന്മാൎക്കെല്ലാംമഹാദാനങ്ങളുംചെയ്തു * ബന്ധുഭൂപന്മാ
രൊടുംസെനാപാലന്മാരൊടും ഗന്ധസിന്ധുരവരന്മാരൊടുംപത്തി
യൊടും * സിന്ധുജാശ്വങ്ങളൊടുംരഥങ്ങളൊടുംകൂടി വാരിധിപൂ
രംപൊലെവെഗത്തിൽനടകൊണ്ടു ഘൊരനാദങ്ങൾകൊണ്ടുലൊ
കങ്ങൾനടുങ്ങുന്നു * ക്ഷൊണീമണ്ഡലംപൊടിഞ്ഞെററവുംപൊ
ങ്ങീടുന്നു രെണുസഞ്ചയംകൊണ്ടുഭാസ്കരൻമറയുന്നു * വ്യൊമമാൎഗ്ഗ
വുംവിമാനങ്ങളാൽമറയുന്നു മാമുനിപ്രവരനാംനാരദൻതെളിയു
ന്നു * ഓരൊരൊവിഷയങ്ങൾതൊറുംചെന്നടുക്കുമ്പൊൾ പാരാ
തെവന്നുകാക്കൽവീഴുന്നുചിലരെല്ലാം * തങ്ങൾതങ്ങൾക്കുള്ളൊരു
സൈന്യസഞ്ചയത്തൊടും ഞങ്ങളുംകൂടെപ്പൊരാംദിഗ്വിജയത്തി
നെന്നു * ബന്ധുത്വംപൂണ്ടുപുറപ്പെട്ടിതുചിലരെല്ലാം സന്തൊഷം
പൂണ്ടുകരംനൽകിനാർചിലരെല്ലാം * ശൌൎയ്യമൊടടുത്തുപൊർചെ
യ്തുശസ്ത്രങ്ങളെററു വീൎയ്യസ്വൎഗ്ഗത്തെപ്രാപിച്ചീടിനാർചിലരെല്ലാം *
മാനവുംനാടുംവീടുംധനവുമുപെക്ഷിച്ചു കാനനംതന്നിൽച്ചെന്നുപു
ക്കിതുചിലരെല്ലാം * സങ്കടംപൂണ്ടുപുത്രകളത്രാദികളൊടും സങ്കെ
തങ്ങളിൽപുക്കുവാണിതുചിലരെല്ലാം * മിത്രഭൂപാലന്മാരുംതാനു
മായൊരുമിച്ചു ശത്രുഭൂപാലന്മാരെജ്ജയിച്ചുപടയൊടും * ദക്ഷിണ
ദിക്കുനൊക്കിവെഗത്തിൽനടകൊണ്ടു പുക്കിതുമാഹിഷ്മതിയാകിയ
പുരിതന്നിൽ * മാനസെപൂൎവ്വകൃതമാകിയവൈരമൊൎത്തു മാനമൊ
ടടുത്തുയുദ്ധംതുടൎന്നുനെരം * ഹെഹയനൃപന്മാരുംബന്ധുഭൂപാല
ന്മാരു മാഹവെമരിച്ചിതുസഹസ്രായുതബലം * രൊമഹൎഷണമാ
യഘൊരസാംഗ്രാമംകണ്ടു ഞാമൊദംകൈക്കൊണ്ടിതുനാരദമുനീന്ദ്ര
നും * മറഞ്ഞുമഹാഗിരിഗുഹകൾതൊറുംചിലർ മുറിഞ്ഞുവശംകെ
ട്ടുകിടക്കുന്നിതുചിലർ * ശൌൎയ്യംപൂണ്ടഭിമുഖന്മാരാസ്ഥിനസ്ത്രമെ
ററു വീൎയ്യസ്വൎഗ്ഗംപ്രാപിച്ചുസുഖിച്ചീടുന്നുചിലർ * ഹെഹയപുരമെ
ല്ലാംനിശ്ശെഷംദഹിപ്പിച്ചു രൊഹിതാശ്വനുംപ്രീതിനൽകിനാൻമ
ഹാബലൻ * ചൂൎണ്ണമായ്ചമഞ്ഞിതുഹെഹയരാജ്യമെല്ലാം പൂൎണ്ണ
വെദനയൊടുംശെഷിച്ചഹെഹയന്മാർ * തൂൎണ്ണമത്യന്തംഭീതികൈ
ക്കൊണ്ടുമണ്ടീടിനാർ തീൎണ്ണമാൎഗ്ഗെണപിമ്പെചെന്നിതുസഗരനും *
വീണിതുവഴിതൊറുംമരിച്ചുപലനൃപർ കാണികളതുകണ്ടുവിസ്മ
യംതെടീടിനാർ * പ്രാണഭീതിയുംപൂണ്ടുമണ്ടുന്നനൃപന്മാരെ പാ
ണിലാഘവത്തൊടുംഭാൎഗ്ഗവാസ്ത്രത്താൽനൃപൻ * സാഹസംകൈ

കൊണ്ടൊട്ടക്കീടിനാൻതെരുതെരെ മൊഹവുംപൂണ്ടുകിടന്നീടിനാർ
ചിലരെല്ലാം * ഭൂഷണകവചവസ്ത്രായുധാദികളെല്ലാം ദൂഷണമുള്ള
പൊലെസകലമുപെക്ഷിച്ചാർ * ഹെഹയന്മാരെയെല്ലാംജയിച്ച
സഗരനു മാഹവത്തിങ്കാംബൊജന്മാരൊടെററീടിനാൻ * ശംഖ
ദുന്ദുഭിപടഹാദിവാദിത്രഘൊഷ ഹുംകാരാദികൾകെട്ടുഭീതിപൂണ്ടു
തിദ്രുതം * രാജ്യഭണ്ഡാരബലപുരന്ധ്രിപൌരവ്രാതം ത്യാജ്യമിപ്രാ
ണനൊഴിഞ്ഞുള്ളവയെല്ലാമെന്നു * കാംബൊജവീരന്മാരുംതാലജം
ഘാദികളും സാംപ്രതംകിരാതാദിയവനശകന്മാരും * മരിച്ചുശെഷി
ച്ചവരൊളിച്ചുവനംപുക്കു വരിച്ചുവീരന്മാരെവിബുധനാരികളും *
താലജംഘന്മാരെയുംസമരെജയിച്ചുഭൂ പാലകൻതദ്രാജ്യവുമഖിലംഗ
ഹിപ്പിച്ചാൻ * പരമകിരാതകാംബൊജപല്ലവശക വിരന്മാരാദിയാ
യശത്രുസഞ്ചയമെല്ലാം * ആഹവെമരിച്ചുശെഷിച്ചവരൊടീടിനാർ
വാഹനായുധകവചങ്ങളുംവെടിഞ്ഞെല്ലാം * പിന്നാലെക്കൂടച്ചെ
ന്നുമന്നവന്താനും ചൊന്നാ നെന്നുടെ രാജ്യം നിങ്ങളടക്കീലയൊമു
ന്നം * ഞാനിഹസുബാഹു തൻപുത്രനെന്നറിഞ്ഞാലും മാനികളെ
ങ്കിൽനിങ്ങൾതിരിഞ്ഞുനിന്നീടുവിൻ * ഞാനതിൻപരിഭവംമീള്ളു
വാൻവന്നതിപ്പൊൾ മാനസെനാണംനിങ്ങൾക്കില്ലയൊവീരന്മാ
രെ * ഇത്തരംവാക്കുകെട്ടുശത്രുഭൂപന്മാരതി ത്രസ്തമാനസന്മാരായൊ
ടിനാരതിവെഗാൽ * രക്ഷിപ്പാനാരുള്ളതെന്നൊത്തവരെല്ലാവരും ഇ
ക്ഷ്വാകുകുലഗുരുവാകിയവസിഷ്ഠനെ * സത്വരംചെന്നുശരണംപ്രാ
പിച്ചരുളിനാ രെത്രയുംവെപഥുപൂണ്ടീടിനഗാത്രത്തൊടും * ആ
ശ്രമൊപാന്തെവസിച്ചീടിനവസിഷ്ഠനെ യാശ്രയംമററില്ലെന്നുചെ
ന്നുകെവണങ്ങിനാർ * ഞങ്ങളെരക്ഷിക്കണംനിന്തിരുവടിതന്നെ
യെങ്ങുമൊരാധാരംമററില്ലഞങ്ങൾക്കപൊററി ഭൊഗരാജ്യാപത്യദാ
രാത്മബാന്ധവന്മാരെ യാകവെയുപെക്ഷിച്ചുജീവിതാശയാഞങ്ങ
ൾ * ഉഗ്രനാംനരപതിസഗരനിതുകാലം നിഗ്രഹിച്ചീടുമെല്ലൊ
ഞങ്ങളെരണാജിരെ * നിന്തിരുവടിയൊഴിഞ്ഞാശ്രയമില്ലമററും
സന്തതംനമസ്കാരംകരുണാജലനിധെ * സൂര്യവംശൊൽഭൂതന്മാ
രാകിയനൃപന്മാക്കാ ചാര്യനാംഭവാനെലംഘിക്കയില്ലല്ലൊനൃപൻ *
ലൊകങ്ങൾക്കെല്ലാംഗുരുവായനിന്തിരുവടി ശൊകഭീതികൾതീൎത്തു
രക്ഷിച്ചുകൊള്ളെണമെ * ഇത്തരംനൃപതികൾചൊന്നതുകെട്ടുമുനി
സത്തമൻനൃപന്മാരെകൃപയാനൊക്കീടിനാൻ * പെടിക്കവെ
ണ്ടനിങ്ങളെതാനുമുപായംഞാ നുടെചിന്തിച്ചാലുണ്ടാമെന്നതെ
വന്നീടാവു * ഭൂപതിപ്രവരന്തൻപ്രതിജ്ഞാനിവൃത്തിക്കായ് താ
പസൊത്തമൻചെന്നുസഗരനൊടുചൊന്നാൻ * മൃത്യുഭീതന്മാരായ
ശത്രുഭൂപന്മാരെനീ സത്വരമയക്കെണംകൊല്ലാതെകൃപയാലെ *

അന്നെരം നൃപാധിപനുണ്ടായകൊപമെല്ലാം തന്നുള്ളിലടക്കിത്ത
ന്നാചാൎയ്യനൊടു ചൊന്നാൻ * നിന്തിരുവടികല്പിച്ചാലതിന്നിളക്കമി
ല്ലെന്നുപായം മൽപ്രതിജ്ഞയ്ക്കുനുമരുൾചെയ്ക * എന്നതുകെട്ടുമു
നിശ്രെഷ്ഠനുമരുൾചെയ്തു നിന്നുടെസത്യത്തിനുനീക്കവുമുണ്ടായ്വരാ *
ക്ഷത്രിയൊചിതകുലധൎമ്മവും വെഷങ്ങളും പൃത്ഥ്വീപാലന്മാരുപെ
ക്ഷിക്കയെന്നതെവത്രൂ * ശ്രൌതസ്മാൎത്താദികൎമ്മഹീനന്മാരായെനി
ത്യം വെദജ്ഞന്മാരാൽപരിത്യക്തന്മാരായ്വന്നീടും * മുക്തകെശന്മാ
രായിച്ചമഞ്ഞുകിരാതന്മാർ മുക്തകക്ഷ്യന്മാരായാർപാരദന്മാരുമെ
ല്ലാം * അൎദ്ധമുണ്ഡന്മാരായാർശകന്മാരെല്ലാമപ്പോൾ തത്രവല്ല
വന്മാരും ശ്മശ്രുധാരികളായാർ * വിഗതശ്മശ്രുക്കളായ്ച്ചമഞ്ഞുയ
വനന്മാർ ചിബുകാനാചിതന്മാരായ് ചമഞ്ഞുകാംബൊജന്മാർ *
ഇത്തരം വിരൂപന്മാരായിതുനൃപന്മാരും എത്രയും വലുതല്ലൊമരണ
ഭയമൊൎത്താൽ * വെദൊക്താകൎമ്മപരിമുക്തന്മാരായാർഭൂമി ദെ
വെന്ദ്രന്മാരാൽപരിവൎജ്ജിതന്മാരുമായാർ * ജീവിതത്തൊടുംപൊ
യ്ക്കൊൾകെന്നയച്ചിതുനൃപൻ ദെവബ്രാഹ്മണപരിനിന്ദിതന്മാരാ
യെല്ലാം * സൎവ്വലൊകങ്ങളിലുംധിക്കൃതന്മാരായവർ സൎവ്വവൎണ്ണ
ങ്ങളാലുംപരിനിന്ദിതന്മാരായ് * നിരപത്രന്മാരായാരധികംക്രൂര
ന്മാരായ് ധരണിതന്നിൽനൃശംസന്മാരായവരെല്ലാം * മ്ലെച്ഛജാ
തികളെന്നുചൊല്ലുന്നിതെല്ലാരെയും ആശ്ചൎയ്യംപൂണ്ടുനൃപൻവന്ദിച്ചു
വസിഷ്ഠനെ * താപസനാശീൎവ്വാദംചെയ്തെഴുന്നെള്ളീടിനാൻ ഭൂ
പതിപ്രവരനും പ്രീതനായ്വാണാനെല്ലൊ * ചൊല്ലിയെനെണ്പ
ത്തൊമ്പതദ്ധ്യായമിത്ഥമിനി ച്ചൊല്ലുവൻവെണമെങ്കിൽനല്ലസൽ
ക്കഥാസാരം *



## തൊണ്ണൂറാം അദ്ധ്യായം.

യാത്രയുംപറഞ്ഞെഴുന്നെള്ളിനാൻവസിഷ്ഠനും പാൎത്ഥിവ
ശ്രെഷ്ഠനായസഗരനനന്തരം * ആനതെർകുതിരകാലാളായപട
യൊടു മാനകപടഹശംഖാദിവാദ്യങ്ങളൊടും * ആനന്ദംപൂണ്ടു
വന്ദിസ്തുതിപാഠകന്മാരും ആനംഗരസംതെടുംവാരമാനിനിമാരും *
ഭൂദെവൊത്തമന്മാരുംതാപസന്മാരുംകൂടി പ്രീതനായകംപുക്കുവി
ദൎഭരാജ്യംതന്നിൽ * വിദൎഭാധിപനതുനെരമന്തികെവന്നു വിദിതപാ
ദരംപാദ്യാൎഗ്ഘ്യാദികൾനല്കീടിനാൻ * തന്നുടെമകളായകെശിനീ
കന്യാരത്നം തന്നെയുംകൊടുത്തിതുവിദൎഭനരെന്ദ്രനും * വഹ്നിസാ
ക്ഷികംമുഹൂൎത്തനകെശിനിയായ കന്യകാതന്നെവിവാഹംചെയ്തുസ

ഗരനും * തത്രൈവ ചലദിനംകല്യാണഘോഷത്തോടു മൈത്രയുംസുഖിച്ചിരുന്നൊരനന്തരംനൃപൻ * സ്ത്രീധനംവാങ്ങിക്കൊണ്ടുയാത്രയുമയച്ചിതു യാതനായിതുവിദർഭാജ്ഞയാസഗരനും * പിന്നെപ്പൊയ്ശ്ശൂരസെനവിഷയംപുക്കനൃപൻ ചെന്നുസൽക്കാരംചെയ്തുമാതൃസൊദരന്മാരും * യാദവൻമാരുംകൊടുത്തീടിനാർബഹുധനം പ്രീതനായ്മധുരയിൽനിന്നുടൻപുറപ്പെട്ടാൻ * ധാത്രിമണ്ഡലമെല്ലാംജയിച്ചുതിറവാങ്ങി കീൎത്തിയുംവൎദ്ധിപ്പിച്ചുചെന്നയൊദ്ധ്യയുംപുക്കാർ * ആസ്ഥയാപൌരന്മാരുംചെന്നെതിരെററീടിനാർ പാൎത്ഥിവനാസ്ഥാനസിംഹാസനെമരുവിനാൻ * ധൎമ്മെണജഗത്ത്രയംരക്ഷിച്ചുദിനംപ്രതി കൎമ്മാണാദൈവപിതൃപ്രീതിയുംചെയ്തുനിത്യം * ഭാൎയ്യമാരൊടുംകൂടിസുഖിച്ചുവാണീടിനാൻ കാൎയ്യാകാൎയ്യങ്ങൾവിചാരിച്ചുതൻമാതാവുമായ് * വസിഷ്ഠനിയൊഗവുംപരിപാലിച്ചുതത്രവസിച്ചുഭൊഗമനുഭവിച്ചുനൃപൊചിതം * ചുരുക്കിച്ചൊന്നെൻതൊണ്ണൂറദ്ധ്യായംകഴിഞ്ഞിതു ധരിച്ചീടുവാൻശെഷമിനിയുംചൊല്ലീടുവൻ *

——oo:§:oo——

## തൊണ്ണൂററൊന്നാം അദ്ധ്യായം.

ധരിത്രീപതിവീരൻസഗരനിത്ഥംധരാം ഭരിച്ചുമുപ്പായിരംവത്സരംവഴിപൊലെ * നിറഞ്ഞുസന്തൊഷവുംപ്രജകൾക്കതുകാലം കുറഞ്ഞൊന്നല്ലഗുണംരാജാധിനതുമൂലം * സന്തതിയുണ്ടായില്ലെന്നന്തരാത്മനിനിത്യം സന്താപംമുഴുത്തിതുപാൎത്ഥിവപ്രവരനും സന്തതിലഭിപ്പതിനെന്തൊരുകഴിവെന്നു ചിന്തിച്ചുകല്പിച്ചിതുകാൎയ്യാൎത്ഥമുപായവും * സൎവ്വസംകടങ്ങളുംതീൎത്തീടുംതപൊധനനൌൎവ്വനെയൊൎത്തുപുറപ്പെട്ടിതുനൃപതിയും * രാജ്യഭാരത്തെമന്ത്രിപ്രവരന്തങ്കലാക്കി പൂജ്യനാംമുനീന്ദ്രനെസെവിപ്പാൻഭക്തിപൂൎവ്വം * ഭാൎയ്യമാരിരുവരുംതാനുമായ്തെരിലെറി കാൎയ്യാൎത്ഥിനൃപശ്രെഷ്ഠൻ വെഗെനനടകൊണ്ടാൻ * ഉൎവ്വീന്ദ്രൻതപൊവനംപുക്കുസംഭ്രമത്തൊടു മൌൎവ്വനെച്ചെന്നുനമസ്കരിച്ചുഭക്തിയൊടെ * ആശീൎവ്വാദാനന്തരമതിഥിപൂജയുംചെയ്താശ്രുതാപസൻകുശലപ്രശ്നങ്ങളുംചെയ്തു * വന്നകാൎയ്യവുംചൊദിച്ചീടിനാനതുനെരം വന്ദിച്ചുസഗരനുംപറഞ്ഞുതുടങ്ങിനാൻ * തൊണ്ണൂററൊന്നദ്ധ്യായവുമിവിടെകഴിഞ്ഞിതു വൎണ്ണനീയമാംകഥാശെഷവുംചൊല്ലീടുവൻ *

——oo:§:oo——

# തൊണ്ണൂററിരണ്ടാം അദ്ധ്യായം.

മന്നവൻതപൊധനൻതന്നൊടുചൊല്ലീടിനാൻ വന്നകാ
ൎയ്യവുമറിയിച്ചീടാമെന്തെന്നതും * നിന്തിരുവടിയല്ലൊതാതനായ
തുംമമ ബന്ധുവായതുംഗുരുവായതുമത്രയല്ല * ദൈവമായതുംസഹൃ
ന്മിത്രങ്ങളാകുന്നതും ദൈവജ്ഞമററാരെയുമറിയുന്നീലെല്ലൊഞാൻ *
അമൎത്ത്യശ്വരസമസമൃദ്ധിയുണ്ടുമമ സമസ്തസൌഭാഗ്യവുമുണ്ടുനി
ന്നനുഗ്രഹാൽ * മമതാപമിവററിങ്കലെതുമില്ലാതെയില്ല രമിച്ചീടു
ന്നെനല്ലഞാനിപ്പൊഴൊന്നിങ്കലും * സന്തതിയില്ലായ്കയാൽസന്ത
തംമനക്കാമ്പിൽ സന്താപംവളരുന്നു ചിന്തിതചിന്താമണെ *
ഇത്ഥംഭൂപതിവാക്യംകെട്ടാരുതപൊധന നുത്തരമരുൾചെയ്തുപൃ
ത്ഥ്വീശൊത്തമഭവാൻ * അത്രൈവകിഞ്ചിൽക്കാലംവസിച്ചീടുക
വെണം പുത്രന്മാരുണ്ടായ്വരുമെന്നാലെന്നതുംനൂനം * വൃത്തിയും
നിയമവുംപത്നിമാരൊടുംകൂടി നിത്യംഞാൻചൊല്ലുംവണ്ണംശുദ്ധമാ
യ്വസിക്കണം * മന്നവനതാനുംമുനിതന്നെയുംശുശ്രൂഷചെ യ്തനാ
ഥമിരുന്നിതുഭാൎയ്യമാരൊടുംഭക്ത്യാ * സന്തുഷ്ടനായമുനിരാജപത്നി
കളൊടു ചിന്തിതംചൊൽവിൻമയാതരുവൻവരമെന്നാൽ * ഏ
ത്രയുംപ്രീതികൈക്കൊണ്ടവരുംചെല്ലീടിനാർ പുത്രന്മാരുണ്ടാകണംഞ
ങ്ങൾക്കെന്നതുനെരം * പുത്രന്മാരുണ്ടായ്വരികാശ്രുനിങ്ങൾക്കുപുന
രത്രയുമല്ലവിശെഷിച്ചിതുകെട്ടീടുവിൻ * പുത്രനായുണ്ടാമെകനൊ
രുത്തിക്കവൻപുന രെത്രയുമധാൎമ്മികനായ്വരികയുംചെയ്യും * തൽ
പുത്രനായിട്ടതിഗുണവാനായുണ്ടാമാ കല്പാന്തംഭവിച്ചീടുമവനുസ
ന്താനവും * മറെറവൾക്കറുപതിനായിരംപുത്രന്മാരെ പ്പെററിടുമവര
ക്കൃതഘ്നന്മാരെല്ലാവരും * വന്നീടുംവിനാശവുമവരാൽസൎവ്വജന
നിന്ദിതന്മാരയതിന്നാവതുമില്ലയെതും * ഈവണ്ണംവരംനൽകി
രാജ്യത്തിന്നായിക്കൊണ്ടു പൊവതിന്നയച്ചിതുഭൂപനെമുനീന്ദ്രനും *
ചെന്നുതൻപുരിപുക്കുവസിച്ചുനൃപെന്ദ്രനും വന്നിതുസന്തൊഷവും
പുരവാസികൾക്കെല്ലാം * ഗൎഭവുമുണ്ടായ്വന്നുപത്നികളിരുവൎക്കും ഉ
ത്ഭവിച്ചിതുസുതൻകെശിനിക്കതുകാലം * ജാതകൎമ്മാദികളുംചെ
യ്തിതുനൃപനതി പ്രീതനായ്ചൊന്നാനസമഞ്ജസനെന്നുപെരും *
തൽക്കാലെഗൎഭലാംബുപെററിതുസുമതിയും ദുഃഖിച്ചുനൃപതിയുംമ
ന്ത്രികൾപൌരന്മാരും * ദൂരത്തുകൊണ്ടക്കളഞ്ഞീടുവാൻതുടങ്ങു
മ്പൊൾ സാരജ്ഞനൌൎവ്വനെഴുന്നെള്ളിനാനെദൃച്ഛയാ * ചൊല്ലി
നാൻതപൊധനൻഭൂപനൊടിതിലുണ്ടു നല്ലപുത്രന്മാരറുപതിനാ
യിരംനൂനം * ഖണ്ഡിച്ചുഘൃതകലശങ്ങളിലിട്ടുവെച്ചാൽ ദണ്ഡമെ
ന്നിയെയുണ്ടാംനന്ദനന്മാരുംനൂനം * വത്സരംതികയുമ്പൊൾകുംഭ

വുംഭേദിച്ചൊരു വത്സരുണ്ടായ്വന്നിട്ടുംപിന്നെയുംക്രമത്താലെ *
കാലമൊരറുപതിനായിരത്താണ്ടുകൊണ്ടു ബാലന്മാരറുപതിനാ
യിരമുണ്ടായ്വരും * ഇങ്ങിനെമുനിയരുൾചെയ്തതുപൊലെചെയ്തി
ട്ടങ്ങിനെയുണ്ടായ്വന്നുക്രമത്താൽപുത്രന്മാരും * ദുഷ്ടന്മാരായുണ്ടായ്
നന്ദനന്മാരെക്കണ്ടു തുഷ്ടിയുമുണ്ടായീലസഗരനതുകാലം * കെശി
നീതനയനിൽപ്രീതനായനുദിന മാശയാനന്ദത്തൊടുചെയ്തിച്ചവി
വാഹവും * വംശവൃദ്ധിക്കായതിഗുണവാനായുണ്ടായാ നംശുമാ
നെന്നുസൎവ്വലൊകവിഖ്യാതനായെ * തന്നുടെപിതാമഹന്തനിക്കും
പ്രജകൾക്കും വന്നിതുസന്തൊഷവുമംശുമാൻഗുണങ്ങളാൽ * അ
ക്കാലംദുഷ്ടചെഷ്ടനായൊരുസമഞ്ജയൻ ദുഷ്ടകൎമ്മങ്ങൾചെയ്തുതുടങ്ങി
കൃപാഹീനം * അതിനുമൂലംപറഞ്ഞിടുവനതുകെൾപ്പിൻ മതിവി
ഭ്രമംസമഞ്ജയനുമുണ്ടായ്വന്നു * പൂൎവ്വജന്മനിധനധാന്യവാനായവൈ
ശ്യൻ ഔൎവ്വശിഷ്യാത്മജനായ്പിറന്നാനവനിയിൽ * ഉൗരുജനൊരു
ദിനംകാനനനടക്കുമ്പൊൾ സാരമായൊരുനിധികണ്ടാനതെടുപ്പാ
നായ് * ഭാവിച്ചനെരമതുകാക്കുന്നപിശാചനും താപത്തൊടെററ
മാശാഭംഗവുംകൈക്കൊണ്ടുടൻ * ഉൗരവ്യനൊടുപറഞ്ഞീടിനാനനെ
കംനാൾ പൊരുഞ്ഞാനിതുംകാത്തുവിശന്നുകിടക്കുന്നു * നീമമഗ
വാമിഷാന്നൽകുകിൽനിധിയഥാ കാമംനീയെടുത്തുകൊണ്ടാലുമെ
ന്നതുനെരം * തരുവൻഗവാമിഷമെന്നുസത്യവുംചെയ്തു തരസാ
നിധികഴിച്ചെടുത്താനൂരവ്യനും * അശനാശയാചിരംപാൎത്തിതുപി
ശാചനും വിശന്നുമരിച്ചിതുനിധിപാലനുമന്നാൾ * മരിച്ചവൈശ്യ
ന്താനുംജനിച്ചനരപാലൻ ധരിത്രീപതിയായസഗരതനയനായ് *
അക്കാലംവായുഭൂതനാകിയപിശാചനും പുക്കിതുനൃപസുതൻതന്നു
ള്ളിലതിനാലെ * ബുദ്ധിവിഭ്രംശത്തൊടുംക്രൂരാത്മാവായാനവ നൊ
ത്രയുംനൃശംസനുമായ്സമഞ്ജയന്താനും * നാരിമാരെയുംബാലന്മാ
രെയുംകണ്ടാലൊടി ച്ചാരത്തുചെന്നുപിടിപെട്ടുവൃദ്ധന്മാരെയും *
കഴുത്തുപിരിച്ചുകൊന്നെറിയുംസരയുവിൽ മുഴുത്തൊരാപത്തുകണ്ട
ക്കാലംപൌരന്മാരും * ഭൂപാലനൊടുചെന്നുസങ്കടംപറഞ്ഞപ്പൊ
ൾ താപമുൾക്കൊണ്ടുനൃപവീരനുംപലതരം * ശിക്ഷിച്ചുപറഞ്ഞട
ങ്ങാഞ്ഞുചിന്തിച്ചുപുന രക്കുമാരനെത്യജിച്ചീടിനാൻമടിയാതെ —
അദ്ധ്യായംതൊണ്ണൂററിരണ്ടിതഥംചൊല്ലിയെന്നിനി ബുദ്ധിയുംതെ
ളിഞ്ഞുകെട്ടീടുവിൻകഥാശെഷം *

# തൊണ്ണൂററിമൂന്നാം അദ്ധ്യായം.

ധൎമ്മാത്മാവായുണ്ടായൊരംശുമാൻതന്നിലെറ സ്വൎഗ്ഗമൊടം കലൎന്നിതുസഗരനുതുകാലം * സുമതിക്കറുപതിനായിരംതനയന്മാരമിതബലന്മാരായുണ്ടായാരവരെല്ലാം * ലൊകൊപദ്രവംചെയ്താൎമറഞ്ഞുധൎമ്മങ്ങളും ശൊകമുൾക്കൊണ്ടുപിതൃമുനിദെവാദികളും * സഗരപുത്രന്മാരാലുണ്ടായസന്താപങ്ങൾ സകലംവിരിഞ്ചനൊടറിയിച്ചതുനെരം * ചിന്തിച്ചുവിരിഞ്ചനുമവരൊടരുൾചെയ്തു സന്താപംതീരുംകുറഞ്ഞൊരുകാലംപാൎക്കണം * ഭഗവാൻനാരായണൻരക്ഷിക്കുംനമ്മെയെല്ലാം അഖിലജഗന്നാഥനിക്കാലമവനിയിൽ * അവതാരംചെയ്തിതുകപിലാചാൎയ്യനായി വിബുധന്മാരെന്നിങ്ങൾ ചെന്നുസെവിച്ചീടുവിൻ * സങ്കടമെല്ലാംതീൎക്കുംകപിലാചാൎയ്യനെന്നാൽ ശങ്കകൂടാതെനിങ്ങളുണ്ടൊരുകാൎയ്യംവെണ്ടു * മംഗലാത്മാവാംകപിലാചാൎയ്യസമാധിക്കു ഭംഗത്തെവരുത്തണംസഗരപുത്രന്മാരാൽ * ഇത്തരംവിരിഞ്ചൻതന്നരുളപ്പാടുകെട്ടു സത്വരംവിബുധന്മാർകപിലാചാൎയ്യന്തന്നെ * ചെന്നുവന്ദിച്ചുപിന്നെസ്തുതിച്ചുതുടങ്ങിനാർ വന്നകാരണവുമുണ്ടായദുഃഖവുമെല്ലാം * നിന്തിരുവടിതന്നെരക്ഷിച്ചുകൊൾകെയുള്ളു സന്തതംനമസ്കാരമഖിലജഗല്പതെ * ഇത്ഥംദെവകൾചൊല്ലിസ്തുതിച്ചനെരംനാഥൻ സത്വരംതൃക്കൺമിഴിച്ചവരെനൊക്കിച്ചൊന്നാൻ * ദുഷ്ടന്മാർതങ്ങൾതങ്ങൾചെയ്യുന്നകൎമ്മങ്ങളാൽ നഷ്ടമായ്വന്നുകൂടുമില്ലസംശയമെതും * മൽക്രൊധാനലാൽനഷ്ടന്മാരായ്വന്നിടുമവർ ദുഃഖവുംകളഞ്ഞുപൊയ്ക്കൊണ്ടാലുംനിങ്ങളെല്ലാം * അന്നെരംനമസ്കരിച്ചനുജ്ഞവാങ്ങിക്കൊണ്ടു ചെന്നുനാകവുംപുക്കുദെവകളെല്ലാവരും * ഇങ്ങിനെകാലമൊട്ടുചെന്നതിന്നനന്തരം മംഗലചിത്തനായസഗരൻനരവീരൻ * അശ്വമെധത്തിന്നാരംഭിച്ചുകൊപ്പിട്ടുനെര മശ്വവുംനടത്തിവന്നീടുവിൻനിങ്ങളെന്നു * പുത്രന്മാരൊടുനിയൊഗിച്ചതുകെട്ടുനെരം സത്വരംതുരഗത്തെനടത്തിയെല്ലാടവും * കരവുംവാങ്ങിക്കൊണ്ടുസഗരതനയന്മാർ നരപാലന്മാരെയുംജയിച്ചുകീൎത്തിയൊടെ വിസ്തൃതമായലവണാംബുധിതീരത്തിങ്കൽ സ്വസ്ഥരായ്സ്ഥിരയുംപാലിച്ചുമരുവിനാർ — ചൊല്ലിയെൻതൊണ്ണൂററിമൂന്നദ്ധ്യായംസംക്ഷെപിച്ചു ചൊല്ലുവൻ ചുരുക്കിഞാനിനിയുംകെട്ടുകൊൾവിൻ *

—oo:o:oo—

## തൊണ്ണൂററിനാലാം അദ്ധ്യായം.

സഗരതനയന്മാർതുരഗത്തെയുംകാത്തു സകലശസ്ത്രങ്ങളും ധരിച്ചുവാഴുന്നേരം * വാസവനിയോഗത്താൽമായതൻതുരഗത്തെ പാതാളെക്കൊണ്ടുപോയികപിലാന്തികസ്ഥലെ * ബന്ധിച്ചാനതുകൊണ്ടുസഗരപുത്രന്മാരു മന്ദന്മാരായാർതുരഗത്തെക്കാണായ്കമൂലം * ഭൂമിയിലൊക്കെത്തിരഞ്ഞുതെകാണായ്കയാൽ ഉമയംപൂണ്ടുചെന്നുതാതനോടറിയിച്ചാർ * നിങ്ങളുഴതിരക്കൂടാതെ പൊന്നൊരെവരു മിങ്ങിനിവന്നിടരുതെന്നുഭൂപനുംചൊന്നാൻ * എന്നതുകെട്ടുസഗരാത്മജന്മാരെല്ലാരു മന്വെഷിച്ചൊരോടത്തുംകാണാഞ്ഞുനിരൂപിച്ചാർ * ഭൂതലംകുഴിച്ചുനാമെല്ലാരുമൊരുമിച്ചു പാതാളംപുക്കരിഞ്ഞിടുകമടിയാതെ * ഭാരതഖണ്ഡത്തിലൊരായിരംയോജനയും പാരാതെകുഴിച്ചവർപാതാളലൊകംപുക്കാർ * കണ്ടിതുകപിലന്തന്നന്തികെതുരംഗത്തെ കൊണ്ടുപൊന്നതുമിവനെന്നവരെല്ലാവരും * സന്തൊഷിച്ചാർത്തുവിളിച്ചടുത്തുചൊരനിവൻ ഹന്തവ്യൻനമ്മാലെന്നുപറഞ്ഞുപരസ്പരം * ക്രൂരന്മാർചെല്ലുന്നെരംകപിലാചാൎയ്യന്താനും പാരാതെസമാധിവെടിട്ടുനൊക്കീടുന്നെരം * നെത്രാഗ്നിജ്വാലതന്നിൽഭസ്മമായ്മഞ്ഞിതു ധാത്രീശതനയന്മാരെന്തൊരത്ഭുതമൊൎത്താൽ * കൊപാഗ്നിശമിപ്പാനായ്സ്തുതിച്ചുദെവകളും താപവുംതീൎന്നുഭുവനത്തിങ്കലതിനാലെ — അദ്ധ്യായംതൊണ്ണൂററിനാലായിതുകഥാശെഷ മെത്രയുംസംക്ഷെപിച്ചുചൊല്ലുവനിനിയുംഞാൻ *



## തൊണ്ണൂററഞ്ചാം അദ്ധ്യായം.

നാരദനപ്പൊഴയൊദ്ധ്യാപുരമകംപുക്കു നെരൊടെസഗരനൊടവസ്ഥയറിയിച്ചാൻ * വൃത്താന്തംകെട്ടുനൃപനംശുമാനായ നിജ പൌത്രനെവിളിച്ചുനീപൊകെന്നുനിയൊഗിച്ചാൻ * യൊഗീന്ദ്രനായകപിലാചാൎയ്യന്തന്നെവന്ദിച്ചാഗമിച്ചീടുകതുരഗത്തെയുംവാങ്ങി * നല്ലനാസ്ഥരികയെന്നയച്ചൊരനന്തരം കല്യാണാലയനായൊരംശുമാൻനടകൊണ്ടാൻ * കപിലാചാൎയ്യന്തന്നെച്ചെന്നുവന്ദിച്ചുചൊന്നാൻ താപസാംനിധെജയഭഗവൻജയജയ * അംശുമാനെന്നുനാമംസഗരനപ്താവുഞാൻ വംശത്തെരക്ഷിച്ചുകൊള്ളെണമെദയാനിധെ * തുരഗത്തെയുംമമനൽകെണംയജ്ഞാൎത്ഥമായ് കരുണാജലനിധെസന്തതംനമസ്കാരം * ഇത്ഥമംശുമാനരുചെ

സ്ത്തുകെട്ടുമുനി സത്തമനരുൾചെയ്തുനല്ലനായ്വരികനീ * തുരഗ
ത്തെയുംകൊണ്ടുതാതനരികെപോകെന്നും വരവുമഭീഷ്ടമായതുനീ
വാങ്ങിക്കൊൾക * കപിലൊക്തികൾകെട്ടുസഗരപൌത്രനപ്പൊ
ൾ അഭിമോദേനതൊഴുതൎത്ഥിച്ചാൻവരത്തെയും * ബ്രഹ്മദണ്ഡ
ത്താൽനിഹതന്മാരാംതാതന്മാൎക്കു കൎമ്മങ്ങളില്ലായ്കയാൽനരകവാ
സമെല്ലൊ * വന്നതുമവൎക്കെല്ലാംസ്വൎഗ്ഗലൊകപ്രാപ്തിക്കു നന്നായി
ട്ടനുഗ്രഹിക്കെണംനിന്തിരുവടി * എന്നതുകെട്ടനെരംകപിലനരു
ൾചെയ്തു നിന്നാലെസാദ്ധ്യമല്ലാകൎമ്മമെന്നറിയെണം * നിന്നുടെ
പൌത്രനായിട്ടുണ്ടാകുംഭഗീരഥ നന്നവനിവൎക്കെല്ലാംഗതിയുംവരു
ത്തിടും * ആകാശഗംഗതന്നിൽപ്ലാവനംചെയ്യിപ്പിച്ചാൽ നാക
ലൊകപ്രാപ്തിയുംവന്നീടുമവൎക്കെല്ലാം * അക്കാലംഭാഗീരഥിയെന്നൊ
രുനാമമുണ്ടാം സ്വൎഗ്ഗവാഹിനിക്കെന്നുമറികകുമാരനീ * പൊകനീ
കുതിരയുംകൊണ്ടുവൈകാതെചെന്നു യാഗവുംകഴിക്കെന്നുകപിലന
രുൾചെയ്തു * വാജിയുംകൊണ്ടുവന്നുതാതനുനൽകീടിനാൻ രാജാ
വുമശ്വമെധംചെയ്തുസന്തുഷ്ടനായാൻ — അദ്ധ്യായംതൊണ്ണൂറഞ്ചു
ചൊല്ലിയെനിനിയുംഞാ നെത്രയുംസംക്ഷെപിച്ചുചൊല്ലുവൻക
ഥാശെഷം

—ഠഃ※ഃഠ—

## തൊണ്ണൂററാറാം അദ്ധ്യായം.

സഗരനവഭൃതസ്നാനവുംചെയ്തുരാജ്യം സുഖമെപരിപാലി
ച്ചിരിക്കുംകാലത്തിങ്കൽ * പൌത്രനെയിളമയായഭിഷെകവുംചെ
യ്തു പാൎത്ഥിവൻകൃതാൎത്ഥനായ്വാണിതുയഥാസുഖം * കാശിരാജാവി
ൻമകളാകിയഭദ്രതന്നെ സ്വാശയാവിവാഹവുംചെയ്യിപ്പിച്ചിതുമൊ
ദാൽ * അംശുമാനായനിജപുത്രനെക്കൊണ്ടുപിന്നെ വംശവൃദ്ധി
ക്കായ്മഹാദാനധൎമ്മങ്ങളൊടും * ഭദ്രയാമവൾപെററിട്ടുണ്ടായാൻദി
ലീപനും ഭദ്രനായ്സുരാക്രമാദ്യഖിലഗുണത്തൊടും * മുഖ്യനാംദിലീപ
നപുത്രനായ്ഭഗീരഥൻ വിഖ്യാതനായുണ്ടായാനെത്രയുംഗുണവാ
നായ് * സഗരനരേന്ദ്രനംശുമാൻദിലീപനും മഘവാനുടെലൊകം
പ്രാപിച്ചൊരനന്തരം * ഭഗവൽഭക്തൻഭഗീരഥനായ്വന്നുരാജ്യം പ
കലില്ലവനുടെഗുണങ്ങൾചൊൽവാനെത്തും — അദ്ധ്യായംതൊണ്ണൂ
ററാറുചൊല്ലിയെൻചുരുക്കിഞാൻ ചിത്തവുംതെളിഞ്ഞുകെട്ടിടുവി
നിനിശ്ശെഷം

—ഠഃ※ഃഠ—

# തൊണ്ണൂറെറഴാം അദ്ധ്യായം.

കീൎത്തിമാൻഭഗീരഥൻദെവെന്ദ്രസദൃശനായ് പാൎത്ഥിവന്മാ
രാൽപരിസെവ്യനായ്വാഴുംകാലം * ബ്രഹ്മദണ്ഡത്താൽനിഹതന്മാ
രായ്കിടക്കുന്ന നമ്മുടെപിതൃക്കൾപാതാളത്തിൽ പണ്ടുപണ്ടെ * തൽ
കുലജാതനായൊരിനിക്കിന്നവരുടെ സൽഗതിവരുത്താതെജന്മ
സാഫല്യംവരാ * എന്നൊൎത്തുമന്ത്രീന്ദ്രനെഭരമെല്പിച്ചുരാജ്യം ചെ
ന്നൊരുമഹാവനംപുക്കിതുതപസ്സിനായ് * ധാതാവുതന്നെസ്സെ
വിച്ചീടിനാനനെകന്നാൾ പ്രീതനായഭിമതംചൊല്ലെന്നുവിരിഞ്ചെ
നും * സങ്കല്പംസാധിപ്പൊളമായുസ്സുവെണമെന്നു പങ്കജയൊനി
യൊടുവരവുംവാങ്ങിക്കൊണ്ടാൻ * പിന്നെപ്പൊയ്ഗംഗാദെവിത
ന്നെസ്സെവിച്ചീടിനാൻ മന്നവൻമുമ്പിലെഴുന്നെള്ളിനാൾഗംഗാദെ
വി * എന്തഭിമതമെന്നുചൊദിച്ചനെരംനൃപൻ നിന്തിരുവടിപാരി
ലെഴുന്നെള്ളുകവെണം * പിന്നെപ്പാതാളെപ്രാപിച്ചവിടെപിതാ
ക്കന്മാർ വെണ്ണീറായ്കിടക്കുന്നുകപിലകൊപാഗ്നിയാൽ * അവൎക്കു
സുരലൊകപ്രാപ്തിയുംവരുത്തണം പ്രവൃത്തിപിന്നെതിരുവുള്ളത്തി
ലെറുംവണ്ണം * എന്നതുകെട്ടുഗംഗാദെവിയുമരുൾചെയ്തു നന്നുനിന്മ
നൊഗതംകൊള്ളാമൊന്നെന്നുനൂനം * ഞാനവനിയിൽവീഴുന്നെ
രത്തുഭൂമണ്ഡലം താണുപൊയ്ദ്രവിച്ചുകാണ്മാനുമില്ലാതെവരും *
എന്നെത്താങ്ങണമെങ്കിൽശ്രീമഹാദെവനൊഴി ച്ചന്യന്മാൎക്കാവതല്ല
യെന്നുനീധരിക്കണം * പന്നഗവിഭൂഷണൻതാനനുവദിക്കിൽ
വ ന്നെന്നൊടുപറഞ്ഞാൽഞാനപ്പൊഴെപൊന്നിടുവൻ * എന്ന
രുൾചെയ്തുഗംഗാദെവിയുംമറഞ്ഞിതു മന്നവൻഭഗീരഥനെന്നതുകെ
ട്ടനെരം * പിന്നെപ്പൊയ്പുരാരിയെതപസ്സുതുടങ്ങിനാൻ ചന്ദ്ര
ശെഖരൻചിരാൽപ്രത്യക്ഷനായാനെല്ലൊ * ചൊല്ലുനിന്നഭീഷ്ടമെന്ന
രുൾചെയ്തതുനെരം ചൊല്ലിനാൻഭഗീരഥന്തന്നഭിമതമെല്ലാം * നി
ന്തിരുവടിതിരുമുടിയിൽവസിക്കാമെ ന്നന്തരാനന്ദമരുൾചെയ്കിൽ
ഞാൻപൊരാമെന്നു * ഗംഗാദെവിയുമരുൾചെയ്തിതുതിരുമന സ്സെ
ങ്കലുണ്ടാകവെണമതിനുജഗല്പതെ * എങ്കിൽനീഗംഗാദെവിതന്നെ
യുംവരുത്തുക സങ്കടംവെണ്ടാനിനക്കെന്നാലെന്നറിഞ്ഞാലും * മെ
രുമൂൎദ്ധനിചെന്നുപാൎപ്പൻഞാനവിടെക്കു പാരാതെവരുവാൻചൊ
ല്ലെന്നരുൾചെയ്തുനാഥൻ * എന്നതുകെട്ടുവീണുനമസ്കാരവുംചെയ്തു
മന്നവൻഭഗീരഥൻപ്രീതനായുഴറെറാടെ * ചെന്നുഗംഗയെസ്സെ
വിച്ചീടിനാൻരണ്ടാമതും വന്നുഗംഗയുംഭഗീരഥനൊടരുൾചെയ്തു *
വന്നുഞാൻമഹാദെവൻതന്നുടെമൂൎദ്ധ്നിവീണു നിന്നൊടുകൂടെപ്പൊന്നു
പാതാളംപുക്കീടുവൻ * എന്നതുകെട്ടുഭഗീരഥനുംമഹാമെരു തന്നു

ടെശിരസിചെന്നിശപരപാദാംബുജം * വന്ദിച്ചുനില്ക്കുന്നെരംവന്നി
തുമന്ദാകിനീ മന്ദമെന്നിയെസഗരാത്മജപൌത്രന്മുമ്പിൽ * ഭൂമിയു
മാകാശവുംനിറഞ്ഞുവെഗത്തൊടെ സൊമശെഖരജടാഭാരാന്തെ
വീണിടിനാൾ * ആകുലപ്പെട്ടുദെവമാനുഷാദികളെല്ലാം നാക
ലൊകവുംഭൂമിചക്രവുംജനങ്ങളും * വെപഥുവുണ്ടാർചന്ദ്രാദിത്യ
ന്മാരൊടുംകൂടി ക്ഷൊഭിച്ചുചമഞ്ഞിതുലൊകങ്ങൾപതിനാലും *
അങ്ങിനെവീണപന്തീരായിരംസംവത്സരം എങ്ങുമെനനഞ്ഞീലഭൂ
തെശ്ഭൂതലെശം * തളൎന്നുഗംഗാദെവിന്റപരുമത്തുകണ്ടു വളൎന്നുപ
രിതാപംകില്പൊട്ടുവീഴായ്കയാൽ * പിന്നെയുംമഹെശനെധ്യാനിച്ചു
പലകാലം ചെന്നപ്പൊൾപ്രസാദിച്ചുചന്ദ്രശെഖരന്താനും * തൃക്ക
യ്യാൽജടാഞ്ചലംമറ്റിച്ചുകരുണയാ തൽക്ഷണെമൊരുവിന്ദുമെരുമൂ
ൎദ്ധനിവീണു * അതിനെവിന്ദുസരസ്സെന്നുചൊല്ലുന്നുലൊകർ അതി
ങ്കൽനിന്നുനാലുവഴിയായ്പടകൊണ്ടു * നാലുദിക്കിലുംനാലുനാമങ്ങ
ളൊടുംകൂടി നാലുദധികളെയുംപ്രാപിച്ചുശുദ്ധ്യത്ഥമായ് * സീതയു
മളകാനന്ദാഖ്യയുംസുചക്ഷുസ്സും പൃതയായുള്ളഭദ്രവതിയുമെന്നുനാ
മം * കലശൊത്ഭവപീതജലംങ്ങളാകകൊണ്ടു ജലധികളുംശുഷ്ക്കാങ്ക
കങ്ങളെല്ലാമന്നം * പിന്നെയുംപരിപൂൎണ്ണമായ്വന്നുഗംഗാജലം ത
ന്നാലെസമുദ്രങ്ങൾനാലുമെന്നറിഞ്ഞാലും * പുണ്യവാൻഭഗിരഥൻ
തന്നൊടുകൂടപ്പൊന്നു ജഹ്നുതൻപൎണ്ണശാലാപുക്കിതുഗംഗാദെവി *
കൊപിച്ചുമുനീന്ദ്രനമാചമിച്ചിതുജലം താപത്തൊപ്പുണ്ടീടിനാനന്നെ
രംഭഗീരഥൻ * ജഹ്നുതാപസന്തന്നെസ്സെവിച്ചുശുശ്രൂഷയാ നി
ന്നിതുഭഗീരഥൻനൂറുവത്സരംകാലം * തന്നുടെകനിഷ്ഠകാഗ്രെണ
താപസൻനിജ കൎണ്ണാന്തെനിന്നുവിസൎജ്ജിച്ചിതുജലകണം * അ
ന്നെരംമഹൽപ്രവാഹംത്തൊടുംഗംഗാദെവി പിന്നെയുംഭഗീരഥൻ
തന്നൊടുംകൂടെപ്പൊയാൾ * പ്രാചിവാരിധിതന്നെപ്രാപിച്ചുപാ
താളെപൊയ് വീരന്മാർവെന്തുകിടക്കുന്നദെശത്തുചെന്നാൾ *
സാഗരഭസ്മാസ്ഥികൾനനഞ്ഞൊരനന്തരം നാകലൊകവുംപുക്കുസ
ഗരാത്മജന്മാരും * ധന്യനാംഭഗീരഥൻകൊണ്ടിങ്ങുവരികയാൽ സ
ന്തതിഭാഗീരഥിയെന്നനാമവുംപൂണ്ടാൾ * ജഹ്നുതൻജഠരത്തിൽനി
ന്നുണ്ടായ്വരികയാൽ * പിന്നെജാഹ്നവിയെന്നുമുണ്ടായിതൊരുനാമം *
ഭാരതഖണ്ഡംതന്നിലുള്ളമാനുഷൎക്കെല്ലാം പാരാതെഗതിവരുത്തീടു
വാൻഗംഗാദെവി * വെഗെനവന്നുപൂൎവ്വവാരധിതന്നിൽപുക്കു ഭൊ
ഗമൊക്ഷങ്ങളെല്ലാംനൽകിനാളെല്ലാവൎക്കും * വാരിധികളുംഗംഗാജ
ലത്താൽനിറഞ്ഞപ്പൊൾ വീരന്മാർകഴിച്ചൊരുദിക്കിലുംവന്നുജലം *
അട്ടിക്കസമുദ്രമായ്വന്നിതുകണ്ടനെരം തത്രത്യന്മാരുമഞ്ഞൊടിങ്ങൊടു
പാഞ്ഞിടിനാർ * ഗൊകൎണ്ണമായപുണ്യക്ഷെത്രവുംസമുദ്രത്തിൽ

വെഗെനമുഴുകിയതാശ്ശുകണ്ടൊരുജനം * എത്രയുംകഷ്ടമൊത്താലി
ങ്ങിനെവന്നതെന്ന ങ്ങൾത്താപംപൂണ്ടുതമ്മിലൊന്നിച്ചുവിചാരി
ച്ചാർ * ഗൊകർണ്ണനിവാസികളാകിയമുനികളും ശൊകെനസഹ്യാ
ചലമൂൎദ്ധനിചെന്നുപുക്കാർ * വാരിധിതന്നിൽപ്പൊയിഗൊകർണ്ണമ
ഹൽക്ഷെത്രം പാരിതിലാക്കീടുവാനാരിനിയുള്ളതയ്യൊ * ചെന്നു
നാംഭാൎഗ്ഗവനെകാണണമെല്ലാവരു മൊന്നിച്ചുപുണ്യക്ഷെത്രമുദ്ധരി
പ്പിച്ചീടുവാൻ * തൊണ്ണൂറെറഴദ്ധ്യായവുമിങ്ങിനെ ചൊല്ലീടിനൊൻ
കർണ്ണാനന്ദംനിങ്ങൾക്കുംബൊധനാകിൽച്ചൊല്ലാമിന്നും *



## തൊണ്ണൂറെറട്ടാം അദ്ധ്യായം.

എങ്കിലൊശ്ശുക്രസുമന്ത്രാദികളായമുനി പുംഗവന്മാരെല്ലാ
രുമൊന്നിച്ചുപുറപ്പെട്ടാർ * ഉത്തുംഗമായമഹെന്ദ്രാചലൊപരിചെ
ന്നു സതപരംരാമന്തന്നെക്കണ്ടിതുമുനികളും * വന്ദിച്ചുഭക്തിയൊ
ടെതൊഴുതുനില്ക്കുന്നെരം മന്ദമെന്നിയെകണ്ടുഭാൎഗ്ഗവനുഴറെറാടെ *
അൎഗ്ഘ്യപാദ്യാദികളാൽപൂജിച്ചുവഴിപൊലെ സല്ക്കരിച്ചിരുത്തിനാ
ൻതാപസന്മാരെയെല്ലാം * മന്ദമായ്മന്ദഹാസംചെയ്തരുൾചെയ്തീ
ടിനാൻ നന്ന യിതിങ്ങുനിങ്ങൾവന്നതി നല്ല വരും * ഒന്നിച്ചു
വരുവതിനെന്തുകാരണമിപ്പൊൾ എന്നാലെന്തൊന്നുകരണീയമെ
ന്നതുചൊൽവിൻ * എന്നതുകെട്ടുമുനീന്ദ്രന്മാരുമുരചെയ്താ രിന്നി
പ്പൊൾവന്നകാൎയ്യംകെട്ടാലുംദയാനിധെ * ഗൊകർണ്ണത്തിങ്കൽഞ
ങ്ങളിരുന്നുഞായംമുന്നം സാഗരന്മാരാലിപ്പൊൾനാശവുമുണ്ടായ്വ
ന്നു * ഭൂമിയെകുഴിച്ചവർപാതാളത്തിനുചെന്നാർ * സാമൎഷംക
പിലകൊപാഗ്നിനാവെന്താരവർ * സഗരതനയന്മാർകുഴിച്ചദി
ക്കമെല്ലാം സകലംസമുദ്രമായ്വന്നിതുതപൊനിധെ * തീൎത്ഥങ്ങളൊ
ടുംകൂടിഗൊകർണ്ണമഹൽക്ഷെത്രം വാൎദ്ധിയിൽമുഴുകിപ്പൊയതിനാൽ
ഞങ്ങളെല്ലാം * സന്താപംപൂണ്ടുഭവാനെക്കണ്ടുചൊൽവാൻവന്നു
സന്തതമിനിപ്പരിപാലിച്ചുകൊൾകവെണം * നിന്തിരുവടിയൊ
ഴിഞ്ഞില്ലൊരാധാരംമററു ചിന്തിച്ചാലൊന്നുകൊണ്ടുംഞങ്ങൾക്കുഭൃ
ഗുപതെ * അൎണ്ണവജലത്തെയുംനീക്കിനിന്തിരുവടി പുണ്യക്ഷെ
ത്രത്തെഭൂമിതന്നിലാക്കീടവെണം * എത്രയുംപവിത്രമക്ഷെത്ര
മെന്നറിയെണം മൃത്യുശാസനദെവനിത്യസാന്നിദ്ധ്യസ്ഥലം * മു
ക്തിസാധിച്ചീടുവാൻമററൊരുവസ്തുവെണ്ടാ തത്രവചെന്നുനാഥ
ൻതന്നെവന്ദിച്ചാൽപൊരും * നിന്തിരുവടിതന്നാൽസാദ്ധ്യമല്ലാ

തെപ്പുന രെന്തൊരുവസ്തുലോകത്തിങ്കലുള്ളതുപൊററി * സാക്ഷാൽശ്രീനാരായണൻതാനെല്ലൊഭവാനൊത്താൽ മൊക്ഷദനാകയുമുണ്ടില്ലസംശയമെത്തും * ശൊകണ്ണ്രാദ്ധാരണംചെയ്യേണമെന്നപെക്ഷിപ്പാനാഗതന്മാരായിതുഞങ്ങളെന്നറിഞ്ഞാലും * രാമനുമതു കെട്ടുതാപസന്മാരെനൊക്കി സ്സാദരമരുൾചെയ്തുകെട്ടാലുമെങ്കിൽനിങ്ങൾ * വാഞ്ഛിതമൊക്കെവരുത്തീടുവൻനിങ്ങൾക്കഞാൻ ചാഞ്ചല്യമതുമൂലമെതുമെയുണ്ടാകെണ്ടാ * എങ്കിലെന്തതിനൊരുദണ്ഡമെന്നല്ലിനിങ്ങൾ ശങ്കിച്ചതുള്ളിലതിൻമൂലവുംചൊല്ലാമെല്ലൊ * എത്രയുംസുദുഷ്കരമായൊരുകൎമ്മമെല്ലൊ വിദഗ്ദ്ധൽപ്രൌഢന്മാരാകുംനിങ്ങളുമൊത്തീടുവിൻ * ശസ്ത്രസംവരണംകൂടാതെസാദ്ധ്യവുമല്ല ശസ്ത്രധാരണത്തിനുമുണ്ടുവൈഷമ്യംകിഞ്ചിൽ * അദ്യഞാൻദത്തസമസ്താഭയനായിട്ടുടൻ ന്യസ്തശസ്ത്രനുമായിത്തപസ്സിന്നാരംഭിച്ചേൻ * ഞാനൊരുനിരായുധനായ്വന്നാലുള്ളിൽബഹുമാനവുമുണ്ടാകയില്ലെതുമെവരുണനും * ജളതപമുള്ളജനംമഹതപമറികയില്ലൾക്കമറിയുമൊനരസിംഹത്തിൻബലം * കണ്ടൊഴിഞ്ഞറികയില്ലെതുമെനീചജന മുണ്ടെല്ലൊധിക്കാരവുമത്രകാലവുമുള്ളിൽ * ഇക്കാൎയ്യംശസ്ത്രഗ്രഹണംവിനാസാദ്ധ്യവുമ ല്ലാൾക്കാനുമതുകൊണ്ടുചഞ്ചലമാകുന്നുമെ * താപസെന്ദ്രന്മാരതുകെട്ടുരചെയ്തീടിനാർ താപസപ്രവര കെട്ടാലുമൊന്നെങ്കിലിപ്പൊൾ * സജ്ജനരക്ഷാൎത്ഥമായ്ശസ്ത്രസംഗ്രഹണവും വജ്ജ്യമല്ലെന്നുവിധാതാവരുൾചെയ്തുമുന്നം * ഞങ്ങൾക്കവെണ്ടിഭവാനായുധംഗ്രഹിച്ചാലു മതുകൊണ്ടുസത്യലംഘനമുണ്ടായ്വരാ * ധൎമ്മരക്ഷണത്തിനായ്ചെയ്യുന്നകൎമ്മമെല്ലാം ധൎമ്മമായ്വരുമത്രെനിൎമ്മലന്മാൎക്കുനൂനം * ഇത്തരംതപൊധനന്മാരുരചെയ്തനെരം സത്വരംപുറപ്പെട്ടുഭാൎഗ്ഗവരാമൻതാനും * അബ്ധിയിൻതീരെചെന്നുനിന്നതുകണ്ടനെര മത്ഭുതമെററമുണ്ടായ്വന്നിതുഭഗവനും * അബ്ധിരാജനെക്കണ്ടുദക്ഷിനദിക്കനൊക്കി ട്ടുഭ്രഗംഭീരംവാചാജാമദഗ്ന്യനുംചൊന്നാൻ * അപ്പതിജളപ്രഭൊഞാൻമുനിജനത്തൊടു മിപ്രദെശംപ്രാപിച്ചഭവനതംകാണ്മാനെല്ലൊ * തൽസത്രുപത്തെധരിച്ചെതുമെവൈകീടാതെ മത്സകാശംപ്രാപിച്ചദെഹിദൎശനംവിഭൊ * രംഗശരാമവാക്യംകെട്ടൊരുവരുണനും എതുമെനിജസ്ഥാനത്തിങ്കൽനിന്നിളകീലാ * ധിംതകൊണ്ടുഭ്രയൊഭ്രയൊ ഭാൎഗ്ഗവൻപാരാവാരനാഥനെവിളിച്ചീടിനാൻപലവട്ടം * ഒന്നുരിയാടീലെല്ലൊവരുണൻവെളിച്ചത്തു വന്നതുമില്ലെന്നതുകണ്ടുഭാൎഗ്ഗവരാമൻ * ധിക്കാരമസാരൻമാരിത്തരംകാട്ടികൊണ്ടാൽ വിക്രമമുള്ളവൎക്കചിത്തത്തിലെന്തുതൊന്നും * നിസ്സ്വായമാക്കീടുവനസ്ത്രത്താലബ്ധിതന്നെ സത്വരമിയന്നുതൽപ്പാദക്ഷാളനംചെയ്തു * ശ്രു

ധനായാചമിച്ചുമെല്ലൊട്ടുടനാക്കിനിന്നു ചിത്തത്തിൽദ്ധ്യാനംചെ
യ്തശസ്ത്രചാപാദികളെ * തൽക്ഷണെമുമ്പിലാമ്മാറിറങ്ങിശരാസ
നം ദക്ഷാരിപാദങ്ങളെവന്ദിച്ചുഭാൎഗ്ഗവനും * ഘനഘനസംസ്ഥിതമാ
യചാപത്തെക്കലച്ചുതി ക്രുദ്ധനായ്ഭാൎഗ്ഗവാസ്ത്രമെടുത്തുപിടിച്ചുട
ൻ * രക്തനെത്രങ്ങളൊടുംചെറുഞാണൊലിയിട്ടു ത്രസ്തമായ്വന്നു
ഭുവനത്രയമന്നുനെരം * അബ്ധിദ്വീപാദ്രിവിപിനാദികളൊടുംകൂടി
പൃത്ഥ്വിയുമിളകിവെപഥുപൂണ്ടുന്നെരം * കല്പാന്താനലസമമാ
കിയഭാൎഗ്ഗവാസ്ത്രം വില്ലാടുമന്ത്രത്തൊടുംതൊടുത്തുഭാൎഗ്ഗവനും * അ
ക്കമണ്ഡലവുംപാംസുക്കളാൽമറഞ്ഞപ്പൊൾ ഉല്ക്കാപാതവുംകാ
ണായ്വമഞ്ഞിതശനിയും * രക്തവൃഷ്ടിയുമുണ്ടായ്വന്നതുകണ്ടനെരം
സിദ്ധചാരണമുനിഗന്ധൎവ്വാദികളെല്ലാം * എന്തിതെന്നറിയാഞ്ഞു
സംഭ്രാന്തന്മാരായൊടി സ്വസ്ഥാപത്തൊടുമറഞ്ഞിടിനാരൊരൊദി
ക്കിൽ * നക്രമത്സ്യാദിഗ്രാഹകച്ഛപതിമിംഗല മുഖ്യമായുള്ളനാനാപു
ഷ്കരജന്തുക്കളും * ഒക്കവെവെന്തുമലച്ചീടുന്നുതെരുതെരെ തൽക്കുല
ദെശെപൊങ്ങിവീചികൾമറിയുന്നു * വാരിധിജലമെല്ലാംതിളച്ചു
കുറുകുന്നു വാരിധിവാസികളുംപെടിച്ചുമറുകുന്നു * പുഷ്കരജന്തുക്കളു
മുണ്ണിച്ചുപിടയുന്നു പുഷ്കരചാരികളുമൊക്കപ്പൊയ്മറയുന്നു * ധി
ക്കാരംകാട്ടീടാതെഭാൎഗ്ഗവരാമൻതന്നെ സ്സല്ക്കാരംചെയ്കെന്നവരെ
ല്ലാരുംപറയുന്നു * ഭൃഗ്വാദിമുനികളുംരാമനെപ്പുകഴുന്നു ശക്രാദിദെവ
കളുമീശനെവണങ്ങുന്നു * ധീരതപമകന്നൊരുവരുണെനന്നുനെരം ഭ
രുതാപംപൂണ്ടുനിന്നുവന്ദിച്ചുരാമാന്തികെ * വീണുടൻനമസ്കരിച്ചീടി
നാൻതെരുതെരെ പ്രാണരക്ഷാൎത്ഥംപിന്നെസ്തുതിച്ചുതുടങ്ങിനാൻ *
ഭൃഗുശാൎദ്ദൂലപ്രസീദപ്രസീദാത്മാരാമ സകലജഗന്നാഥപുരുഷൊ
ത്തമപ്രഭൊ * ഭാൎഗ്ഗവാസ്ത്രാഗ്നിജ്വാലാദഗ്ദ്ധനാമെന്നെശീഘ്രം ഭാ
ൎഗ്ഗവരാമപരിപാലയകൃപാലയ * രക്ഷമാംരാമരാമശരണാഗതം
ദീനം രക്ഷമാമിതിജഡംപരശുപാണെരാമ * അറിയപ്പൊകാത
ഞാൻചെയ്തപരാധമെല്ലാം അറിഞ്ഞുപൊറുത്തുകൊള്ളെണമെൻ
ഭഗവാനെ * അറിവില്ലാതജനംചെയ്തീടുംപിഴയെല്ലാ മറിവുള്ളവ
രൊത്തുപൊറുത്തീടുന്നുവെല്ലൊ * സാധുക്കളെല്ലാംക്ഷമാസാരന്മാ
രെല്ലൊനാഥ ബാധകളെല്ലാംതീൎത്തുരക്ഷിച്ചുകൊള്ളെണമെ * നി
ന്തിരുവടിയുടെശാസനത്തിങ്കൽതന്നെ സന്തതമിനിസ്ഥിതിചെ
യ്യുന്നെനെല്ലാനാളും * എന്തൊന്നുവെണ്ടുന്നതെന്നരുളിച്ചെയ്കെ
വെണ്ടു സന്തൊഷത്തൊടുംതവദാസൊഹംദയാനിധെ — തൊ
ണ്ണൂറ്റെട്ടദ്ധ്യായവുംചൊല്ലിയെനിത്ഥമിനി പുണ്യസൽക്കഥാശെ
ഷംചൊല്ലുവൻസംക്ഷെപമായ് *



# തൊണ്ണൂറ്റൊമ്പതാം അദ്ധ്യായം.

പരശുരാമനെവം വരുണവാക്യംകെട്ടു ശരവുംപുനരപഹ
രിച്ചുസന്തുഷ്ടനായ് * സ്തുതിപൂൎവ്വകമരുൾചെയ്തിതുവരുണനൊ ട
ധുനാഭവാനെക്കൊണ്ടെതിന്നാവശ്യമെന്നൊന്നഥം * ഗോകൎണ്ണനിവാസിക
ളാകിയമുനീന്ദ്രന്മാ രെകാന്തെമഹെന്ദ്രാദ്രിതങ്കൽവന്നെന്നെക്ക
ണ്ടാർ * സഗരതനയന്മാർകുഴിച്ചുകളകയാൽ മകരാലയത്തിലാ
ഴ്ന്നിതുഗോകൎണ്ണവും * തീൎത്ഥങ്ങളൊടുംകൂടിഗോകൎണ്ണമായപുണ്യ
ക്ഷെത്രമിങ്ങുവാരിയിലാക്കുന്നതെന്നിങ്ങനെ * താപസപ്രവരന്മാ
രൎത്ഥിക്കനിമിത്തമായ് താപസെന്ദ്രന്മാരൊടുമത്രഞാൻവന്നേനി
പ്പൊൾ * ആകയാൽതവജലംനീക്കണമവിടെനി ന്നാശുതംമുനി
കൾക്കവരുത്തിക്കൊൾവാനായെ * എന്നതുകെട്ടനെരംവരുണനു
രചെയ്താ നിന്നതുതവനിയോഗത്താൽഞാൻചെയ്തീടുവൻ * ക
ല്പിക്കയാവൽപ്രമാണംമമസ്ഥാനമെന്നാ ലിപ്പൊഴെതാവൽപ്രമാ
ണംജലംനീക്കീടുവൻ * അന്നെരമാകാശത്തങ്ങെയച്ചുശരചാപമ
ന്യനാദരമെടുത്താനൊരുമഹൽശ്രുവം * അതിനെച്ചുഴററിയൊ
ന്നെറിഞ്ഞൊനബ്ധിതന്നിൽ അതുവീണിടംശ്രുവാകാരമാംതീൎത്ഥമെ
ല്ലൊ * വാരിയുമതിനങ്ങെപ്പുറത്തുനീങ്ങിനിന്നു വാരിധിതീരെശ്രു
വാകാരമായിട്ടുംതീൎത്ഥം * വാരിധംശതയൊജനനീങ്ങീത
പ്പൊൾ പാരിടത്തിങ്കലായിഗോകൎണ്ണമഹൽക്ഷെത്രം * കാല
ത്താലതിക്രമിച്ചീടാസ്സാൻമൎയ്യാദയും പാലിച്ചുറപ്പിച്ചുഭാൎഗ്ഗവരാമ
ന്താനും * നഗരഗ്രാമതീൎത്ഥക്ഷെത്രാദിവനഭൂമി സകലംകപചിൽ
കപചിൽക്കാണായികിഞ്ചിൽകിഞ്ചിൽ * മുനികളെല്ലാമപ്പൊൾ
പരശുരാമന്തന്നെ മനസാസന്തൊഷംപൂണ്ടാശീൎവ്വാദവുംചെയ്താ
ൻ * ഭൂമിദെവന്മാൎക്കെല്ലാംഭാൎഗ്ഗവരാമൻനിജ ഭൂമിയെദ്ദാനഞ്ചെ
യ്താൻപ്രായശ്ചിത്താൎത്ഥമായെ * ക്ഷത്രിയൎക്കുള്ളരാജ്യമല്ലിതുനിങ്ങ
ളെല്ലാം മഖങ്ങളുംചെയ്തുസുഖിച്ചുവസിച്ചാലും * ബ്രഹ്മസമമായ
ഭൂമെദുഷ്ടരാരാനുംവന്നു നിൎമ്മൎയ്യാദംചെയ്തിലുംദെവസ്വാദികളെ
ല്ലാം * ആക്രമിച്ചീടുകിലുംനിങ്ങളെല്ലാരുംകൂടി പ്പൊരെക്കെന്നെമെ
ന്നൊദ്ധ്യാനിച്ചുനെരംവരുവൻഞാൻ * ദുഷ്ടരെയെല്ലാമൊക്കെനി
ഗ്രഹിച്ചാൎത്തിതീൎത്തു ശിഷ്ടരെയെല്ലാമത്രവെച്ചുരക്ഷിച്ചീടുവൻ *
അബ്ധിതന്നന്തൎഭാഗെമഗ്നമായ്ക്കിടന്നൊരു സിദ്ധക്ഷെത്രങ്ങൾപുര
ഗ്രാമങ്ങൾനഗരങ്ങൾ * തീൎത്ഥങ്ങളിവയെല്ലാംനീളെക്കാണായിത
പ്പൊൾ ധാത്രീദെവന്മാരെസംകല്പിച്ചുമുന്നെപ്പൊലെ* യാഗാദിക
ൎമ്മംകൊണ്ടുമാശ്രമനിഷ്ഠകൊണ്ടും യൊഗവൈഭവംകൊണ്ടുംദാനാ
ദികൎമ്മംകൊണ്ടും * ദുഃഖങ്ങളറിയാതെസൽകൎമ്മങ്ങളുംചെയ്തു

നൌവ്യംപൂണ്ടിരുന്നിതുഭൂദേവപ്രവരന്മാർ * ആത്മാനുഭാവം കൊണ്ടുഭാൎഗ്ഗവന്തന്റെഭൂമൌ ഗ്രീഷ്മകാലത്തുംമഴപെയ്യുമാറാക്കിവ ച്ചാൻ * ധനധാന്യാദികളാലധികംസമൃദ്ധിയു മനുവാസരംവള ൎത്തിടിനാൻഭൃഗുപതി * ഭൂദേവമുനീന്ദ്രന്മാരൊടനുജ്ഞയുംവാങ്ങി പ്രീതനായ്മഹേന്ദ്രാദ്രിമൂൎദ്ധനിചെന്നുപുക്കാൻ * രാമനാൽജലധി യൊടാദാനംചെയ്യപ്പെട്ട ഭൂമിയുണ്ടറുനൂറുയൊജനപാൎത്തുകണ്ടാ ൽ * ദക്ഷിണൊത്തരദീൎഘമായതുംപൂൎവ്വാപരം ദക്ഷിണൊത്തര ക്രമാൽവന്ദിച്ചുവരുമതു * രക്ഷിച്ചീടുന്നുരാമനിന്നുമെന്നറിഞ്ഞാ ലും ശിക്ഷയുംകൎമ്മങ്ങൾക്കില്ലിത്രമററൊരെടത്തും * ഭാൎഗ്ഗവന്ത ന്നൊടുള്ളസത്യത്തെപ്പേടിച്ചിന്നു മാക്രമിക്കുന്നതല്ലവാരിധീധരാത ലം * ഭാരതഖണ്ഡംതന്നിലായിരംയൊജനയും വാരിധിതന്നിലാ ക്കിസഗരതനയന്മാർ * ഭാൎഗ്ഗവനതിലറുന്നൂറുയൊജനവാങ്ങി യൊഗ്യന്മാരായഭൂദേവന്മാൎക്കുദാനംചെയ്താൻ * സാഗരൻമാരാൽ വൎദ്ധിപ്പിക്കകാരണമിന്നും സാഗരമെന്നുചൊല്ലീടുന്നിതുജലധി യെ — ജാമദഗ്ന്യന്റെകഥാകാൎത്തവീൎയ്യന്റെകഥാ ഭൂമിപാലെന്ദ്രനാ യസഗരന്തന്റെകഥാ * എന്നിവറെറാടുസംബന്ധിച്ചുള്ളകഥക ളും നിന്നൊടുചുരുക്കിഞാനീവണ്ണമുരചെയ്താൻ — ജൈമിനിമഹാ മുനിഹിരണ്യനാഭനൊടു സാമൊദമരുൾചെയ്തകഥകളിവയെല്ലാം * ബ്രഹ്മാണ്ഡമെണ്ണൂത്തഞ്ചുസഹസ്രഗ്രന്ഥത്തിലെ നിൎമ്മലമായിട്ടുള്ള മദ്ധ്യമഭാഗമിതു * ചൊല്ലിയെൻതൊണ്ണൂററൊമ്പതദ്ധ്യായമിതുകെ ട്ടാൽ കല്യാണംവരുംകൈവല്യത്തെയുംസാധിച്ചീടാം * ധാത്രിദേവെ ന്ദ്രശ്രേഷ്ഠനാകിയതപൊനിധി നെത്രനാരായണന്തന്നാജ്ഞ യാവിരചിതം * രാമഭക്ത്യാഢ്യനായരാമശിഷ്യനാലിദം സൊമ മാംകുണ്ഡപുരാധീശൻതന്നനുഗ്രഹാൽ * ബ്രാഹ്മണശ്രീപാദപാം സുക്കൾക്കുനമസ്കാരം ബ്രാഹ്മണഭക്തിമമവൎദ്ധിച്ചുവരെണമെ *

ഇതി ബ്രഹ്മാണ്ഡപുരാണം

സമാപ്തം.



